50

# കൈലാസ പരിക്രമം

## (യാത്രാ വിവരണം)




**ഡോ. എൻ. ഗോപാലകൃഷ്ണൻ Ph.D., D.Litt.**

*(Scientist & Director IISH)*



ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സയിന്റിഫിക് ഹെറിറ്റേജ്

തിരുവനന്തപുരം – 695 018

www.iish.org Ph. 0471 - 2490149

ഹെറിറ്റേജ് പബ്ലിക്കേഷൻ സീരീസ് - 102

# കൈലാസ – മാനസസരോവര പരിക്രമം

## (യാത്രാ വിവരണം)


ഡോ. എൻ. ഗോപാലകൃഷ്ണൻ Ph.D., D.Lit

(Scientist & Director IISH)



ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സയിന്റിഫിക് ഹെറിറ്റേജ്

തിരുവനന്തപുരം – 695 018

www.iish.org

ഹെറിറ്റേജ് പബ്ലിക്കേഷൻ സീരീസ് –102

### വായനക്കാർ അറിഞ്ഞിരിക്കേണ്ടത്

ഈ പുസ്തകം വായിച്ചതിനുശേഷം അതിലെ രണ്ടു വിവരണങ്ങൾ കൂടു, തൽ വ്യക്തമാക്കണമെന്ന് യാത്രയ്ക്ക് ഒപ്പമുണ്ടായിരുന്നവർ എന്നെ അറിയിച്ചു. 1. ട്രാവൽ ഏജന്റിന്റെ കയ്യിൽ സൂക്ഷിക്കാനായി ഏൽപ്പിച്ച രൂപ പലർക്കും തിരിച്ചുകിട്ടിയില്ല. 2. യാത്രാവേളയിൽ പലർക്കും പലതും നഷ്ടപ്പെട്ടിട്ടുണ്ട്. ഈ വസ്തുത, പർവത നിവാസികൾ മോഷ്ടിക്കില്ലെന്ന ധാരണ ശരിയല്ല എന്നു തെളിയിക്കുന്നു. സഹയാത്രികരുടെ ആവശ്യപ്രകാരം ഈ രണ്ടു അനുഭവങ്ങൾ കൂടി ചേർക്കുന്നു.


**കൈലാസ പരിക്രമം (യാത്രാ വിവരണം)**



**Dr. N. Gopalakrishnan**

M.Sc (Pharm), M.Sc (Chem), M.A. (Soc), Ph.D., D.Litt.

(Scientist & Director IISH)



Published by:

**Indian Institute of Scientific Heritage (IISH)**

**Registered Charitable Trust 328/99/IV**

Ushus, Estate Road, Pappanamcode

Trivandrum - 695 018 (Ph. 0471 - 2490149)

Website : www.iish.org

**Rs. 50/-**

*Printed at:*

Sree Printers

Ind. Estate, Pappanamcode, TVM - 19, Ph. 0471 - 2490135

# DHANYATHMAN

IISH is spreading the messages of our motherland through our publications in the PDF format to all our well-wishers. Your support for the mission is welcome.

**Details of the bank account**

Beneficiary : IISH Trivandrum
Ac No : 57020795171
IFSC : SBIN0070030
Bank : SBI industrial estate, papanamcode
Trivandrum-19

*In the service of the motherland and dharma*

***IISH Publication Team***

## ഭാഗം – 1 : കൈലാസം

വാക്കുകൾകൊണ്ട് വിവരിക്കാനസാദ്ധ്യമായ ദേവസന്നിധി. ഹിമാലയത്തിൽ ടിബറ്റിന്റെ ഭാഗമായി ചൈനയുടെ ഭരണത്തിൻകീഴിലുള്ള കൈലാസപർവ്വതം, പുരണ ഇതിഹാസങ്ങളിൽ നിറഞ്ഞുനിൽക്കുന്നു. ത്രിമൂർത്തികളിൽ ശക്തി ചൈതന്യം നിറഞ്ഞുനിൽക്കുന്ന മഹാദേവന്റേയും ശക്തിസ്വരൂപിണിയായ പാർവ്വതിയുടേയും സാങ്കൽപിക വാസകേന്ദ്രം. അനേകായിരം പർവതശിഖരങ്ങളുള്ളതിൽ നമ്മുടെ പൂർവ്വീകർ തെരഞ്ഞെടുത്ത ഒരു പർവത ശിഖരം. പാറക്കോട്ടകൾകൊണ്ട് പ്രകൃതി സംരക്ഷിച്ചിരിക്കുന്ന ക്ഷേത്രസദൃശമായ കൈലാസം. കൈലാസപർവതം, മഞ്ഞുമൂടി ശിവലിംഗാകൃതിയിൽ പ്രകൃതിതന്നെ കൊത്തുപണികൾ തീർത്ത്, മനുഷ്യ സ്പർശമേൽക്കാതെ, കൈലാസവാസ തിരുസന്നിധിയാക്കിയിരിക്കുന്നു. ചുറ്റും കോട്ടമതിലുകൾപോലെ നിലനിൽക്കുന്ന പർവതങ്ങൾക്കകത്തായി മഞ്ഞിൽകുളിച്ചു നില കൊള്ളുന്നു കൈലാസം. അടുത്തുപോയി ദർശിച്ചവർക്ക് അനേകായിരം വിധത്തിലുള്ള അനുഭവങ്ങൾ വിവരിക്കാനുണ്ട്. ദേവന്മാരും ഋഷിമാരും നിരന്തരം ദർശനം നടത്തുന്ന പുണ്യഭൂമിയായി പുരാണങ്ങൾ കൈലാസത്തെ വാഴ്ത്തുന്നു. അതിപവിത്രമായ മാനസസരോവരത്തിനു സമീപം ശിവപാർവതീചൈതന്യം നിറഞ്ഞുനിൽക്കുന്ന അന്തരീക്ഷത്തിൽ സഹസ്രാബ്ദങ്ങളുടെ പൈതൃകത്തെ മനസ്സിലാഴത്തിലിറക്കി, നമ്മുടെ പൂർവ്വീകരെ ഇന്നത്തെ തലമുറയുമായി ബന്ധിപ്പിക്കുന്ന ഹിമവാന്റെ മടിത്തട്ടിലെ ഈ പുണ്യകേന്ദ്രത്തിലേക്കുള്ള തീർത്ഥാടനദർശനംതന്നെ കഠിനമായ ശ്രമവും അഗാധമായ ഇച്ഛാശക്തിയും ജഗദീശ്വരാനുഗ്രഹവും ഉണ്ടെങ്കിലേ സാധിക്കൂ എന്നനുഭവം പഠിപ്പിക്കുന്നു. അങ്ങിനെ ദർശനം നടത്തി കൈലാസപരിക്രമം നടത്തുവാൻ ജഗദീശ്വരാനുഗ്രഹം ലഭിച്ചതുകൊണ്ട് ഞാൻ പേനത്തുമ്പിലൂടെ എഴുതിയതിവിടെ സമർപ്പിക്കട്ടെ!

പരിക്രമം ചെയ്യുകിലെന്തിനേയും
വശത്തിലാക്കാൻ കഴിവുള്ളവണ്ണം
ശക്തങ്ങളാം ദേഹിയെ നൽകിയത്രെ
മനുഷ്യനെപ്പാരിലയച്ചതീശൻ

എന്ന ഒറ്റവരിയിൽ എല്ലാസന്ദേശവും അടക്കാവുന്നതാണ് എന്നു തോന്നുന്നു. വേദനയുടേയും കഠിനശ്രമത്തിന്റേയും ത്യാഗത്തിന്റേയും ഇച്ഛാശക്തിയുടേയും ഈശ്വരാനുഗ്രഹത്തിന്റേയും പ്രകാശത്താൽ, പതിനാറുദിവസം കൊണ്ടു നടത്തിയ ഒരു കൈലാസ ദർശന പരിക്രമത്തിന്റെ അനുഭവ വിവരണം, കൈലാസവാസന്റെ തൃപ്പാദങ്ങളിൽ പ്രണമിച്ചുകൊണ്ട് സമർപ്പിക്കുന്നു. പരിമിതികളും കുറവുകളും ധാരാളമുള്ള ഈ ചെറുപുസ്തകം എങ്ങിനെ വിലയിരുത്താനും വായനക്കാർക്ക് സ്വാതന്ത്ര്യമുണ്ട്.

## ഈ പുസ്തകത്തിന് പരിമിതിയുണ്ട്

യാത്രാവിവരണങ്ങളെഴുതി പരിശീലനമില്ലാത്തവനാണ് ഞാൻ. യാത്രാവിവരണഗ്രന്ഥങ്ങളൊന്നും കാര്യമായി വായിച്ചിട്ടുമില്ല. പണ്ഡിത കൃതികളായി അനേകം ഗ്രന്ഥങ്ങൾ, അത്യുജ്ജ്വലമായ ഭാഷാശൈലിയിൽ കൈലാസ ദർശനത്തെക്കുറിച്ചെഴുതിയവപോലും കാര്യമായി പഠിക്കാതെയാണ് ഞാനിതെഴുതുന്നതും പ്രസിദ്ധീകരിക്കുന്നതും. ഇതെന്റെ അനുഭവങ്ങളാണ്. ഏതാനും മണിക്കൂറുകളും ദിവസങ്ങളുംകൊണ്ടു നേടിയ അനുഭവങ്ങൾ എന്റേതുമാത്രമാണ്. ഇതേപോലെയുള്ള അനുഭവങ്ങളാകണമെന്നില്ല മറ്റു തീർത്ഥാടകർക്കുണ്ടാകുന്നത്. ഞാൻ കേട്ടതും, കണ്ടതും, ചർച്ച ചെയ്തതും അനുഭവിച്ചതും മാത്രമല്ല ഞാനിതിലെഴുതുന്നത്. ഈ യാത്രാവേളയിൽ എനിക്കുണ്ടായ പല പല ചിന്തകളും തോന്നലുകളും വികാരങ്ങളും വിചാരങ്ങളും ഞാനിതിൽ കുറിക്കുന്നു. അതിൽ ആത്മീയത എന്നത് ഒരു ചെറിയ ഭാഗം മാത്രമാണ്. ഇതൊരാത്മീയ ഗ്രന്ഥമല്ല, ശുദ്ധ ഭൗതീകഗ്രന്ഥം.

**കൈലാസ യാത്രയാരംഭിക്കുന്നതിനു മുമ്പുള്ള എന്റെ എല്ലാ വിചാര വികാരങ്ങളേയും, 'ഞാൻ' എന്ന വാക്കിലുൾപ്പെടുത്തി എന്നെ 'ഞാൻ' ആയി പ്രതിഷ്ഠിക്കുന്നു. കൈലാസ യാത്ര നടത്തിക്കഴിഞ്ഞ് തിരിച്ചെത്തിയ എന്റെ എല്ലാ വിചാര-വികാര-വിവേക-ചിന്താധാരകളേയും ഞാൻ 'സാക്ഷി'യായി പ്രതിഷ്ഠിക്കുന്നു.** അതുകൊണ്ട് ഈ യാത്രാവിവരണത്തിൽ യാത്രാനുഭവങ്ങളില്ലാത്ത 'ഞാനും' യാത്രാനുഭവം ലഭിച്ച 'സാക്ഷിയായ ഞാനും' ചേർന്നൊരു സംവാദമായിട്ടാണ് വായനക്കാർക്കായി ഞാനെഴുതിയത് സമർപ്പിക്കുന്നത്.

കോഴിക്കോട് കേന്ദ്രമായി പ്രവർത്തിക്കുന്ന വിവേകാനന്ദാ ട്രാവൽസിന്റെ നേതൃത്വത്തിൽ ഏകദേശം 65 ൽപരം തീർത്ഥാടകർ ചെയ്ത ഒരു തീർത്ഥാടനയാത്രയായിരുന്നു. ഇനിയുമിത്തരം യാത്രക്കൊരുമ്പെടുന്നവർക്ക് പ്രയോജനപ്രദമാകുന്ന വിധത്തിലാണ് നിഷ്പക്ഷമായി എഴുതാൻ ശ്രമിച്ചിട്ടുള്ളത്. ഒറ്റക്കുള്ള യാത്രയായല്ല പലസ്വഭാവക്കാരും, പ്രായക്കാരും, പല രൂപഭാവങ്ങളുള്ളവരും, വീക്ഷണ-വിശ്വാസ-വിചാരങ്ങളുള്ളവരും, താൽപര്യമുള്ളവരും, പല കാരണത്താൽ ഒരുമിച്ചു ചേർന്ന് ഒരു ഏജൻസിയുടെ നേതൃത്വത്തിൽ ഗ്രൂപ്പുവിസയെടുത്തു നടത്തുന്ന യാത്രയായിരുന്നു ഇതെന്ന്, വായിക്കുന്ന വേളയിൽ പ്രത്യേകം സ്മരിക്കുമല്ലോ.

## കൈലാസ യാത്രാമാർഗ്ഗ സംക്ഷിപ്തം

**ഞാൻ : കൈലാസയാത്രയുടെ മാർഗവും അതുമായി ബന്ധപ്പെട്ട പ്രത്യേകതകളും വിവരിക്കുക.**

**സാക്ഷി :** കഴിഞ്ഞ ഏകദേശം പത്തുവർഷങ്ങളായി വിവിധ പന്ഥാവുകളിലൂടെ ആയിരക്കണക്കിന് തീർത്ഥാടകർ കൈലാസയാത്ര നടത്തുന്നുണ്ട്. കാൽനടയായി ഹിമാലയത്തിലേക്ക് കയറുന്നവരുടെ യാത്രാനുഭവങ്ങൾ പുസ്തകരൂപത്തിൽ ലഭ്യമാണ്. ഇന്ന്, ഏറ്റവും പ്രചാരത്തിലിരിക്കുന്ന യാത്ര നേപ്പാളിന്റെ തലസ്ഥാനമായ കാഠ്മണ്ഡുവഴിയുള്ളതാണെന്നു തോന്നുന്നു. കാഠ്മണ്ഡുവിലേക്കുള്ള യാത്രയാകട്ടെ, ഡൽഹിയിലെത്തി നേരിട്ട് കാഠ്മണ്ഡുവിലേക്ക് പറന്നാകാം. മറ്റു വഴികളിലൂടെയുമാകാം. സന്ധിബിന്ദു കാഠ്മണ്ഡുവാണെന്നറിഞ്ഞിരിക്കണം. കാഠ്മണ്ഡുവിൽ നിന്ന് ബസ്സിൽ ഏകദേശം അഞ്ചുമണിക്കൂർ യാത്ര ചെയ്ത് നേപ്പാൾ തിബറ്റ് (ചൈന) അതിർത്തിയായ കോടാരിയിലെത്തണം. അവിടെനിന്നും ഫ്രണ്ട്ഷിപ്പ് പാലത്തിലൂടെ നടന്ന് തിബത്തിലേക്ക് കടന്ന് ചൈനീസ് എമിഗ്രേഷൻ കാര്യങ്ങൾ പൂർത്തിയാക്കി തിബത്തിലൂടെ യാത്ര തിരിക്കുന്നു.

ചെങ്കുത്തായ മലകളും, പൊടിപാറുന്ന വഴികളും, കുത്തിയൊഴുകുന്ന അരുവികളും, വളഞ്ഞും പുളഞ്ഞും പോകുന്ന വഴികളും താണ്ടി നാലു മണിക്കൂർ യാത്രചെയ്ത് ന്യാലം എന്ന സ്ഥലത്തെത്തുന്നു. കാലാവസ്ഥയുമായി ഇണങ്ങിച്ചേരാൻ ഒരു ദിവസം അവിടെ ചിലവഴിച്ച്, അടുത്ത ദിവസം വാഹനത്തിൽതന്നെ സമുദ്രനിരപ്പിൽ നിന്ന് 13,000 അടി ഉയരമുള്ള സാഗയിലേയ്ക്ക്. ലാന്റ് ക്രൂയിസർ വാഹനത്തിൽ നാലുപേർവീതം ചേർന്ന്, ഏകദേശം 8 മണിക്കൂർ യാത്രചെയ്ത് സാഗയിലെത്തി വിശ്രമിക്കുന്നു. പല തടാകങ്ങളും, പർവതങ്ങളും കണ്ട് പച്ചയുടെ സ്പർശനമില്ലാത്ത തണുത്തു വിറങ്ങലിച്ച മരുപ്രദേശ സമാനമായ ഭൂമിയിലൂടെ തിബറ്റിന്റെ വിരിമാറിലൂടെ അടുത്ത ദിവസം പര്യാംഗിലേക്ക് യാത്രയാകുന്നു. ഏകദേശം ഏഴെട്ടുമണിക്കൂർ യാത്രക്കുശേഷം പര്യാംഗിലെത്തി വിശ്രമിച്ച്, അടുത്ത ദിവസം മാനസസരോവരത്തിലേക്ക് യാത്രയാരംഭിക്കുന്നു. നാലഞ്ചു മണിക്കൂർ യാത്രക്കുശേഷം മാനസസരസും കൈലാസപർവ്വതവും ഒരേസ്ഥലത്തുനിന്നു ദർശിക്കുവാൻ സാധിക്കുന്ന സ്ഥലത്തെത്തുന്നു. അതേദിവസം തന്നെ കൈലാസ പർവത ദർശനം നടത്തി മാനസസരോവരത്തിൽ, തണുപ്പ് സഹനീയമാണെങ്കിൽ, കുളിച്ച് വാഹനത്തിൽതന്നെ മാനസസരോവരം പ്രദക്ഷിണം വച്ച്, രാക്ഷസ തടാകവും കണ്ട്, അന്ന് അവിടെ സരോ

വരതീരത്ത് താമസിക്കുന്നു. കാൽനടയായി സരസ് പ്രദക്ഷിണം വെക്കുന്നവരുമുണ്ട്. അടുത്ത ദിവസം സരോവര പൂജയും പ്രാർത്ഥനയും നടത്തി, ഏകദേശം 4 മണിക്കൂർ യാത്ര ചെയ്ത് ഡർച്ചനിലെത്തുന്നു. അവിടെ നിന്ന് അടുത്ത മൂന്നു ദിവസങ്ങളായി കാൽനടയായോ കുതിരപ്പുറത്തിരുന്നോ പരിക്രമത്തിനു തയ്യാറുള്ളവർക്ക് കൈലാസ പരിക്രമത്തിൽ പങ്കെടുക്കാം. വിഷമമുള്ളവർക്ക് വിശ്രമിക്കുകയുമാകാം. സമയവും സന്ദർഭവും അനുയോജ്യമാണെങ്കിൽ ഡർചനിൽ നിന്ന് കൈലാസ പർവ്വതത്തിന്റെ ഏറ്റവും അടുത്തെത്തി ദർശനം നടത്താവുന്ന അഷ്ടപദമല കയറി കൈലാസം അടുത്തുനിന്നു കണ്ട് ഏകദേശം മൂന്നുമണിക്കൂർകൊണ്ട് പോയി തിരിച്ച്, ഡർചനിലേക്കുതന്നെ മടങ്ങാം.

പിന്നീടുള്ള യാത്ര കൈലാസ പർവത പരിക്രമമാണ്. അതികഠിനവും, വേദനാജനകവും, സങ്കീർണവും ചിന്താതീതവുമായ ഈ കൈലാസ പ്രദക്ഷിണം ലോകത്തിലെ ഏറ്റവും സങ്കീർണമായ തീർത്ഥാടന യാത്രയാക്കി ഈ പരിക്രമത്തെ മാറ്റുന്നു. ഡർചനിൽ നിന്നാരംഭിച്ച് കൈലാസപർവ്വതം മൂന്നു ദിവസംകൊണ്ട് പ്രദക്ഷിണം വച്ച് തിരിച്ചു വരുന്ന യജ്ഞമാണ് കൈലാസപരിക്രമം. പൂർണമായും നടന്നും പ്രദക്ഷിണം വെക്കാം, ഭാഗീകമായി കുതിരപ്പുറത്തോ യാക്കിന്റെ പുറത്തോ ഇരുന്നും പ്രദക്ഷിണം വെക്കാം. ഈ പരിക്രമം രാവിലെ ഡർചനിൽ നിന്ന് ഷർസോമിലെത്തിയാരംഭിക്കുന്നു. യമദ്വാരംവരെ ആദ്യത്തെ 10 കിലോമീറ്റർ പോകുന്നത് വാഹനത്തിലാണ്. അവിടെ നിന്നാരംഭിക്കുന്നു കാൽനടയാത്ര അഥവാ കുതിര സവാരി!

ഒന്നാം ദിവസത്തെ യാത്ര ഉയർന്നും താഴ്ന്നും നിരപ്പായും കിടക്കുന്ന പർവതമാർഗത്തിലൂടെ അഞ്ചുമണിക്കൂറോളം നീണ്ടുനിൽക്കുന്നതാണ്. യാത്രാന്ത്യത്തിൽ നാം ദറാപുക്കിലെത്തി വിശ്രമിക്കുന്നു.

അടുത്തദിവസം അതിസങ്കീർണ്ണമായ യാത്രയാണ്. വാക്കുകൾകൊണ്ട് വിവരിക്കാനസാദ്ധ്യമായത്രയും സങ്കീർണമായ ചെങ്കുത്തായ പർവതനിരകൾ താണ്ടി സമുദ്രനിരപ്പിൽ നിന്ന് ഏകദേശം 22,000ൽപരം അടി ഉയരത്തിലുള്ള ഡോൾമാപാസ്സിലെത്തുന്നു. ഇതിന് അഞ്ചുമണിക്കൂറിലധികം സമയം വേണം. അവിടെയെത്തിയാലുടൻ രണ്ടര മണിക്കൂർ ചെങ്കുത്തായ ഇറക്കവും കഴിഞ്ഞ് 15,000 അടി താഴേക്ക് നടന്നു വരണം. പിന്നെ ഒരഞ്ചു മണിക്കൂർ ഉയർന്നും താഴ്ന്നും കിടക്കുന്ന പർവതനിരകളിലൂടെ നടന്ന് സുത്തൂർപുക്കിലെത്തി വിശ്രമിക്കുന്നു. സരയൂനദിയുടെ തീരത്തുകൂടിയാണ് നടത്തവും രാത്രി താമസവും. അതുകഴിഞ്ഞ് അടുത്ത ദിവസം അതിരാവിലെയാരംഭിക്കുന്നു പരിക്ര

മത്തിന്റെ അവസാനഭാഗം. ഏകദേശം മൂന്നു നാലു മണിക്കൂർ നടന്ന് അഥവാ കുതിരപ്പുറത്ത് യാത്ര ചെയ്ത് ഡർച്ചനിലെത്തി പരിക്രമം അവസാനിക്കുന്നു.

അവിടെ നിന്നുവീണ്ടും വഹനത്തിൽ ഏതാനും കിലോമീറ്റർ യാത്ര ചെയ്ത് ഡർച്ചനിലെ ക്യാമ്പിലെത്തി വിശ്രമിക്കുന്നു. കൂടുതൽ സമയം ഡർച്ചനിൽ വിശ്രമിക്കാതെ മാനസസരോവര തീരത്തേക്കോ അല്ലെങ്കിൽ പര്യാംഗിലേക്കോ യാത്രയായി അവിടെ വിശ്രമിക്കുന്നവരുമുണ്ട്. അടുത്തദിവസം അവിടെ നിന്നും പര്യാംഗിലേക്കും വീണ്ടും പര്യാംഗിൽ നിന്ന് സാഗയിലേക്കും, അതിനടുത്ത ദിവസം ന്യാലത്തുമെത്തി വിശ്രമിച്ച്, തുടർന്നുള്ള ദിവസം ചൈനാ (തിബത്ത്) ബോർഡർ കടന്ന് നേപ്പാളിലൂടെ കാഠ്മണ്ഡുവിലെത്തുന്നു. കാഠ്മണ്ഡുവിൽ നിന്ന് നേരിട്ട് ഡൽഹിയിലേക്കോ അല്ലെങ്കിൽ ഭൈരവ എയർപോർട്ടിൽ പോയി അവിടെ നിന്നും ഘോരക്പൂരിലെത്തി ട്രെയിനിൽ മടങ്ങുന്നു. ഘോരക്പൂരിൽ നിന്ന് ട്രെയിനിലും ഡൽഹിയിൽ നിന്ന് ട്രെയിനിലോ ഫ്ളൈറ്റിലോ സ്വദേശത്തേക്കു മടങ്ങുന്നതോടെ കൈലാസ ദർശനതീർത്ഥാടനം പരിസമാപ്തിയിലെത്തുന്നു.

ഞാൻ : ഈ യാത്രാപന്ഥാവ് തന്നെയായിരിക്കുമോ ഭാവി തീർത്ഥാടകർക്കും അനുയോജ്യമായി വരുക.

സാക്ഷി : ഇന്നത്തെ ഈ യാത്രാമാർഗം തന്നെ എതാനും വർഷങ്ങൾക്കകം പൂർണമായും നവീകരിക്കപ്പെടും. നേപ്പാളിന്റെ അതിർത്തിയായ കോടാരിയിൽ നിന്ന് ഡർച്ചൻവരെയുള്ള റോഡ്, എണ്ണൂറിലാധികം കിലോമീറ്റർ അത്യാധുനീക സാങ്കേതികവിദ്യയിലൂടെ ടാർ ചെയ്യുന്ന പദ്ധതി അതിവേഗത്തിൽ നടക്കുന്നുണ്ട്. ഡസൻകണത്തിന് വലിയ പാലങ്ങളും നൂറുകണക്കിന് ചെറുപാലങ്ങളും നിർമ്മിച്ചുകൊണ്ടിരിക്കുന്ന ഈ റോഡിലൂടെയുള്ളയാത്ര ഭാവിയിൽ കുറ്റമറ്റതും നൂറിൽപരം കിലോമീറ്റർ വേഗതയിലുമാകുമ്പോൾ ഏകദേശം ഒറ്റദിവസം (20 മണിക്കൂർ) കൊണ്ടുതന്നെ നേപ്പാളതിർത്തിയിൽ നിന്ന് ഡർച്ചനിലെത്താം. മൂന്നു നാലു വർഷംകൊണ്ട് ഈ റോഡ് പൂർത്തിയാകുമെന്ന് നമുക്ക് നിർമ്മാണ പ്രവർത്തന വേഗത കണ്ടാലറിയാം, പ്രതീക്ഷിക്കുകയുമാകാം.

നൂതനമായ മാറ്റത്തിനുള്ള മറ്റൊരു സാദ്ധ്യത തെളിഞ്ഞിരിക്കുന്നത് ഭാരതീയരായ അനേകായ ലക്ഷത്തിലധികം വരുന്ന തീർത്ഥാടകരെ ലക്ഷ്യമിട്ടുകൊണ്ട് കൈലാസത്തിനടുത്തു തന്നെ, കൈലാസത്തിന്റെ പാവനത്വത്തിന് കോട്ടം തട്ടാതെ, ഒരു വലിയ എയർപോർട്ട് 2010

ഒക്ടോബറിൽ പണി പൂർത്തിയാകുമെന്ന് ചൈനീസ് ഗവൺമെന്റ് പ്രഖ്യാപിച്ചിട്ടുണ്ട്. അതു പൂർത്തിയാക്കി 2011 മുതൽ തന്നെ ഡൽഹിയിൽ നിന്നും അഥവാ ജമ്മുവിൽ നിന്ന് കൈലാസ സമീപത്തുള്ള വിമാനത്താവളത്തിലേക്ക് ഭാരതത്തിന്റേയും ചൈനയുടേയും വിമാനങ്ങൾ യാത്രയാരംഭിച്ചാൽ തീർത്ഥാടകർക്ക് വലിയൊരനുഗ്രഹമായിരിക്കും. ഇന്നത്തെ യാത്രാചിലവിന്റെ പകുതികൊണ്ട് യാത്ര പൂർത്തിയാക്കി മടങ്ങാവുന്നതാണ്. ഏകദേശം നാലുദിവസം കൊണ്ടുള്ള തീർത്ഥാടനം.

ഞാൻ : ഇത്തരത്തിലുള്ള നൂതനമാർഗങ്ങൾ തുറക്കുന്നതിൽ ചൈനക്ക് ആത്മീയമായ ആത്മാർത്ഥതയുണ്ടോ?

സാക്ഷി : ടൂറിസം വികസിപ്പിക്കുന്നതിനും ലോകമെമ്പാടുമുള്ള ഹിന്ദുക്കൾക്കും, ബുദ്ധർക്കും, ജൈനർക്കും, ടിബറ്റർക്കുമെല്ലാം ആരാധ്യമായ കൈലാസത്തിലേക്ക് ദശലക്ഷക്കണക്കിന് സന്ദർശകരെ വരുത്തുകയും ചെയ്ത് വിദേശനാണ്യം കൊയ്യാനുള്ള യജ്ഞം ആത്മീയത ലവലേശമില്ലാതെ ആത്മാർത്ഥമായി അവർ ചെയ്യുന്നത് നമുക്ക് പ്രയോജനപ്പെടുത്താമെന്നുമാത്രം. ഇതിലൂടെ ഡൽഹിയിൽ നിന്ന് വടക്ക്കിഴക്കുള്ള കാഠ്മണ്ഡുവിലെത്തി കാഠ്മണ്ഡുവിൽ നിന്ന് വടക്ക് പടിഞ്ഞാറുള്ള കൈലാസത്തിലേക്ക് അഞ്ചുദിവസം കൊണ്ട് പോകുന്നതിനുപകരം ഡൽഹിയിൽ നിന്ന് മുക്കാൽ മണിക്കൂർ വടക്കോട്ടു പറന്നാൽ കൈലാസ സമീപത്തെത്താം. എല്ലാ ശക്തിയും സംഭരിച്ച് കൈലാസ പരിക്രമവും കഴിഞ്ഞ് മൂന്നാം ദിവസം അല്ലെങ്കിൽ നാലാം ദിവസം മടങ്ങിയെത്താം. ഇത് ഇന്നുള്ള പതിനാറു ദിവസത്തെ കാലദൈർഘ്യം നാലിലൊന്നാക്കി ചുരുക്കുന്നു. കൈലാസ പരിക്രമ പന്ഥാവിൽ ഒരു മാറ്റവും വരുത്താൻ ചൈനക്ക് ഉദ്ദേശമില്ലാത്തതിനാൽ പരിക്രമത്തിന്റെ സങ്കീർണതയും പവിത്രതയും നഷ്ടപ്പെടുകയില്ലെന്നും ആശിക്കാം.

ഞാൻ : അപ്പോൾ കൈലാസയാത്ര സർവ്വസാധാരണമാകുമല്ലോ?

സാക്ഷി : ഹൈന്ദവ തീർത്ഥാടനത്തിനുള്ള ഇച്ഛാശക്തി വർദ്ധിച്ചുവരുന്ന കാലഘട്ടത്തിൽ ഗംഗോത്രിയലേക്കും, യമുനോത്രിയിലേക്കും, പ്രയാഗയിലേക്കും, ബദരീനാഥിലേക്കും ജമ്മുകാശ്മീരിലെ ഉത്തുംഗ ശൃംഗങ്ങളിലെ പ്രസിദ്ധങ്ങളായ ചെറുദേവാലയങ്ങളിലേക്കുമെല്ലാം യാത്രയുടെ ക്ലേശങ്ങൾ വകവെക്കാതെ ജനലക്ഷങ്ങൾ തീർത്ഥാടനം നടത്തുമ്പോൾ അടുത്ത അഞ്ചുമുതൽ പത്തുവർഷത്തിനുള്ളിൽ ദശലക്ഷങ്ങൾ കൈലാസ പരിക്രമം നടത്തുമെന്നതുറപ്പാണ്. അതിലൂടെ

പുരാണ-ഇതിഹാസ പ്രസിദ്ധങ്ങളായ കൈലാസവും, മാനസസരസും, സരയൂനദിയുടേയും, ബ്രഹ്മപുത്രയുടേയുമെല്ലാം ഉത്ഭവസ്ഥാനവും, ഗൗരീകുണ്ഡവും, കുബേരനഗരവും, യമദ്വാരവുമെല്ലാം ഭാരതീയന്റെ സ്വപ്നദർശന മണ്ഡലത്തിൽ നിന്ന് യാഥാർത്ഥ്യവീക്ഷണ മണ്ഡലത്തിലേക്കിറങ്ങിവരുക തന്നെചെയ്യും.

ഇവിടെ ഒരു പ്രധാനസന്ദേശം കൂടി കൂട്ടിചേർക്കട്ടെ! എന്തെല്ലാം സൗകര്യമുണ്ടെങ്കിലും, എത്രയെല്ലാം സാമ്പത്തീക നിലയുണ്ടെങ്കിലും, ആരോഗ്യമുണ്ടെങ്കിലും അവസരമുണ്ടെങ്കിലും ഈശ്വരാനുഗ്രഹമെന്ന ഒരു പുണ്യമുണ്ടെങ്കിൽ മാത്രമേ ഈ കൈലാസപരിക്രമവും ദർശനവും പൂർത്തിയാക്കാൻ സാധിക്കൂ എന്നത് സ്മരണയിലിരിക്കട്ടെ!

**കൈലാസ യാത്രക്കുള്ള തയ്യാറെടുപ്പ്**

**ഞാൻ :** കൈലാസ യാത്രക്ക് പുറപ്പെടുന്ന തീർത്ഥാടകർ ഏതെല്ലാം വിധത്തിലുള്ള തയ്യാറെടുപ്പുകളാണ് നടത്തേണ്ടതെന്നു വിവരിക്കുക.

**സാക്ഷി :** അതിസങ്കീർണമായ കാലാവസ്ഥ, കുത്തനെയുള്ള കയറ്റവും ഇറക്കവുമുള്ള പർവതശിഖരങ്ങൾ, മിക്കവാറും ഏകനായിത്തന്നെ യാത്ര ചെയ്യേണ്ടിവരുന്ന അവസ്ഥ, വഴിവക്കിലിരിക്കാനോ വിശ്രമിക്കാനോ ദാഹം ശമിപ്പിക്കാനോ ഉള്ള സൗകര്യമില്ലായമ, ഭക്ഷണം, മലമൂത്രവിസർജ്ജനം ഇവയ്ക്കൊന്നിനും സൗകര്യമില്ലാത്ത സ്ഥലങ്ങൾ, വെളിച്ചവും വൈദ്യുതിയുമില്ലാത്ത താമസസ്ഥലങ്ങൾ. ഇവയെല്ലാം (പിന്നീട് വിവരിക്കുന്നുണ്ടാകും) ചേർന്ന ഈ കഠിനമായ യാത്രയ്ക്ക് അനുയോജ്യമായിത്തന്നെ മാനസീകം, ശാരീരികം, യാത്രാപരം, സാമ്പത്തികം, ഭക്ഷ്യപരം, ആരോഗ്യപരം, വസ്ത്രധാരണാപരം എന്നിപ്രകാരം വിവിധതരത്തിലുള്ള തയ്യാറെടുപ്പുകൾ നടത്തണം.

**ഞാൻ :** മാനസീക തയ്യാറെടുപ്പ് ഏതെല്ലാം വിധത്തിൽ വേണം?

**സാക്ഷി :** ഏതെല്ലാം വിധത്തിലുള്ള പ്രശ്നങ്ങളുണ്ടായാലും മുമ്പോട്ടുവച്ച കാല് പുറകോട്ടുവെക്കില്ലെന്ന ഉറച്ച തീരുമാനം ആദ്യംതന്നെയുണ്ടാകണം. എനിക്ക് ഈ യാത്ര സാധിക്കുമോ? പൂർത്തിയാക്കാൻ സാധിക്കുമോ? ഇടക്കുവച്ചെന്തെങ്കിലും സംഭവിക്കുമോ? രോഗിയായിത്തിരുമോ എന്നെല്ലാമുള്ള സംശയങ്ങൾക്ക് മനസ്സിനുള്ളിൽത്തന്നെ മറുപടിയുണ്ടാകണം. എന്തും സംഭവിക്കാം ! അതാർക്കും സംഭവിക്കാം ! എപ്പോൾ വേണമെങ്കിലും സംഭവിക്കാം ! വൃദ്ധരും, അന്ധരും, മുടന്തരുമുൾപ്പടെ ജനലക്ഷങ്ങളിലൊരുവനായി ഞാൻ പോകുമെന്ന നിശ്ചയദാർഢ്യമില്ലാത്തവർ ഈ യാത്രയ്ക്കൊരുമ്പെടരുത്.

പ്രത്യേകതരത്തിലുള്ള ഭക്ഷണമാണ് ലഭിക്കുക. ഇഷ്ടപ്പെട്ടതൊന്നും ലഭിച്ചു എന്നുവരില്ല. ലഭിക്കുന്നത് ഇഷ്ടപ്പെട്ടുകൊള്ളണം. തണുത്ത് വിറങ്ങലിച്ച ഭക്ഷണം, ചിലപ്പോൾ ദിവസങ്ങളോളം ഒരേതരത്തിലുള്ള ഭക്ഷണം. ചിലപ്പോൾ കഞ്ഞിമാത്രം, ചിലപ്പോൾ വെറും ബിസ്ക്കറ്റ്, മാത്രമായിരിക്കും ലഭിക്കുക എന്നു വിചാരിക്കണം. ഭക്ഷണം ലഭിക്കുമ്പോൾ വിശപ്പില്ലാത്ത അവസ്ഥ, വിശക്കുമ്പോൾ ലഭിക്കാത്ത അവസ്ഥ ഇതെല്ലാം സഹിക്കാനുള്ള മനക്കരുത്തുണ്ടാകണം. ഹോട്ടലുകളോ ചായക്കടകളോ, ഫ്രൂട്ട്സ്റ്റാളുകളോ ഒന്നുമില്ലാത്ത സ്ഥലമാണെന്നറിയണം. ചിലപ്പോൾ ടിന്നിലാക്കിയ ജ്യൂസ്, ബിസ്കറ്റ് എന്നിവ അമിത വിലക്കു ലഭിച്ചു എന്നുവരാം. അതും സ്വീകരിക്കാനുള്ള മാനസിക തയ്യാറെടുപ്പുവേണം. യാത്ര അതികഠിനമാണ്. കുണ്ടും, കുഴിയും, കുന്നുമുള്ള വഴിയിലൂടെ ഏഴെട്ടു മണിക്കൂർ വാഹനത്തിൽ അനേകദിവസം യാത്ര ചെയ്തു കഴിയുമ്പോൾ വയറ്റിലുള്ളതെല്ലാം കലങ്ങി മറിഞ്ഞിട്ടുണ്ടാകും. പൊടിപടലങ്ങളാൽ അഭിഷിക്തരായിട്ടുണ്ടാകും. ഉച്ചക്ക് വാഹനത്തിൽ അതികഠിനമായ ചൂടും രാത്രിയിൽ അതികഠിനമായ തണുപ്പും സഹിക്കാൻ മാനസീകമായി തയ്യാറാകണം. ഇന്നത്തെ അവസ്ഥയിൽ വളരെ നല്ല ജപ്പാൻ നിർമ്മിത വാഹനമാണുപയോഗിക്കുന്നതെങ്കിലും ആ വാഹനത്തിന്റെതന്നെ ടയർ പലപ്രവാശ്യം പഞ്ചറാകാം, അരുവികളിൽ ടയർ പൂഴ്ന്ന് പോകാം, മറ്റു പ്രശ്നങ്ങളുമുണ്ടാകാം. ഇതൊക്കെ സഹിക്കണം. മിക്കവാറും വളരെ നല്ല ഡ്രൈവർമാർ മുന്നുനാലു ദിവസം അവരുടെ വാഹനത്തിൽ നമ്മെക്കൊണ്ടു പോകുമ്പോൾ അവർ സിഗരറ്റു വലിച്ചെന്നുവരും, വഴിമദ്ധ്യേ ഇറച്ചി കടിച്ചു തിന്നുന്നുണ്ടാകും, ലഹരിപാനീയങ്ങൾ കഴിച്ചു എന്നുവരാം. ഇത് ഇക്കാലത്ത് വിരളമാണെങ്കിലും അതും പ്രതീക്ഷിക്കണം. നമ്മളെ യാത്രാമദ്ധ്യേ സഹായിക്കാൻ ഫീസുകൊടുത്താൽ ഓരോരുത്തർക്കും ഓരോ ഷേർപ്പയെ ലഭിക്കുന്നതാണ്. അവൻ പൊതുവെ നല്ലവനായിരിക്കും. ചിലപ്പോൾ അവനും പ്രയോജനമില്ലാത്തവനും പ്രശ്നക്കാരനുമാകാം. ഇതും വളരെ വിരളമായി മാത്രം സംഭവിക്കുന്നതാണ്. എന്നാലും മാനസിക തയ്യാറെടുപ്പ് യാത്രക്കു മുമ്പ് ചെയ്തിരിക്കണം.

കാഠ്മണ്ഡുവിൽനിന്ന് യാത്ര പുറപ്പെട്ട് തിരിച്ച് കാഠ്മണ്ഡുവിലെത്തുന്നതുവരെ കുളി അസാദ്ധ്യമാണ്. അത്രക്കും തണുപ്പുള്ള അന്തരീക്ഷം ആഞ്ഞടിക്കുന്ന തണുത്ത കാറ്റ് എന്നീ പ്രശ്നങ്ങളുണ്ടാകും. മാനസസരസിലെ കുളി ഇടക്കു സാദ്ധ്യമായേക്കാമെങ്കിലും തണുത്തു വിറങ്ങലിക്കുന്ന വെള്ളത്തിൽ പൂർണ്ണ സ്നാനം അസാദ്ധ്യംതന്നെ. ശരീരം നനഞ്ഞ തുണികൊണ്ട് തുടക്കാനായി മറ്റു വസ്ത്രങ്ങൾ

മാറ്റാൻപോലും തണുപ്പുകൊണ്ട് സാധിച്ചു എന്നുവരില്ലെന്നുമറിയണം. ഏകദേശം പത്തുദിവസം സ്നാനമില്ലാതെ കഴിയാനും മാനസികമായി തയ്യാറാകണം.

കാഠ്മണ്ഡു വിട്ടാൽ പിന്നെ സ്ത്രീപുരുഷന്മാർക്ക് മലമൂത്രവിസർജ്ജനം തുറസ്സായ മൈതാനിയിൽ മാത്രമേ സാധിക്കൂ. നാം വസിക്കുന്ന സ്ഥലത്ത് അഞ്ചാറുപേർക്ക് അടുത്തടുത്തിരുന്ന് മലമൂത്രവിസർജ്ജനത്തിന് 100 ശതമാനവും വൃത്തികെട്ട കക്കൂസുകളുണ്ടെങ്കിലും അതുപയോഗിക്കാനൊരിക്കലും മലയാളിക്ക് സാധിക്കില്ല. ടോയിലറ്റ് പേപ്പറുപയോഗിക്കാനറിയണം. പൂജ്യം ഡിഗ്രിയിലുള്ള വെള്ളമുപയോഗിക്കാൻ സാധ്യമല്ലെന്നുമറിയണം. ഇരുട്ടത്ത് പൊതു മൈതാനിയിൽ മലമൂത്രവിസർജ്ജനം നടത്തുമ്പോൾ അൽസേഷൻ നായ്കളെപോലുള്ള തെരുവുനായ്ക്കളെ അഭിമുഖികരിക്കാനുള്ള മാനസീകാവസ്ഥയുമുണ്ടാകണം. നാലു മുതൽ എട്ടു വരെ വ്യത്യസ്ത സ്വഭാവക്കാരും പ്രായക്കാരുമായ തീർത്ഥാടകരാണ് ഇടുങ്ങിയ ഓരോ മുറിയിലുമുള്ള ചെറുകട്ടിലുകളിലുറങ്ങുക. അവരുടെ ദീർഘമായ കൂർക്കംവലി, ഉറക്കെയുള്ള സംസാരം, മുറിക്കുള്ളിലെ തണുപ്പ്, ദുർഗന്ധം ഇവയെല്ലാം സഹിക്കണം. കോച്ചിവലിക്കുന്ന തണുപ്പ് –15 ഡിഗ്രി സെൽഷ്യസുവരെ താഴാം. അതിശക്തമായ കാറ്റുമുണ്ടാകാം. വൈദ്യുതിയോ വിളക്കോ, ഹീറ്ററോ ഒന്നുമില്ലാത്ത ബെഡ്റൂമിൽ പുതപ്പിന്റെ മാത്രം ആശ്രയമേയുള്ളൂ എന്നറിഞ്ഞിരിക്കണം. മുറിയിലുള്ളത് പലതരക്കാരായിരിക്കുമെന്നുമറിയണം. വ്യക്തിപരമയ ഇഷ്ടാനിഷ്ടങ്ങൾ ത്യജിച്ചാലെ മാനസിക പിരിമുറുക്കമുണ്ടാകാതിരിക്കുകയുള്ളൂ.

**സാക്ഷി : ശാരീരികമായ തയ്യാറെടുപ്പിനെക്കുറിച്ചും വിവരിക്കാം.**

കൈലാസ യാത്രയുണ്ടെന്ന് ഉറപ്പിക്കുന്ന ദിവസം മുതൽ യാത്രക്കു പുറപ്പെടുന്ന ദിവസംവരെ രാവിലെ രണ്ടുമൂന്നു കിലോമീറ്റർ നടക്കുന്നതുത്തമമാണ്. കയറ്റിറക്കമുള്ള വഴിയോ കോവണികളോ, സ്റ്റെയർകേസുകളോ ആണെങ്കിൽ ഉത്തമമായിരിക്കും. രക്തസമ്മർദ്ദമുള്ളവർ ഡോക്ടറോടു ചോദിച്ച് പൂർണ പരിശോധന നടത്തി 22,000 അടി ഉയരത്തിലേക്ക് ഒരാളുടേയും സഹായമില്ലാതെയാണ് നടന്നുകയറുന്നതെന്നറിയിച്ച് ആരോഗ്യം അനുവദിക്കുമെങ്കിൽമാത്രം യാത്ര ചെയ്യുക. കൈലാസദർശനം ജീവിതാഭിലാഷമാണ് എന്നുള്ളവർ, ഹൃദ്രോഗികളും രക്തസമ്മർദ്ദ രോഗികളുമാണെങ്കിൽ, കൈലാസ ദർശനം നടത്താനൊരുമ്പെടാമെങ്കിലും പരിക്രമം പൂർണമായും ഒഴിവാക്കണം. സ്വന്തം ശാരീരിക പ്രശ്നങ്ങൾ ആരേയും അറിയിക്കാതെ പരിക്രമം പോലെയുള്ള കഠിനമായ യജ്ഞത്തിന്നൊരുമ്പെടുമ്പോൾ രോഗം

മൂർച്ഛിക്കുന്ന വേളയിൽ മാത്രം അതിനെക്കുറിച്ച് ചിന്തിച്ചാൽ പോര. ഒരു ചെറിയ ആശുപത്രിപോലും 500 കിലോമീറ്ററിനപ്പുറത്ത് സാഗയിലാണുള്ളതെന്നറിയണം. അവിടെയെത്താൻ രണ്ടുദിവസം മലമടക്കുകളിലൂടെ, മനുഷ്യവാസമില്ലാത്ത, പെട്രോൾ പമ്പില്ലാത്ത, വഴിവിളക്കുകളില്ലാത്ത പൂഴിമണ്ണിലൂടെ ഡ്രൈവ് ചെയ്യണമെന്ന് ഓർമ്മിക്കണം. നമ്മുടെ രോഗം നമുക്കും ഗ്രൂപ്പു വിസയിൽ വരുന്ന തീർത്ഥാടകർക്കും ശാപമായിത്തീരരുത്. മറ്റുള്ളവർക്ക് മുന്നോട്ടു പോകാനും മടക്കയാത്ര ചെയ്യാനും ഗ്രൂപ്പുവിസയിൽ വന്നവരിൽ ഒരാൾക്കെന്തെങ്കിലും സംഭവിച്ചാൽ പ്രശ്നമാകുകതന്നെ ചെയ്യുമെന്നുമറിയണം. എല്ലാവരുംചേർന്നല്ലാതെ തിബറ്റ് വിടാൻ സാധ്യമല്ല. ഹൃദ്രോഗമുള്ളവർ തീർത്ഥാടകർ ആ വിവരമറിയിക്കാതെ അഷ്ടപദിയിലെത്തി മടക്കയാത്ര അന്ത്യയാത്രയാക്കിയവരുണ്ട്. ആ ശരീരം തിരിച്ചുകൊണ്ടുവരാൻ ലക്ഷങ്ങളുടെ ചിലവ് വേറെയും വേണ്ടിവരും. അസ്ഥികളും, മസിലുകളും വേദനയുള്ളവരും ശ്രദ്ധിക്കണം. ആസ്ത്മാരോഗികൾക്കും യാത്ര പ്രശ്ന സങ്കീർണമാകാതിരിക്കാനുള്ള മുൻകരുതലുകൾ വേണം. ഇപ്രകാരമുള്ള അനവധി ആരോഗ്യപ്രശ്നങ്ങൾ മുൻകൂട്ടിയറിഞ്ഞു വേണം 22,000 അടി ഉയരത്തിലൂടെ 27 കിലോമീറ്റർ പൂർണമായോ ഭാഗീകമായോ നടന്നുള്ള പരിക്രമം അല്ലെങ്കിൽ കൈലാസദർശനം നടത്തേണ്ടത്. ഛർദ്ദി, വയറിളക്കം, തലവേദന, തലചുറ്റൽ, ബോധക്ഷയം, ഇവയെല്ലാം നല്ല ആരോഗ്യമുള്ളവനും ഉണ്ടാകാമെന്നറിയണം. കഴിയാവുന്നത്രയും യോഗാസനം, പ്രാണായാമം എന്നിവ കഠിനമായിത്തന്നെ പരിശീലിച്ച് യാത്രക്കു തയ്യാറാകണം.

**സാക്ഷി : യാത്രാപരമായ തയ്യാറെടുപ്പ്**

ആകെ യാത്ര ചെയ്യേണ്ടതായ ദൂരത്തെക്കുറിച്ചും, ഇടത്താവളങ്ങൾ തമ്മിലുള്ള ദൂരത്തെക്കുറിച്ചും അതാതു യാത്രയുടെ ആരംഭം മുതൽക്കവസാനിക്കുന്നതുവരെയുള്ള ശരാശരി സമയവും വ്യക്തമായിത്തന്നെ മനസ്സിലുണ്ടാകണം. കാഠ്മണ്ഡുവരെയുള്ളതും കാഠ്മണ്ഡുവിൽ നിന്നുള്ള മടക്കയാത്രയും പലരും പല മാർഗങ്ങൾ സ്വീകരിക്കുമ്പോഴും വ്യക്തതയുണ്ടാകണം. ഭാരതത്തിന്റെ അതിർത്തി വിട്ടാൽ കയ്യിലുള്ള മൊബൈൽ ഫോണിലൂടെ ബന്ധപ്പെടാൻ സാദ്ധ്യമല്ലെന്നറിയണം. അതുകൊണ്ടുതന്നെ ആദ്യഭാഗയാത്രയ്ക്ക് കൂടെ ആരെങ്കിലുമില്ലെങ്കിൽ എല്ലാവിധ മാർഗങ്ങളെക്കുറിച്ചും വ്യക്തമായ ബോധവും ഏതു പരിസ്ഥിതിയേയും അഭിമുഖീകരിക്കാനുള്ള മാനസീക ധൈര്യവും ആവശ്യമായ പണവും പോക്കറ്റിലുണ്ടാകണം. നടക്കാനുള്ള വഴികളേറെയുണ്ടെന്നറിയണം. പലതും കുത്തനെയുള്ള കയ

റ്റവും ഇറക്കവുമാണെന്നറിയണം. പരിക്രമത്തിനു കുതിരയാവശ്യമുണ്ടെങ്കിൽ നേരത്തേ തന്നെ ബുക്കുചെയ്യണം. അതിനുവേണ്ടിവരുന്ന ഏകദേശം പതിനായിരം രൂപ കരുതിവെക്കണം. പാതിവഴിയിൽ തളർന്നാൽ കുതിര ലഭിച്ചു എന്നുവരില്ല. ലഭിച്ചാൽതന്നെ അമിതമായ കൂലി കൊടുക്കേണ്ടിവരികയും ചെയ്യും. യാത്രാവേളയിൽ ഭക്ഷണം കഴിക്കണമെന്നേ തോന്നുകയില്ല. ധാരാളം വെള്ളം കുടിക്കണമെന്നു തോന്നുകയും ചെയ്യും. അതിനാൽ കയറ്റത്തിലും ഇറക്കത്തിലും ഉത്തമമായ ഡ്രൈഫ്രൂട്സും, നട്ട്സും കുറേ കയ്യിലുണ്ടാകണം. ഗ്ലൂക്കോസു കലക്കിയ വെള്ളം കുറേശ്ശേ മാത്രം ലഭ്യതയനുസരിച്ച് കയ്യിലുള്ളതു പയോഗിക്കണം. യാത്രാവേളയിലെ പാന്റ്സ്, ഷർട്ട്, സാരി, ചുരിദാർ, തെർമ്മോവിയർ, ജാക്കറ്റ്, ഗ്ലൗസ്, ഷൂസ്, എന്നിവയെല്ലാം ഭാരമേറിയതും ഉപയോഗിച്ചു ശീലമില്ലാത്തതിനാൽ തടസ്സങ്ങളുണ്ടാക്കാൻ സാധ്യതയുള്ളതുമാണെന്നോർമ്മവേണം. ഡ്രസ്സിലെ പോക്കറ്റിൽ വച്ചിരിക്കുന്ന പലതും ആവശ്യത്തിനു ലഭിച്ചു എന്നുവരില്ല. ചിലപ്പോൾ വഴിക്കുവച്ചു നഷ്ടപ്പെട്ടു എന്നുംവരാം. യാത്രയവസാനിപ്പിക്കുന്നതും ആരംഭിക്കുന്നതും പലപ്പോഴും ഒറ്റക്കായി എന്നുവരാം. അവസാനിക്കുന്ന സമയത്ത് ഇരുട്ടു പടരാൻ തുടങ്ങിയേക്കാം. ഭയപ്പെടാതിരിക്കാൻ പ്രത്യേകം ശ്രദ്ധിക്കണം: കൂടെ ആരുമുണ്ടാകണമെന്നില്ല. നൂറു ശതമാനവും വിജനമായ വഴികളാണെന്നോർമവേണം. എന്നാലും കൂട്ടിന് ഭീകരരായ നായ്ക്കളുണ്ടായേക്കാം. അവയെക്കണ്ട് ഭയന്നോടിയാൽ കടിച്ചുകീറിക്കളയുമെന്നുറപ്പാണ്. വഴിയെ നടന്നുപോകുന്ന വഴിയാത്രക്കാരില്ല, വാഹനങ്ങളില്ല, അന്വേഷിച്ചു വരാനാരുമുണ്ടാകുകയുമില്ലെന്നുറപ്പിച്ചുവേണം യാത്രക്കു പുറപ്പെടാൻ, പ്രത്യേകിച്ചും പരിക്രമയാത്രക്ക്. ഈ യാത്രയിൽ ഭൂരിഭാഗം തീർത്ഥാടകരും ജീവിതത്തിലാദ്യമായി അനുഭവിക്കുന്ന ഒന്നായിരിക്കും കോച്ചിവലിക്കുന്ന തണുപ്പത്തുണ്ടാകുന്ന സ്നോ പെയ്യൽ. ചിലപ്പോൾ അത് ഐസ് പെയ്യലാകും. സ്നോ ആണു വീഴുന്നതെങ്കിൽ, ശരീരത്തിൽ സ്പർശിച്ച സ്ഥലത്തുതന്നെ അതു നിമിഷങ്ങൾകൊണ്ട് വെള്ളമായിത്തീരും. സവരിയുടെ അത്രയും വലിപ്പമുള്ള ഐസ് ഗോളങ്ങളാണെങ്കിൽ സ്വയം അത് തെറിച്ചുപോകും. ഈ രണ്ടിനോടുമൊപ്പം ചിലപ്പോൾ ഐസിന്റെ തണുപ്പുള്ള മഴത്തുള്ളികളുമുണ്ടാകാം. പലതരത്തിലുള്ള ജലവർഷം നാം അത്യപൂർവമായിട്ടേ അനുഭവിച്ചിട്ടുണ്ടാകൂ. അതുകൊണ്ടുതന്നെ അതനുഭവിച്ചാലേ അറിയൂ.

ഇതൊന്നുമല്ലാത്ത മറ്റൊരു പ്രതിഭാസം കൂടി വിവരണാതീതമായിട്ടുണ്ട്. ശരീരത്തിൽ മൂന്നോനാലോ അഞ്ചോ തരത്തിലുള്ള ഡ്രസ്സുകളിട്ട്

അതിനു മുകളിൽ റെയിൻകോട്ടുമിട്ട് അതിനു മുകളിലായാണ് കന മുള്ള എയർജാക്കറ്റിടുന്നത്. കണ്ടാൽ ചന്ദ്രനിലേക്കുള്ള യാത്രക്കാരെ പോലെയിരിക്കും. പത്തു പതിനഞ്ചു മണിക്കൂർ ഒറ്റദിവസം വിശ്രമമി ല്ലാതെ -10 മുതൽ -15 ഡിഗ്രി വരെ സെന്റിഗ്രേഡിൽ നടക്കുമ്പോൾ ഇതത്യാവശ്യമാണുതാനും. എല്ലാത്തിന്റേയും പുറത്തായി പ്ലാസ്റ്റിക്കിന്റെ റെയിൻകോട്ടിടുന്നതോടെ ശരീരത്തിലുണ്ടാകുന്ന വിയർപ്പ് ആവിയായി പോകാതെ പുറത്തെ തണപ്പും ശരീരത്തിൽ നിന്നുവരുന്ന വിയർപ്പും പൂർണമായും ഉടുപ്പുകളിൽ ഘനീഭവിച്ച് എല്ലാ ഉടുപ്പുകളും പൂർണ മായി വെള്ളത്തിൽ മുക്കിയെടുത്തതുമാതിരി വെള്ളം വാർന്നൊലി ക്കുന്നത്രയും നനഞ്ഞിട്ടുണ്ടാകും. ഈ വിയർപ്പു വെള്ളത്തിന്റെ ഭാര ത്താൽ പാന്റും തെർമോവിയറും എല്ലാം താഴേക്ക് നിരന്തരം ഊർന്നു പോകുന്നുണ്ടാകും. ഭക്ഷണമില്ലാതെ ഒട്ടിയ വയറും ശരീരവും കൂടി യാകുമ്പോൾ അകത്തുള്ള ഡ്രസ്സുകൾ താനേ മുട്ടിനുതാഴെവരെ വരു മ്പോൾ കയറ്റം കയറാനും, ഇറങ്ങാനും അരുവികൾ നടന്നു താണ്ടു മ്പോൾ കാലുവലിച്ചു നീട്ടിവക്കാനും അസാദ്ധ്യമായിത്തീരുമെന്നതി നാൽ, അരക്കു താഴെയുള്ള ഉടപ്പുകളെല്ലാം ഉറപ്പിച്ചു നിർത്താൻ ബെൽട്ടിടണം, അഥവാ പഴയകാലത്തെ ട്രൗസർപോലെ തോളത്തു വരെയെത്തുന്ന വാറുണ്ടാകണം. പുറത്തെ തണുപ്പു വളരെ കഠിന മായതിനാൽ കയ്യിലെ രണ്ടു മൂന്നു ലെയർ ഗ്ലൗസുമാറ്റി പാന്റും ചുരി ദാറുംവലിച്ചു മുകളിലേക്ക് കൊണ്ടുവരാൻ ഇടക്കിടക്ക് ശ്രമിക്കുമ്പോൾ കൈവിരലുകൾ വിറങ്ങലിച്ച് അസഹനീയ വേദനയുണ്ടാകും.

ഇതേപോലെ തലയും, ചുണ്ടും, മുക്കും മൂടിയിരിക്കണം. ഐസിലൂടെ നടക്കേണ്ടി വരുന്നതിനാൽ യാത്രയിൽ വഴുതിവീഴാനുള്ള സാദ്ധ്യത യൊഴിവാക്കാൻ പാകത്തിലുള്ള ട്രക്കിങ് ഷൂസിടണം. കാലിൽ ആവ ശ്യത്തിന് രണ്ടു മൂന്നു ലെയർ സോക്സും വേണം. ഇവയെല്ലാം ആവശ്യം വരുന്നത് കൈലാസ പരിക്രമത്തിനാണെന്നോർക്കണം. പരി ക്രമം ചെയ്യാത്തവർക്കു ഇവയിലെല്ലാം ഇളവുതന്നെയായിരിക്കും. യാത്ര ചെയ്യുമ്പോൾ അരുവിയിലൂടെ ഒഴുകുന്ന വെള്ളമായിരിക്കും കുടിക്കാനാശ്രയം, അതിനുള്ള കുപ്പികൾ കരുതണം.

നമ്മുടെ കൂടെ ഉണ്ടാകുന്ന ഷെർപ്പയുമായി നല്ലബന്ധം പുലർത്തി യാൽ അവരെന്തും ചെയ്തുതരും. സിബ്ബിടുന്നതുമുതൽ ഭക്ഷണം വായിൽ തരുന്നതും കൈപ്പിടിച്ചു നടത്തിക്കുന്നതുംവരെ അവർ ചെയ്യും. എന്തെങ്കിലുമാവശ്യമുണ്ടോ എന്നവർ അന്വേഷിക്കുമ്പോൾ ആവശ്യമുള്ളതറിയിക്കണം.

വഴിയാത്രയിൽ നായ്ക്കളുടെ ശല്യംപോലെയാണ് ഭിക്ഷക്കാരുടെ ശല്യവും. മിക്കവാറും അവർ പിടിച്ചുപറിക്കാരല്ല. അവർ മോഷ്ടിക്കുകയുമില്ല. പക്ഷേ ഇരിക്കുമ്പോഴും, നടക്കുമ്പോഴും, വിശ്രമിക്കുമ്പോഴും, ഉറങ്ങുമ്പോഴുമെല്ലാം യാചിച്ചു ശല്യപ്പെടുത്തിക്കൊണ്ടേയിരിക്കും. എല്ലാ സഹയാത്രികരുടേയും ഭാരമുള്ള ബാഗേജുകളെല്ലാം ട്രക്കിൽ വരുന്നതിനാൽ ഒരു ഹാന്റ്ബാഗിൽ അത്യാവശ്യമുള്ളതെല്ലാം കരുതിയാൽ മതിയാകും. അത്യാവശ്യമുള്ളതെല്ലാം ഹാന്റ്ബാഗിൽ കരുതണം, പാസ്പോർട്ടും, കാശും എപ്പോഴും ഹാന്റ്ബാഗിലുണ്ടാകണം. (കൂടുതൽ വിവരണങ്ങൾ പിന്നീട് നൽകുന്നുണ്ടാകും)

**സാക്ഷി : സാമ്പത്തികമായ മുൻകരുതലുകൾ**

യാത്രക്കാവശ്യമായ ചിലവിന്റെ പണം ട്രാവൽ ഏജന്റിനെ ഏൽപ്പിക്കുന്നത് ആദ്യത്തെ സ്റ്റെപ്പാണ്. സ്വന്തം ആവശ്യത്തിന് സ്വന്തം ഹാന്റ്ബാഗിൽ ആയിരം / അഞ്ഞൂറു ഡോളറും പതിനായിരം ഇന്ത്യൻ രൂപയുമുണ്ടായിരിക്കണം. സുരക്ഷയോർത്ത് ട്രാവൽ എജന്റിനെ ഏൽപ്പിച്ചാൽ ആവശ്യത്തിന് അത് യാത്രാവേളയിൽ ലഭിക്കുമെന്നുറപ്പുവരുത്തണം. പലപ്പോഴും ലഭിക്കാറില്ല. സ്വന്തം കൈയ്യിലോ ഹാന്റ്ബാഗിലോ സൂക്ഷിക്കുന്നതാണുത്തമം എന്നെടുത്തുപറയാനാഗ്രഹിക്കുന്നു. കഴിയുന്നതും സ്വന്തം കാശ് സ്വയം സൂക്ഷിക്കുകയാണുത്തമം. നേപ്പാളിലെല്ലായിടത്തും തിബറ്റ് ബോർഡർവരെയും ഇന്ത്യൻ കറൻസിക്ക് വലിയ ഡിമാന്റാണ്. ഈ യാത്രാവേളയിൽ പ്രത്യേകം നിർദ്ദേശമുണ്ടായിരുന്നു അഞ്ഞൂറിന്റെയും, ആയിരത്തിന്റേയും ഇന്ത്യൻ രൂപ നേപ്പാളിലേക്ക് കൊണ്ടുപോകരുതെന്ന്. കാരണം അതിൽ കള്ളനോട്ടുകൾ ധാരാളമുണ്ടത്രെ. നേപ്പാൾ രൂപയും ഇന്ത്യൻ രൂപയും തമ്മിൽ വലിയ മൂല്യാന്തരമുള്ളതിനാൽ തെറ്റുപറ്റുന്നത് സർവസാധാരണമാണ്. 10 ഇന്ത്യൻരൂപ ഏകദേശം 16 നേപ്പാൾ രൂപയാണ്. ഇത് ഐസി (ഇന്ത്യൻ കറൻസി) എൻസി (നേപ്പാൾ കറൻസി) യെന്നറിയപ്പെടുന്നു.

യാത്ര പുറപ്പെടുംമുമ്പ് നാട്ടിൽ നിന്നുതന്നെ പാസ്പോർട്ട് കാണിച്ച് ബാങ്കിൽ നിന്ന് ആവശ്യത്തിന് ഡോളർ വാങ്ങിക്കാവുന്നതാണ്. ഇതിനേക്കാൾ സുഖമായ വസ്തുത കാഠ്മണ്ഡുവിൽ മൂന്നുനാലു മണിക്കൂറെങ്കിലും സമയം ലഭ്യമാണെങ്കിൽ എല്ലാ മുക്കിലും മൂലയിലും ഇന്ത്യൻ രൂപ ഡോളറാക്കാനും ചൈനീസ് യുവാനാക്കാനും സാധിക്കും. അതും പ്രയോജനപ്പെടുത്താം. അതിന് കാഠ്മണ്ഡുവിൽ ലഭിക്കുന്നസമയം എത്രയാണെന്നറിയണം. അരമണിക്കൂർകൊണ്ട് ഇതു

സാധിക്കും. ചൈനീസ് യുവാനില്ലാതെ തിബറ്റിലേക്കു കടക്കരുത്. മറ്റൊരു കറൻസിയുമെടുക്കാത്തതിനാൽ ആവശ്യത്തിന് ചൈനീസ് കറൻസി മാറ്റിയെടുത്തു വച്ചിരിക്കണം. കാഠ്മണ്ഡുവിൽ നിന്നു തന്നെ എല്ലാ കറൻസികളും മാറ്റാം. മടക്കയാത്രയിൽ നേപ്പാൾ കറൻസിയും ചൈനീസ് കറൻസിയും പൂർണമായും, കാഠ്മണ്ഡുവിൽവച്ചുതന്നെ ഇന്ത്യൻ രൂപയാക്കിമാറ്റിയിരിക്കണം. ഈ രണ്ടു വിദേശ കറൻസികളും ഇന്ത്യയിൽ പേപ്പറിന്റെ വിലപോലുമില്ല.

ഏകദേശം ആറരരൂപയാണ് ഒരു ചൈനീസ് യുവാൻ. അതുമാത്രമേ തിബത്തിൽ ചിലവാകൂ. തിബത്തിൽ കടന്നാൽ ഇന്ത്യൻ രൂപയും ഡോളറുമെടുക്കില്ല. ഡോളർ യുവാനാക്കാനുള്ള സൗകര്യം ലഭ്യമാക്കാൻ ബുദ്ധിമുട്ടാണ്. ഈ നാലു കറൻസികളും (ഇന്ത്യൻ രൂപ, നേപ്പാളീസ് രൂപ, യുവാൻ, ഡോളർ) കൈകാര്യം ചെയ്യുമ്പോൾ പ്രത്യേകം ശ്രദ്ധിച്ചില്ലെങ്കിൽ വൻനഷ്ടമുണ്ടാകും. ഇവയെല്ലാം മാറ്റിയെടുക്കാൻ ഒറ്റക്കുപോകാതിരിക്കുന്നതാണുത്തമം. ടിപ്പുകൊടുക്കുമ്പോഴും, കൂലി കൊടുക്കുമ്പോഴും, യഥാർത്ഥ വില കൊടുക്കുമ്പോഴും കാര്യമായി ശ്രദ്ധിക്കണം. ഡൽഹി ഇന്റർനാഷണൽ എയർപോർട്ടിൽ ഇന്ത്യൻ രൂപ ഡോളറാക്കാൻ എളുപ്പമല്ല. പലപ്പോഴും എളുപ്പമായ സംഗതിയാണ തെന്ന് പറയാറുണ്ടെങ്കിലും അതൊരു തലവേദനയാണ്. യാത്രയുടെ തിരക്കും എമിഗ്രേഷന്റെ കൺഫ്യൂഷനുമുള്ളപ്പോൾ ഇതു വിഷമമായിരിക്കും.

പോർട്ടർക്കും, കുതിരക്കും, ചിലപ്പോൾ വഴിയിൽ വച്ചുതന്നെ കാശു കൊടുക്കേണ്ടി വരുമ്പോൾ തിബറ്റിൽ അതിനാവശ്യമായ യുവാൻ കയ്യിൽ / ബാഗിൽ ഉണ്ടായിരിക്കണം. ലഗ്ഗേജുബാഗ് കൂടെയുണ്ടാകില്ല. ട്രാവൽ ഏജന്റുമാരും പ്രതിനിധികളും കൂടെയുണ്ടാകില്ല. സഹയാത്രികരുമുണ്ടാകണമെന്നില്ല. നടന്ന് ശരീരം തളരുന്ന സമയത്ത് അവിടെ വച്ചുതന്നെ കുതിര ലഭിച്ചാൽ അതിന്റെ വാടക കൊടുക്കണം. ഭാരം താങ്ങാനാകാതെവരുമ്പോൾ മുമ്പിൽ വരുന്ന പോർട്ടർമാരും സഹായിച്ചാൽ അവർക്കു കൂലികൊടുക്കാനുള്ളതെല്ലാം കയ്യിലുണ്ടാകണം. ഇടയ്ക്കുണ്ടാകാൻ സാധ്യതയുള്ള ചെറിയ ഒന്നോ രണ്ടോ കടകളിൽ നിന്ന് എന്തെങ്കിലും വാങ്ങിക്കണമെങ്കിലും താമസിക്കുന്ന ടെന്റിന് ചിലപ്പോൾ ട്രാവൽ ഏജന്റ് വാടക കൂടുതലായി ചോദിച്ചാലും കൊടുക്കാനുള്ള അത്യാവശ്യ തുക ചൈനീസ് യുവാനായി കയ്യിലുണ്ടാകണം. അവിടെവച്ച് ഷേർപകളിൽ നിന്ന് ഡോളർ യുവാനായി മാറ്റാൻ ശ്രമിച്ചാൽ വൻ നഷ്ടമുണ്ടായേക്കാം. ഇനിയുള്ള വിവരണം യാത്രാനുഭവങ്ങളിൽ ഉൾപ്പെടുത്തിയിരിക്കുന്നു.

**സാക്ഷി : ആവശ്യമായ ഡ്രസ്സുകളുടെ കരുതൽ**

ഡ്രസ്സുകളെക്കുറിച്ച് ചിന്തിക്കുമ്പോൾ തല മുതൽ കാലറ്റം വരെ ഒന്നൊന്നായി ചിന്തിക്കുന്നത് ഉത്തമമായിരിക്കും. കുറഞ്ഞത് രണ്ട് മങ്കിക്യാപ്പ്, കണ്ണ് കഴിയുന്നത്രയും മറയ്ക്കുന്ന കൂളിംഗ് ഗ്ലാസ്, തുണിയുടേയോ പേപ്പറിന്റേയോ രണ്ടോ മൂന്നോ ഡസ്റ്റ് പ്രൊട്ടക്റ്റർ, (മെഡിക്കൽ ഷോപ്പുകളിൽ ലഭ്യമാകുന്നത്) ഇവയുണ്ടാകണം. നല്ല മങ്കിക്യാപ്പാണെങ്കിൽ കഴുത്തിന്റെ സംരക്ഷണത്തിന് മറ്റൊരു ഷാൾ വേണ്ടതില്ല. നല്ല കമ്പിളി സ്വെറ്റർ, അകത്തിടാൻ തെർമൽവെയർ, നാലോ അഞ്ചോ ഷർട്ട് (നനച്ചു വൃത്തിയാക്കിയുണക്കിയിടാൻ സമയം ലഭ്യമായിരിക്കില്ല. തണുത്ത് വിറങ്ങലിക്കുന്ന ദേശത്ത് നനഞ്ഞത് ഉണങ്ങുകയുമില്ല.) മൂന്നോ നാലോ പാന്റ്സ് പുരുഷന്മാർക്കും തത്തുല്യമായത് സ്ത്രീകൾക്കും, കാലിനും ശരീരത്തിനും വൂളൻ തെർമ്മൽ വെയർ, താൽക്കാലിക ഉപയോഗമാണെങ്കിലും റെയിൻകോട്ട്, എന്നിവ കരുതണം. എയർ ജാക്കറ്റ് നേപ്പാളിലെ ട്രാവൻ ഏജന്റ് താൽക്കാലികമായി തരുന്നുണ്ടാകുമെന്നുറപ്പുവരുത്തണം. കമ്പിളിയുടെ കയ്യുറയും തോലിന്റെ കയ്യുറയും ഉപയോഗിച്ച് പരിശീലിക്കണം. ബ്ലാങ്കറ്റിന്റെ ആവശ്യമുള്ളതായിതോന്നിയില്ല. താമസസ്ഥലങ്ങളിൽ അവയെല്ലാം മുറിയിൽ തന്നെ ലഭ്യമാണ്. കാലിലിടാൻ കോട്ടൺ സോക്സും കമ്പിളി സോക്സും അത്യാവശ്യമാണ്. ആവശ്യത്തിന് അണ്ടർവെയർ കരുതണം. ട്രെക്കിങ് ഷൂസും മറ്റവസരങ്ങളിലുപയോഗിക്കാനുള്ള ഷൂസും/ പാദരക്ഷയും കൂടെയുണ്ടാകണം. കുളിക്കാനായി ഒരു തോർത്തമുണ്ട് കരുതിവയ്ക്കണം. കൂടാതെ ഹാന്റ്കർച്ചീഫുകളാവശ്യത്തിനുവേണം. സ്ത്രീകൾക്കാവശ്യമായ, മേൽവിവരിച്ചതിനു സമാന്തരമായിട്ടുള്ളതെല്ലാം ഉണ്ടായിരിക്കണം.

സ്യൂട്ട്കേസുകൾ പൂർണമായും ഒഴിവാക്കി, എല്ലാ സാധനങ്ങളും ഇവിടെനിന്നും പുറപ്പെടുമ്പോൾതന്നെ രണ്ടു എയർബാഗിൽ നിറക്കുന്നതാണുത്തമം. കാഠ്മണ്ഡുവിലെത്തിയാൽ ഓരോ വ്യക്തിക്കും അവരുടെ ലഗേജുകൾ ട്രക്കിൽ കൂട്ടത്തോടെ കൊണ്ടുപോകാനുള്ള സൗകര്യത്തിനായി നനയാത്ത ലോക്കിങ് ഫെസിലിറ്റിയുള്ള വലിയ ഫ്ളെക്സിബിൾ ബാഗ് ലഭിക്കുന്നുണ്ടാകും. തിരിച്ചു നൽകേണ്ടാത്ത ഈ ബാഗ് സ്വന്തമായി ഉപയോഗിക്കാവുന്നതാണ്. അത് നാട്ടിലേക്ക് കൊണ്ടുവരാവുന്നതുമാണ്. (തിരിച്ചുനൽകേണ്ടതില്ല).

പാന്റ്സിലോ ഷർട്ടിലോ, കോട്ടിലോ, റെയിൻകോട്ടിലോ ഉള്ള പോക്കറ്റുകളിലിടുന്ന സാധനങ്ങൽ എന്തൊക്കെയാണെന്നും അത് ഏതിലൊ

ക്കെയാണിട്ടിരിക്കുന്നതെന്നും വ്യക്തമായ ബോധമുണ്ടാകണം. മരുന്നുകളെല്ലാം ഒരു കവറിലും, പ്രഭാതകൃത്യങ്ങൾക്കാവശ്യമായതെല്ലാം മറ്റൊരുകവറിലും, വിശക്കുന്ന വേളയിൽ അത്യാവശ്യത്തിനു കഴിക്കാനുള്ളതെല്ലാം മറ്റൊരു കവറിലും വയ്ക്കുക. കൂടാതെ ടോർച്ച്, ക്യാമറ, ബാറ്ററി ഇവയെല്ലാം ഒരുമിച്ചു വെക്കാനായി ശ്രമിക്കുന്നത് നല്ലതാണ്.

**സാക്ഷി : ഭക്ഷ്യപദാർത്ഥങ്ങൾ കരുതേണ്ടതെന്തെല്ലാമെന്നു വിവരിക്കാം.**

ഈന്തപ്പഴം, കശുവണ്ടി, കപ്പലണ്ടി, ബദാം പരിപ്പ്, ഉണങ്ങിയ മുന്തിരി, ചോക്ലേറ്റ്, ബ്രിട്ടാനിയായുടെ ചീസ് തുടങ്ങിയ ഭാരക്കുറവും വ്യാപ്തം കുറവുള്ളതുമായവ ഇന്ത്യയിലാണ് ഏറ്റവും വിലക്കുറവുള്ളത്. മറ്റെവിടേയും അതിനു വിലക്കൂടുതലായതിനാൽ, പഴങ്ങൾ, ജ്യൂസ്, തുടങ്ങിയവയെല്ലാം ഒഴിവാക്കി മേൽപ്പറഞ്ഞ ഭക്ഷ്യവിഭവങ്ങൾ ഊർജ്ജദായകങ്ങളായവ കരുതുക. തേൻ, ഗ്ലൂക്കോസ് എന്നിവ ഉണ്ടായിരിക്കുന്നത് ക്ഷീണിക്കുന്ന വേളയിൽ വളരെ പ്രയോജനപ്പെടുത്താവുന്നതാണ്.

**സാക്ഷി : കരുതേണ്ടതായ മരുന്നുകൾ വിവരിക്കട്ടെ**

തലവേദന, മൂക്കടപ്പ്, ഛർദ്ദി, വയറുവേദന, വയറിളക്കം എന്നിവയ്ക്കുള്ള ഔഷധങ്ങൾ കരുതണം. ചുണ്ടിനും മുഖത്തും തണുപ്പിന്റെ കാഠിന്യത്താലുണ്ടാകുന്ന വിണ്ടുകീറലുകളുണ്ടാകാതിരിക്കാനുള്ള ബാം അല്ലെങ്കിൽ എണ്ണയുണ്ടായിരിക്കണം. മസ്സിൽ വേദന, സന്ധിവേദന, കഴപ്പ് എന്നിവയ്ക്കുള്ള സ്പ്രേയോ ബാമോ ഉത്തമമായിരിക്കും. എളുപ്പത്തിൽ എടുക്കാൻ പാകത്തിന് അവയെല്ലാം ഹാന്റ്ബാഗിൽ വയ്ക്കണം. ടോയ്ലറ്റ് പേപ്പർ, ബ്രഷ്, പേസ്റ്റ്, സോപ്പ്, എന്നിവയെല്ലാം കൂടെയുണ്ടാകണം.

തീർത്ഥാടകരുടെ കൂട്ടത്തിൽതന്നെ ഡോക്ടർമാരുണ്ടാകാൻ സാധ്യതയുള്ളതിനാലും ട്രാവൽ ഏജന്റുകൾതന്നെ അത്യാവശ്യത്തിനുള്ള മരുന്നുകൾ മുൻകരുതലായി എടുത്തിട്ടുണ്ടാകുമെന്നതിനാലും പരിധിക്കപ്പുറം ഔഷധങ്ങൾ കരുതേണ്ടതില്ല. പല അസുഖങ്ങളും സ്വയം മാഞ്ഞു പോകുകയും ചെയ്യാറുണ്ട്. അതിനുള്ള മനക്കരുത്തുണ്ടാകണമെന്നുമാത്രം. ഛർദ്ദിയും വയറിളക്കവും, മരുന്നുകൊണ്ടു തടഞ്ഞു നിർത്തുന്നതിനേക്കാൾ വന്നാൽ സ്വയം പോകുന്നതാണുത്തമം. ഏതു മരുന്നു സേവിച്ചാലും ഏതു രോഗവും മാറാൻ കുറച്ചു സമയമെടുക്കുമെന്നറിയണം. നമ്മളെ പരിചരിക്കാനായി ആർക്കും സമയമുണ്ടാകില്ല, അവർക്കാഗ്രഹമുണ്ടെങ്കിലും. അതുകൊണ്ട് സ്വന്തം പ്രശ്നങ്ങൾ സ്വയം സഹിക്കുകയും വേണ്ടത് ചെയ്യുകയും വേണം. തിബറ്റിൽ കട

ന്നാൽ ഔഷധങ്ങൾ ഒന്നുംതന്നെ ലഭ്യമല്ലെന്നു വ്യക്തമായിട്ടോർമ്മ വേണം. യാത്രാവേളയിലെ ആയിരത്തോളം കിലോമീറ്റർ വാഹനമോടുന്ന റോഡിന്റെ ഇരുവശത്തും പൂർണമായും വിജനമാണ്. താമസിക്കുന്ന ചെറുമുറികളുള്ളിടം വൈദ്യുതിപോലുമുണ്ടാകാത്ത കുഗ്രാമമാണ് കാര്യമായ കടകളൊന്നും പ്രതീക്ഷികരുത്.

**സാക്ഷി : വൈദ്യുതി റീചാർജിംഗ്, ഫോൺ...... എന്നിവ**

കാഠ്മണ്ഡു വിട്ടാൽ വൈദ്യുതിയില്ലാത്തിടത്താണ് ഏതാണ്ട് പൂർണമായും താമസിക്കുന്നത്. അവിടങ്ങളിൽ രാത്രി 7 മുതൽ 10 വരെ ജനറേറ്റർ ചിലപ്പോൾ പ്രവർത്തിപ്പിച്ച് വൈദ്യുതി ലഭ്യമാക്കിയേക്കാം. ഇല്ലെങ്കിൽ മെഴുകുതിരിമാത്രം. ഹീറ്ററൊരിടത്തുമുണ്ടാകില്ല. ഫാനുമുണ്ടാകില്ല. ടോർച്ച്, ബാറ്ററി എന്നിവ ചാർജ്ജു ചെയ്യാനുള്ള പ്ലഗ്പിന്നൊന്നുമുണ്ടാകില്ല. അതിനാൽ ടോർച്ചും, ക്യാമറ ബാറ്ററിയും ആവശ്യത്തിന് ചാർജ്ജു ചെയ്തിരിക്കണം. ഫ്ളൈറ്റിൽ യാത്ര ചെയ്യുമ്പോൾ ബാറ്ററി ഒരിക്കലും ഹാന്റ്ബാഗിൽ വെക്കരുത്. സുരക്ഷാ പരിശോധനാ വേളയിൽ അതു നീക്കം ചെയ്യപ്പെടും. ഭാരതസീമ വിട്ടാൽ പിന്നെ കയ്യിലുള്ള മൊബൈൽ ഫോൺ പ്രവർത്തിക്കില്ല. നേപ്പാളിലും തിബറ്റിലും പോയി പ്രത്യേക ഇന്റർനാഷണൽ സിം വാങ്ങിച്ചുപയോഗിക്കുന്നത് പൂർണ്ണമായും ഒഴിവാക്കുക. അതു നടക്കാത്തതാണ്, ആവശ്യമില്ലാത്തതുമാണ്. കാഠ്മണ്ഡുവിൽ എല്ലായിടത്തും ഐ.എസ്.ഡി സൗകര്യങ്ങൾ ലഭ്യമാണ്. മിനിറ്റിന് 3 മുതൽ 5 നേപ്പാളീസ് രൂപയെ ഇന്ത്യയിലേക്കുള്ള വിളിക്ക് ചാർജ്ജ് വരുകയുള്ളൂ. തിബറ്റിൽ കടന്നാൽ താമസിക്കുന്ന സ്ഥലത്തും ചിലപ്പോൾ സമീപ പ്രദേശത്തും ചൈനാ മൊബൈൽ കണക്ഷൻ സൗകര്യമുള്ളത് മിനിറ്റിന് 4 മുതൽ 6 ചൈനീസ് യുവാൻ നൽകി യഥേഷ്ടം ഇന്ത്യയിലേക്ക് വിളിക്കുന്നതാണുത്തമം (ഏകദേശം 30 രൂപ മിനിറ്റിന്). ക്യാമറക്കുപയോഗിക്കാവുന്ന ചൈനീസ് ബാറ്ററി തിബറ്റിൽ വളരെ തുച്ഛമായ വിലയ്ക്ക് ലഭ്യമാണ്. അത് സൗകര്യമുള്ളിടത്തെല്ലാം ചാർജ്ജു ചെയ്തു വയ്ക്കണം.

**സാക്ഷി : വിലപേശൽ, കൈക്കൂലി, കള്ളത്തരം**

നേപ്പാളിൽ എല്ലാ സാധനങ്ങളും വിലപേശി വാങ്ങിക്കാവുന്നതാണ്. ആയിരം രൂപ പറയുന്ന സാധനം നൂറു രൂപവിലയിൽ നിന്നു വിലപേശണം. ആദ്യംതന്നെ ഐസി (ഇന്ത്യൻ) എൻസി (നേപ്പാൾ) വ്യക്തമായിരിക്കണം. ഒരേ സാധനത്തിന് പല കടകളിൽ പല വിലയാണ് എന്നോർമ്മിക്കണം. തെറ്റാതെ ബാക്കി സംഖ്യ വാങ്ങിക്കുവാനും അറിയണം. ഇന്ത്യൻ / നേപ്പാൾ കറൻസിയുടെ വലിയ വ്യത്യാസം വ്യക്തമായി ഗുണിച്ചെടുത്ത് പ്രയോഗിക്കണം.

തിബറ്റിൽ വിലപേശൽ വളരെക്കുറവാണ്. അവിടത്തെ കടക്കാർക്ക് കണക്കെന്നതറിഞ്ഞുകൂടാ. അതിനാൽ കൊടുക്കുന്നതും വാങ്ങിക്കുന്നതുമായ യുവാൻ സംഖ്യ വ്യക്തമായിട്ടറിഞ്ഞിരിക്കണം. രണ്ടിടത്തും സാധനങ്ങളുടെ വില പ്രദർശിപ്പിച്ചിട്ടുണ്ടാകില്ല. സാധനങ്ങളിലും കടകളിലും വിലരേഖപ്പെടുത്തിയിട്ടുണ്ടാകില്ല.

കാഠ്മണ്ഡു എയർപോർട്ടിൽ നിന്ന് ഒരു സാധനവും വാങ്ങിക്കുവാൻ ശ്രമിക്കരുത്. പുറമേയുള്ള വിലയുടെ പതിനഞ്ചും ഇരുപതും ഇരട്ടി വിലയാണ് എയർപോർട്ടിലെ വില. കാഠ്മണ്ഡു എയർപോർട്ടിൽ കൈക്കൂലിയുടേയും കള്ളത്തരത്തിന്റേയും പൂരമാണ്. ഇത് ഏക്കാലവും എല്ലാ ഉദ്യോഗസ്ഥരിലും ഒരേപോലെ ബാധകമാണ്. കൈക്കൂലി വാങ്ങിക്കാത്തവരവിടെയുണ്ടാകില്ല. ആരും അതിൽ നിന്നു മുക്തരല്ല. (കൂടുതൽ വിവരണങ്ങൾ യാത്രാവിവരണത്തിലുണ്ട്)

**സാക്ഷി : കൈലാസ യാത്രയും ട്രാവൽ ഏജന്റും**

കൈലാസ യാത്രയുമായി ബന്ധപ്പെട്ട ഓരോ കാര്യവും ചെയ്യുന്നതിനുള്ള ഉത്തരവാദിത്വം സ്വയം ഏറ്റെടുക്കുന്നത് അതിസങ്കീർണമാണ്. വിസ തയ്യാറാക്കൽ, വാഹനം, ഇടത്താവള താമസം, ഭക്ഷണം, മാർഗനിർദ്ദേശം, ആരോഗ്യ പ്രശ്നപരിഹാരം, തുടങ്ങി ഓരോ മണിക്കൂറും അഭിമുഖീകരിക്കേണ്ടിവരുന്ന പ്രശ്നങ്ങൾ പരിഹരിക്കാനും സുഖമായ യാത്രക്കും ഒറ്റക്കുള്ള യാത്രയും കുടുംബാംഗങ്ങൾ മാത്രമായ യാത്രയും അപ്രായോഗികമാണ്. അതിനാൽ ട്രാവൽ ഏജന്റ് ഒഴിച്ചുകൂടാൻ വയ്യാത്ത വ്യക്തിയാണ്.

പലസ്വാമിമാരും ജൂൺ, ജൂലൈ, ആഗസ്റ്റ്, സെപ്റ്റംബർ മാസങ്ങളിൽ വളരെ ചെറിയ ഗ്രൂപ്പുകളായി കൈലാസയാത്ര സംഘടിപ്പിക്കുന്നു. ആത്മീയതയും യാത്രാനുഭവങ്ങളും അതിൽ ഒത്തുചേരുന്നുണ്ടാകും. അതും ഉത്തമമാർഗ്ഗമാണ്. ചില പത്രമാസികകളിൽ ഈ കൈലാസ യാത്ര സംഘടിപ്പിക്കുന്നവരെക്കുറിച്ച് മോശമായി എഴുതി കാണുന്നു. അവർ മദ്യവും മയക്കുമരുന്നും അവിടെ ചെല്ലുമ്പോൾ ഉപയോഗിക്കുന്നു എന്നുവരെയെഴുതിക്കണ്ടു. ഒരിന്ത്യൻ സഞ്ചാരി തിബറ്റിൽ മദ്യവും, മയക്കുമരുന്നും കഴിച്ച് നടന്നാൽ ചൈന ഭരണകൂടത്തിന്റെ ഉരുക്കുമുഷ്ടിക്കകത്ത്പെട്ട് ടിയാനൻമെൻ സ്ക്വയറിൽ പതിനായിരങ്ങൾക്ക് സംഭവിച്ചതുതന്നെ സംഭവിക്കുമെന്നുറപ്പ്. ചൈനയുടെ ഭരണത്തിൻ കീഴിൽ വെന്തുരുകിത്തീരുന്ന ടിബറ്റിന്റെ ദയനീയാവസ്ഥ ഭാരതീയർ പ്രത്യേകിച്ച് കേരളീയർ കാണരുതെന്ന ഒറ്റ ഉദ്ദേശത്തോടെയാണ് ഇവിടെയുള്ള ചൈനയുടെ ഏജന്റുമാർ കൈലാസയാത്ര നടത്തുന്നവരേയും നേതൃത്വം നൽകുന്നവരേയും അവഹേളിക്കുന്നതെന്നോർക്കുക.

ട്രാവൽ ഏജന്റുമാർ വൻഗ്രൂപ്പുകളുമായി യാത്ര സംഘടിപ്പിക്കാറുണ്ട്. അതിന് അതിന്റേതായ സങ്കീർണ്ണ പ്രശ്നങ്ങളുണ്ട്. ഗ്രൂപ്പുവിസയായി തിനാൽ ഒരാൾക്ക് രോഗം വരുകയോ, അച്ചടക്കലംഘനം ഉണ്ടാകുക യോ, വഴിതെറ്റിപോകുകയോ, വഴക്കുകളും അഭിപ്രായ ഭിന്നതകളും നിയന്ത്രണാതീതമാകുകയോ, മാരകമായ രോഗം വരുകയോ, മരിക്കു കയോ ചെയ്താൽ അത് ഗ്രൂപ്പിനെ മുഴുൻ ബാധിക്കുമെന്നറിയണം.

പല മാർഗത്തിലൂടെ പല ട്രെയിനുകളിലും പല ഫ്ളൈറ്റുകളിലും കാഠ്ണ്ഡുവിലെത്തുന്നവരെയെല്ലാം ഒരേപോലെ ട്രാവൽ ഏജന്റിനും അവരുടെ സഹപ്രവർത്തകർക്കും സന്തോഷിപ്പിക്കാൻ സാധിച്ചു എന്നു വരില്ല. ട്രാവൽ ഏജന്റുമാർ തന്നെ ഒരു കൈലാസയാത്ര മൂന്നുഭാഗ മാക്കി തിരിക്കാറുണ്ട്. ഇന്ത്യയിലെ ട്രാവൽ ഏജന്റ് ഇന്ത്യയിലെ കാര്യ ങ്ങൾ കാര്യമായി ശ്രദ്ധിച്ച്, തീർത്ഥാടകരെ നേപ്പാളിലെത്തിക്കുന്നു. അവിടെ നിന്നും നേപ്പാളിലെ ഇവരുടെ സഹഏജന്റുമാർ തീർത്ഥാടക രുടെ പൂർണ്ണ ഉത്തരവാദിത്വം കാഠ്മണ്ഡുവിലേറ്റെടുക്കുന്നു. തിബ റ്റിലെത്തിയാൽ ഭാഗീകമായി ഉത്തരവാദിത്വം ടിബറ്റിലെ ഏജന്റിനെ ഏൽപ്പിക്കുന്നു. ഇവർ മൂന്നുപേരും സഹകരിക്കാതെ മൂന്നുരാജ്യത്തു കൂടെയുള്ള യാത്ര അസാദ്ധ്യമാണ്.

അതാതു ദേശത്തെ നിയമമനുസരിച്ച് യാത്രാവേളയിലുണ്ടാകുന്ന ഓരോ പ്രശ്നവും കൈകാര്യം ചെയ്യാൻ അതാതു സ്ഥലത്തെ ഏജന്റിനേ സാധിക്കൂ. തിബറ്റിൽ യാത്രികരുടെ വാഹനത്തിന്നപകട മുണ്ടായാൽ തിബറ്റുകാരാണത് കൈകാര്യം ചെയ്യേണ്ടത്. ഇന്ത്യ ക്കാർക്കോ നേപ്പാളികൾക്കോ പ്രശ്നപരിഹാരം സാദ്ധ്യമല്ല. അതു പോലെ രോഗവും മറ്റു പ്രശ്നങ്ങളുമുണ്ടായാലും തദ്ദേശവാസികളുടെ നേതൃത്വത്തിലേ പരിഹാരം കണ്ടെത്താനാകൂ. ആശുപത്രിയിലെ പ്രവേ ശനംപോലും തദ്ദേശവാസികളുടെ ഗ്യാരന്റിവേണം. ഓരോ തീർത്ഥാ ടകനും ട്രാവൽ ഏജന്റിനേയും ഗ്രൂപ്പിനേയും തെരഞ്ഞെടുക്കുമ്പോൾ എല്ലാ കാര്യങ്ങളിലും വ്യക്തതയുണ്ടാകണം. എത്രയെല്ലാം പരിചയ സമ്പന്നനായ ഏജന്റാണെങ്കിലും തീർത്ഥാടകന് ധാരാളം പരാതികൾ, യാത്രാന്ത്യത്തിലുണ്ടാകുമെന്നത് ഉറപ്പാണ്. ഇവിടെ ചിലതെല്ലാം കണ്ടില്ല കേട്ടില്ലാ എന്നു നടിക്കാനും പഠിക്കണം.

താമസസൗകര്യം, ഭക്ഷണം, യാത്രാപഥത്തിലെ വ്യതിയാനം, വിവ രണം നൽകുന്നതിലേയും മുന്നറിയിപ്പു നൽകുന്നതിലേയും അപാക ത, ചികിത്സ ലഭ്യമാക്കാനുള്ള താമസം, രോഗിക്കുണ്ടാകുന്ന പ്രശ്ന ങ്ങൾക്ക് പരിഹാരങ്ങളസാധ്യമാകുന്ന അവസ്ഥ, മുൻകൂട്ടി നിശ്ചയിച്ച പരിപാടികൾ കാലാവസ്ഥയിലെ മാറ്റമനുസരിച്ചും ചൈനീസ് സർക്കാർ

തീരുമാനമെന്നിവയനുസരിച്ചും മാറ്റേണ്ടിവരിക... ഇതെല്ലാം തീർത്ഥാടകർക്ക് വൻ പ്രതിഷേധമുണ്ടാകാൻ കാരണമായേക്കാം. ഇതെല്ലാം നമ്മുടെ ഓർമ്മയിലുണ്ടാകണം. മേൽവിവരിച്ച പ്രശ്നങ്ങൾ യഥാസമയം കാര്യകാരണസഹിതം വിശദീകരിച്ചുകൊടുക്കാതിരിക്കുന്നതും, തീർത്ഥാടകരെ ബോദ്ധ്യപ്പെടുത്തി അംഗീകരിപ്പിക്കാതിരിക്കുന്നതും കൂടുതൽ സങ്കീർണതയിലേയ്ക്ക് പ്രശ്നം വലിച്ചിഴക്കപ്പെടാൻ കാരണമാകാറുണ്ട്. അസാധാരണ നേതൃത്വപാഠവം വേണ്ടതായ ഒരു വൻ ഉത്തരവാദിത്വത്തിലൊരിടത്തു പാളിച്ച സംഭവിച്ചാൽ അതെളുപ്പത്തിൽ സങ്കീർണമാകും. സത്യസന്ധനും ധർമ്മബോധമുള്ളവനുമായ ട്രാവൽ ഏജന്റ് ആണെന്നു തോന്നിയാൽപോരാ, യാത്ര അവസാനിക്കുന്നതു വരെയെങ്കിലും സത്യസന്ധതയും ധർമ്മബോധവും ഉള്ളവനാണെന്നു തെളിയിച്ചുകൊണ്ടേയിരിക്കണം. അതിൽ ചിലരെങ്കിലും പരാജയപ്പെടാറുണ്ട്.

**സാക്ഷി : ഗ്രൂപ്പ് യാത്രയുടെ പരിമിതികൾ തിരിച്ചറിയണം**

അമ്പതോ അറുപതോ തീർത്ഥാടകർ ചേർന്നുള്ള യാത്രയാണിത്. മൂന്നു രാജ്യങ്ങൾ കടന്നുള്ള യാത്ര നടത്തുന്നതിന് മൂന്നു ട്രാവൽ ഏജന്റുമാരുടെ സഹകരണത്തോടെയാണ്. അന്തർദേശീയ യാത്രക്കാവശ്യമായ എല്ലാ നൂലാമാലകളുമുള്ള യാത്ര, കോച്ചിവലിക്കുന്ന തണുപ്പും വറ്റിവരളുന്ന വാഹനചൂടും ഒരേസമയം അനുഭവിക്കേണ്ടിവരുന്ന അവസ്ഥയിലാണ് നടത്തുന്നത്. പരിമിതികളുടേയും പരാധീനതകളുടേയും മൂർത്തിമദ്ഭാവമായ അതികഠിനവും അതിസങ്കീർണവുമായ യാത്രയാണിതെന്ന് വ്യക്തമായിട്ടറിയണം. തീർത്ഥാടകരുടെ സഹകരണമില്ലെങ്കിൽ ഈ യാത്ര പൂർണപരാജയമായിരിക്കും. പ്രായം, ആരോഗ്യം, വിദ്യാഭ്യാസ യോഗ്യത, ഇഷ്ടാനിഷ്ടങ്ങൾ, മുൻവിധി, സ്വാർത്ഥത, വാദപ്രതിവാദം, കൃത്യനിഷ്ഠയില്ലായ്മ, ധർമ്മബോധമില്ലായ്മ, തൻകാര്യസിദ്ധിയെന്ന മനോഭാവവും, എന്റേത് എനിക്ക് എന്ന ഭാവവും, യാത്രയെക്കുറിച്ചും അതിന്റെ കാഠിന്യത്തെക്കുറിച്ചുമുള്ള അജ്ഞതയും, തെറ്റുകുറ്റങ്ങൾ ചർച്ച ചെയ്ത് പെരുപ്പിക്കുന്ന ചർച്ചകളും, ചെറു പ്രശ്നങ്ങൾപോലും സങ്കീർണമാക്കുന്നു. ഇങ്ങിനെ നൂറുവട്ടം ചർച്ച ചെയ്യപ്പെടുന്ന ചെറുതും വലുതുമായ സംഭവങ്ങൾ തീർത്ഥാടനത്തിന്റെ ചൈതന്യത്തെ അടിമുടി നശിപ്പിക്കാം. കൂട്ടത്തിൽ ട്രാവൽ ഏജന്റിന്റെ നേതൃപാടവത്തിന്റെ അഭാവവും കൂടിയായാൽ ...... !



ഭാഗം – 2

## കൈലാസയാത്രാ വിവരണം

ഒരു കൈലാസയാത്ര എന്റെ ചിരകാല സ്വപ്നമായിരുന്നില്ല. അങ്ങിനെയൊരു യാത്ര ചെയ്യാനുള്ള ഉൽക്കടമായ അഭിവാഞ്ഛയും ആദ്യമാദ്യം എന്നിലുണ്ടായിരുന്നില്ല. ജീവിതത്തിൽ, കൈലാസയാത്രയെക്കുറിച്ച് എന്നോട് ആദ്യമായി പറഞ്ഞത് ഒരു പക്ഷേ ലണ്ടൻ നഗരത്തിനു സമീപമുള്ള ഒരു മുരുക ക്ഷേത്രത്തിൽ പ്രഭാഷണത്തിനു പോയപ്പോൾ അവിടത്തെ വേദജ്ഞനായ പൂജാരിയാണ്. അദ്ദേഹം എനിക്കും കൂടെയുണ്ടായിരുന്ന ഡോ. പരമേശ്വരനും മാനസസരോവരം തീർത്ഥം നൽകികൊണ്ടു പറഞ്ഞു. “അങ്ങും കൈലാസത്തിലേക്കു പോകണം. തീർത്ഥംകൊണ്ടുവന്ന് കുറേ പേർക്കു കൊടുക്കണം !” ആ വരികൾ എന്റെ മനസ്സിലുണ്ടായിരുന്നു എന്നല്ലാതെ അതെന്നിൽ കാര്യമായ സ്വാധീനമുണ്ടാക്കിയിരുന്നില്ല.

കാലം കുറേക്കഴിഞ്ഞ്, ഏതാനും മാസങ്ങൾക്കു മുമ്പ്, 2009 സെപ്റ്റംബറിൽ ഒരു തോന്നലുണ്ടായി. ഇഹലോകവാസം വെടിയും മുമ്പ് ഭാരതത്തിലെ കുറേ പുണ്യക്ഷേത്രങ്ങൾ സന്ദർശിക്കണം. ശരീരം തളരുന്നതിനുമുമ്പ് ഈ ആഗ്രഹം പൂർത്തീകരിക്കണം. കഠിനമായ യാത്രകൾ എനിക്കു താൽപര്യമില്ല. താൽപര്യമില്ലായ്മയെ മറികടക്കണം. പ്രഭാഷണങ്ങളിലും ലേഖനങ്ങളിലും പുസ്തകങ്ങളിലും തീർത്ഥാടനവേളകളിലെ വിവരണങ്ങളെല്ലാം ചേർക്കണം. ഭാരതത്തിലെ പ്രഭാഷണ സദസ്സുകളിൽ പ്രഭാഷണം നടത്തുമ്പോൾ കണ്ടനുഭവിച്ചത് പറ

ഞ്ഞുകൊടുക്കണം! ഇങ്ങിനെയൊരു തോന്നൽ മനസ്സിൽ മുളച്ചതു മുതൽക്ക് ആദ്യം മുന്നിൽ വന്ന ചോദ്യം ഭാരതത്തെ കണ്ടറിയുന്ന പ്രക്രിയ എവിടെ നിന്നാരംഭിക്കണം ? ഉത്തരം കിട്ടിയതിങ്ങിനെയായിരുന്നു. "അതിസങ്കീർണവും കഠിനവും യാതനാപൂർണവുമായ യാത്രയിൽ നിന്ന് ആരംഭിക്കണം." മറ്റുയാത്രകളും മറ്റേതൊരു തീർത്ഥാടനവും ഒന്നാമത്തെ തീർത്ഥാടനത്തേക്കാൾ കാഠിന്യം കുറഞ്ഞതായിരിക്കണമെങ്കിൽ ഒന്നാമതായി തെരഞ്ഞെടുക്കേണ്ടത് കൈലാസ യാത്ര തന്നെയായിരിക്കണമെന്നുറപ്പിച്ചു.

സാമാന്യ അഭിപ്രായം കേട്ടറിഞ്ഞ് കോഴിക്കോട് വിവേകാനന്ദാ ട്രാവൽസിൽ പേര് രജിസ്റ്റർ ചെയ്തു. അതിന്റെ എം.ഡി. ശ്രീ നരേന്ദ്രൻ, മൂന്നു വർഷം മുമ്പ് ഒരു ക്ഷണം നൽകിയിരുന്നു. "ഞങ്ങളുടെ കൂടെ കൈലാസത്തിലേക്കുവരണം". അന്ന് ആ വരിക്ക് പ്രാധാന്യം നൽകിയില്ല. പിന്നീട് പ്രയോജനപ്പെടുത്തി.

തിരുവനന്തപുരത്തു നിന്ന് ഡൽഹിയിലേക്കും അവിടെ നിന്നും കാഠ്മണ്ഡുവിലേക്കും ഫ്ളൈറ്റിൽ പോകണം. അതുപോലെ മടക്കയാത്രയും. എന്റെ മകൾ ഹേമയും കൂടെവരണമെന്നാഗ്രഹിച്ചു. ആഗ്രഹം പിന്നീട് കാര്യമായ നിർബന്ധമായി. അവസാന നിമിഷം വരെ അവൾ പ്രവർത്തിക്കുന്ന ഇൻഫോസിസിൽ നിന്ന് ലീവ് ലഭിക്കില്ലെന്നു വിചാരിച്ചെങ്കിലും അവസാനം ജഗദീശ്വരാനുഗ്രഹത്താൽ ലീവും ലഭിച്ചു. അവൾ കൂടെയുണ്ടായിരിക്കുമെന്നുറപ്പായി.

യാത്ര 2010 ജൂൺ മാസത്തിലായിരിക്കുമെന്നറിഞ്ഞെങ്കിലും രജിസ്ട്രേഷൻ നടത്തിയിട്ടും യാത്രയെക്കുറിച്ച് കാര്യമായ വിവരങ്ങളൊന്നും വ്യക്തമായി ലഭ്യമായിരുന്നില്ല. പഴയ ഒരു ബ്രോഷർ ഇടക്കു ലഭിച്ചു. ഫോൺ വിളിച്ചന്വേഷിക്കുമ്പോഴെല്ലാം ലഭിക്കുന്ന മറുപടി "യഥാസമയം ഓരോ കാര്യവും അറിയിക്കുന്നുണ്ടാകും. യാത്രയുണ്ടാകുമെന്നുറപ്പാണ്. സാറും വരുന്നുണ്ടെന്ന് ഞങ്ങളെല്ലാവരേയും അറിയിച്ചിട്ടുണ്ട്." എന്നൊക്കെയായിരുന്നു. എന്നാലും ഞാൻ കൈലാസയാത്ര നടത്താനാഗ്രഹിക്കുന്ന കാര്യം 2010 മേയ് മാസം വരെ ആരേയും കാര്യമായിട്ടറിയിച്ചിരുന്നില്ല. എന്നാൽ അതിരാവിലെ തന്നെ നടത്തവും ചെറിയ വ്യായാമവും ചെയ്തുകൊണ്ടിരുന്നു.

**യാത്രികരുടെ സമ്മേളനം**

ഏപ്രിൽ മാസം ആദ്യവാരത്തിൽ തന്നെ കൈലാസ യാത്രക്കുള്ള അവസാന തീരുമാനമെടുത്തു. അതനുസരിച്ചുവേണ്ടതെല്ലാം ചെയ്യുവാനും ആരംഭിച്ചു. ഏപ്രിൽ 19 ന് ഗുരുവായൂരിൽ നടന്ന കൈലാസ യാത്രാ

സംഘത്തിന്റെ ചർച്ച, വിവേകാനന്ദ ട്രാവൽസിന്റെ എം.ഡി. സംഘടിപ്പിച്ചത് ഉത്ഘാടനം ചെയ്ത് ഒരു സന്ദേശവും കൊടുക്കാൻ ഞാൻ നിർബന്ധിതനായി. ഒരനുഗ്രഹ സന്ദേശംപോലെ ഏതാനും വരികൾ ഞാൻ പറഞ്ഞതിനുശേഷം യാത്രയുടെ എല്ലാവിധ പ്രശ്നങ്ങളെക്കുറിച്ചും ശ്രീ നരേന്ദ്രൻ വിവരിച്ചു. ആദ്യത്തെ ഒന്നരമണിക്കൂർ വിവരണം കഴിഞ്ഞ് ചായ കഴിഞ്ഞപ്പോൾ പലരും പല ചോദ്യങ്ങളും ചോദിച്ചു. പരസ്പരം പരിചയപ്പെടലും കഴിഞ്ഞു. ആ ചോദ്യങ്ങളിലൊന്നിലും കാര്യമാത്രപ്രസക്തമായ ഒരു വിവരണവും ലഭിച്ചിരുന്നില്ല. യാത്ര തീർച്ചയായും ഉണ്ടാകുമെന്നും, ജൂൺ മധ്യത്തിലായിരിക്കും യാത്രയെന്നും എന്തെല്ലാംതരത്തിലുള്ള സൗകര്യങ്ങൾ ഏർപ്പെടുത്തുമ്പോഴും യാത്ര കഠിനമായ ഒരു യജ്ഞമായിരിക്കുമെന്നും അതിസങ്കീർണങ്ങളായ പ്രശ്നങ്ങളൊന്നുമുണ്ടാകാതിരിക്കാൻ ശ്രദ്ധിച്ചുവേണം തയ്യാറെടുപ്പു നടത്താനെന്നും അദ്ദേഹം പറഞ്ഞു.

അതിനുശേഷം എല്ലാവരും പാസ്പോർട്ട് അവിടെയേൽപ്പിച്ചു. ഉച്ചയൂണിനുശേഷം കുറേ അത്യാവശ്യയോഗ പരിശീലനം നടന്നുകൊണ്ടിരുന്നപ്പോൾ ഞാൻ യാത്ര പറഞ്ഞിറങ്ങി. ഐ.ഐ.എസ്.എച്ചിന്റെ കേച്ചേരിക്കടുത്തുള്ള മഴുവഞ്ചേരിയിൽപോയി. എൻ.എച്ച്.സി. യിൽ കുറച്ചുസമയം ചെലവഴിച്ച് എന്റെ കൈലാസയാത്രയെക്കുറിച്ച് കൂടുതൽ വിവരണങ്ങളൊന്നും നൽകാതെ ഞാൻ വൈകുന്നേരത്തെ ട്രെയിനിൽ മടങ്ങി.

ഗുരുവായൂരിൽ നടന്ന മീറ്റിംഗിൽ അനവധി ചോദ്യങ്ങൾ ചോദിക്കാനുണ്ടായിരുന്നു. യാത്ര എത്രദിവസം? കാലാവസ്ഥയെങ്ങിനെ? ഏറ്റവും താഴ്ന്ന താപനില എത്രവരെ പോകും ? ശ്രദ്ധിക്കേണ്ട കാര്യങ്ങളെന്തൊക്കെ? ........ ഇത്തരത്തിലുള്ള നൂറുചോദ്യങ്ങൾക്കെല്ലാം ഉത്തരം ഒറ്റവരിയിലൊതുങ്ങിയതുപോലെതോന്നി. “യാത്ര കഠിനവും സങ്കീർണവുമായിരിക്കുമെന്നുമാത്രം ചിന്തിച്ച് തയ്യാറെടുക്കുക.”

**ആത്മവിശ്വാസമില്ലാത്ത തുടക്കം**

എനിക്കെന്നെക്കുറിച്ച് സംശയമുണ്ടായിരുന്നു. കുറേനാളുകളായി ഞാനതിരാവിലെ നടക്കുക എന്ന പതിവുണ്ടായിരുന്നുവെങ്കിലും അരകിലോമീറ്റർ നടന്നാൽ ഞാൻ കിതക്കും. എന്റെ തൊണ്ട വരളും. നല്ല തണുപ്പുംസുഖകരമായ അന്തരീക്ഷവുമുള്ള പ്രഭാതത്തിൽപോലും എന്റെ ശാരീരികാവസ്ഥ ഇതായിരിക്കെ ഹിമാലയത്തിലെ കൈലാസത്തിലേക്ക് 22,000 അടി ഉയരത്തിലേക്കു പോകുമ്പോഴുള്ള അവസ്ഥയെന്തായിരിക്കുമെന്ന ഭയമുണ്ടായിരുന്നു. കൂടാതെ എന്റെ മകളും കൂടെയുണ്ട്. അവളാണെങ്കിൽ ഒരു കിലോമീറ്റർപോലും നടക്കാറുമില്ല. അതി

രാവിലെ ഓഫീസിൽ പോയി വളരെ വൈകിമാത്രം തിരിച്ചുവരുന്നതാണ് അവളുടെ നിത്യജീവിതചര്യ.

ഇങ്ങിനെയുള്ള ചോദ്യത്തിന് ഞാൻ ഗുരുവായൂരിലെ മീറ്റിംഗിൽ ഉത്തരം കണ്ടെത്തിയത് അവിടെ കൂടിയിരുന്ന തീർത്ഥാടകരുടെ പലരുടെയും പ്രായവും ശാരീരികാവസ്ഥയും കണ്ടിട്ടാണ്. അവരിൽ പലരും രോഗികളായിരുന്നു, വൃദ്ധരുമായിരുന്നു. ഒന്നുരണ്ടു പ്രാവശ്യം കൈലാസത്തിൽ പോയവരുമുണ്ടായിരുന്നു. എന്റെ മനസ്സെന്നോടു പറഞ്ഞു. "ഇവർക്കെല്ലാം കൈലാസത്തിലേക്ക് പോകാനായി തയ്യാറെടുക്കാമെങ്കിൽ നിനക്കും പോകാം." ഞാൻ യാത്രക്കുള്ള തയ്യാറെടുപ്പാരംഭിച്ചു. യാത്രയിൽ പങ്കെടുക്കുന്ന പലർക്കും പല ആഗ്രഹപൂർത്തീകരണമെന്ന ലക്ഷ്യവുമുണ്ടായിരുന്നു. രോഗമുക്തി, വിവാഹം, ജോലി, ...... ഇങ്ങിനെ പുറത്തു പറയാവുന്നതും പറയാൻ പറ്റാത്തതുമായ ആഗ്രഹങ്ങളുള്ളവരായിരുന്നു കൂടുതൽ വ്യക്തികളും എന്നു തോന്നുന്നു. എനിക്കതൊന്നുമില്ല, മകൾക്കുമില്ലെന്നു തോന്നുന്നു. ഉണ്ടെങ്കിൽതന്നെ യാത്രാനുഭവങ്ങൾ ഒരു പുസ്തകരൂപത്തിലെഴുതുകയും, ഭാവി തലമുറക്കും ഭാവി തീർത്ഥാടകർക്കും പ്രയോജനപ്രദമായി ജനങ്ങൾക്കതു സമർപ്പിക്കുകയും ചെയ്യുക. പിന്നെ മറ്റു തീർത്ഥയാത്രകൾക്കു തുടക്കം കുറിക്കാനുള്ള അനുഭവസമ്പത്തു നേടുക....! ഇത്രമാത്രമായിരുന്നു എന്റെ ലക്ഷ്യം.

### എന്നെ ആക്രമിച്ച രോഗം

യാത്രയുണ്ടെന്നുറപ്പിച്ച് അതിന്നാവശ്യമായ തയ്യാറെടുപ്പുകൾ നടത്തിക്കൊണ്ടിരുന്നു. ഏപ്രിൽ 23 മുതൽ 26 വരെ എറണാകുളം കോട്ടയം ജില്ലകളിലെ പ്രഭാഷണ പരിപാടികൾ കഴിഞ്ഞ് 27 ന് ഞാൻ തിരുവനന്തപുരത്തു മടങ്ങിയെത്തി. പ്രഭാത സ്നാനം കഴിഞ്ഞപ്പോൾ ശരീരമാകെ തളരുകയും, വിറയ്ക്കുകയും ചെയ്യുന്നുണ്ടായിരുന്നു. എനിക്കെന്തെല്ലാമോ സംഭവിക്കുന്നതുപോലെ! ഞാൻ കിടപ്പിലായി. ശക്തമായ പനി, ശരീരവേദന, നടക്കാൻ വയ്യ. അമൃത ടിവിക്കുള്ള റെക്കോർഡിംഗ് പലതും ക്യാൻസൽ ചെയ്തു. സാധാരണ രോഗങ്ങളൊന്നും തളർത്താത്ത എന്റെ ശരീരം ഈ രോഗത്തിന് അടിയറവു പറഞ്ഞു. നടക്കാൻ വയ്യ, കയ്യ് ചുട്ടുപൊള്ളുന്ന തരത്തിലുള്ള വേദന. തുടർന്നുള്ള ദിവസങ്ങളിൽ അനവധി പ്രഭാഷണ പരമ്പരകളുമുണ്ട്. ഒന്നും ക്യാൻസൽ ചെയ്യാൻ സാധ്യമല്ലാത്തതാണ്. തളർന്ന ശരീരവും വേദനിക്കുന്ന കൈകാലുകളുമായി മേയ് 6-ാം തീയതി മുതൽ എറണാകുളം, തൃശ്ശൂർ, വയനാട്, കണ്ണൂർ ജില്ലകളിൽ പ്രതിദിനം നാലുപ്രഭാഷ

ണങ്ങൾ വീതം നടത്തി. 12-ാം തീയതി ഞാൻ മടങ്ങിയെത്തുമ്പോൾ ഏകദേശം 18 പ്രഭാഷണങ്ങൾ നടത്തിയിരുന്നു.

സുൽത്താൻ ബത്തേരിയിലും, മാനന്തവാടിയിലും, കൽപറ്റയിലും കണ്ണൂരിലുമുള്ള സദസ്സുകളിൽ പ്രഗത്ഭരായ പല ഡോക്ടർമാരും ഉണ്ടായിരുന്നു. അവിടെ പലയിടത്തും ജീവിതത്തിലാദ്യമായി കസേരയിലിരുന്നുകൊണ്ടായിരുന്നു തളർന്ന ശബ്ദത്തിൽ പ്രഭാഷണം നടത്തിയത്. സദസ്സിലെ പല ഡോക്ടർമാരും എന്നെ പരിശോധിച്ചു. എന്താണസുഖമെന്നോ, എന്തു മരുന്നാണ് കഴിക്കേണ്ടതെന്നോ ആരും എനിക്കൊരു പരിഹാരവും നൽകിയില്ല. എന്താണെന്നറിയാതെ രോഗമുണ്ടെന്നെനിക്കനുഭവിച്ചറിയാം. ഏന്തിവലിച്ചു നടന്ന എന്റെ കയ്യും കാലുമെല്ലാം ചുട്ടുനീറുന്ന വേദന. ഒരു വേദന സംഹാരിക്കും ഈ വേദന തടയാനായില്ല. മേയ് 12 ന് തിരുവനന്തപുരത്തെത്തി രക്തപരിശോധന നടത്തി. ഒരെത്തുംപിടിയുമില്ല. യാത്ര കഴിഞ്ഞപ്പോൾ ശരീരമാസകലം ചുവന്നുതടിച്ചുകൊണ്ടിരുന്നു. ശരീരത്തിനകത്ത് വേദനയും പുറത്ത് ചൊറിച്ചിലും. കിടക്കയിൽ നിന്നെഴുന്നേൽക്കാൻ പറ്റാത്ത തളർച്ച. മാസങ്ങൾക്കുമുമ്പ് ഏറ്റെടുത്ത പ്രഭാഷണ പരിപാടികളായതിനാൽ മേയ് 16 മുതൽ എറണാകുളം, പാലക്കാട്, തൃശ്ശൂർ പ്രഭാഷണ പരമ്പരകൾ കൂടി കഴിഞ്ഞ് 19-ാം തീയതി തിരുവനന്തപുരത്തെത്തിയപ്പോൾ ശരീരാസ്വാസ്ഥ്യം അസഹനീയ നിലവാരത്തിലെത്തിയിരുന്നു. ഒരു ഡോക്ടർക്കും ഒന്നും കണ്ടുപിടിക്കാൻ സാധിക്കാത്ത രോഗം!

**കൈലാസയാത്രക്കിനി മൂന്നാഴ്ച മാത്രം....... എന്തു ചെയ്യണം?**

ആയിടക്കാണ് കേരള ഹെൽത്ത് സർവ്വീസിലെ കുറച്ചുദ്യോഗസ്ഥർ വീട്ടിൽ വന്നത്. അവരോടു ഞാൻ കാര്യങ്ങളെല്ലാം സ്വമേധയാ പറഞ്ഞു. ഒരു മിനിറ്റുപോലും സംശയിക്കാതെ അവർ പറഞ്ഞു. "സാർ ആരോഗ്യം വീണ്ടെടുത്തുകൊണ്ടിരിക്കുന്നുവെങ്കിലും സാറിനുവന്നത് ചിക്കുൻഗുനിയ പനിയാണ്. സാറു പറഞ്ഞതെല്ലാം അതിന്റെ ലക്ഷണങ്ങളാണ്. കൈലാസയാത്ര ഒഴിവാക്കണം. പൂർണ മെഡിക്കൽ പരിശോധനയ്ക്ക് വിധേയമാകണം. പൂർണവിശ്രമം വേണം, മരണം വരെ സംഭവിക്കാവുന്ന കാഠിന്യത്തോടെയായിരുന്നു സാറിനു പനി വന്നത്...." ഇത്രയും പറഞ്ഞ് അവർ യാത്രയായി. ജൂൺ ആരംഭത്തിൽ പനിയുടെ കാഠിന്യം കുറഞ്ഞെങ്കിലും അസ്ഥിസന്ധികളിൽ നീരും വേദനയും കാര്യമായിട്ടുണ്ടായിരുന്നു. രണ്ടാഴ്ച മാത്രം മുമ്പിലുള്ളപ്പോൾ മകൾക്കും ഈ പനി ഏതാനും ദിവസം തലോടിക്കൊണ്ടു കടന്നുപോയി.... !

എന്തെല്ലാം സംഭവിച്ചാലും കൈലാസ യാത്ര നടത്തുകതന്നെ. തീരുമാനമുറപ്പിച്ചെടുത്തു. എല്ലാ തയ്യാറെടുപ്പുകളും നടത്തി. ഏതാണ്ട് എട്ട് വർഷങ്ങൾക്കുമുമ്പ് കൈലാസ പരിക്രമം നടത്തിയ ശ്രീ. എം. കെ. രാമചന്ദ്രന്റെ പുസ്തകം 'ഉത്തർഖണ്ഡിലൂടെ കൈലാസ് മാനസ സരസ്സ് യാത്ര' വായിച്ചു. അതിസങ്കീർണമായ യാത്രയാണെന്നു ബോധ്യം വന്നുവെങ്കിലും പത്തുവർഷം കൊണ്ട് ലോകം പുരോഗമിച്ചിട്ടുള്ളതിനാൽ അതിന്റെ പ്രതിഫലനം ഈ യാത്രയിലുമുണ്ടാകുമല്ലോ എന്നാശ്വസിച്ചു. കൂടാതെ അദ്ദേഹം യാത്ര ചെയ്ത വഴിയിലൂടെയല്ല ഞങ്ങളുടെ യാത്രയെന്നും കൈലാസ പർവ്വതത്തിനു സമീപത്തുവരെ ജപ്പാൻ നിർമ്മിത ലാന്റ്ക്രൂയിസർ വാഹനത്തിലാണ് യാത്രയെന്നും ബോധ്യമായപ്പോൾ ആത്മവിശ്വാസം വർദ്ധിച്ചു. ഇതെല്ലാം ചിന്തിച്ചപ്പോഴും ശ്രീ നരേന്ദ്രൻ പറഞ്ഞ ഒരു വലിയ സന്ദേശം മനസ്സിൽ തികട്ടിവന്നു. "എല്ലാ തയ്യാറെടുപ്പോടുകൂടി യാത്ര ചെയ്താലും കൈലാസ പരിക്രമം സാദ്ധ്യമാകണമെങ്കിൽ ഈശ്വരാനുഗ്രഹമുണ്ടാകുകതന്നെ വേണം. ചൈനീസ് ഗവൺമെന്റ് മണിക്കൂറുകൾ കൊണ്ട് പുതിയ നിയമംകൊണ്ടുവന്നേക്കാം. കാലാവസ്ഥ പൂർണമായും പ്രതികൂലമാകാൻ ഒരു മഴ അല്ലെങ്കിൽ ശക്തമായ സ്നോ മാത്രം മതി. ഇതുമതി എല്ലാം തകരാൻ. അവസാനനിമിഷം ഉണ്ടാകാൻ സാദ്ധ്യതയുള്ള രോഗം, വീഴ്ച, എന്തും ഈ തീർത്ഥാടനത്തെ ബാധിക്കാം."

ഈ വരികളെല്ലാം മുന്നിൽകണ്ടുകൊണ്ടാണ് യാത്രക്കുള്ള എല്ലാ സാമഗ്രികളും പ്രധാനമായും തിരുവനന്തപുരത്തെ പാർത്ഥാസിൽ നിന്ന് വാങ്ങിക്കൂട്ടിയത്. ഡോളർ, എസ്.ബി.റ്റി. യിൽ നിന്നും സംഘടിപ്പിച്ചു. യാത്രാ മാർഗവും ടിക്കറ്റും മാത്രം അവ്യക്തമായിരുന്നു. വിമാനയാത്ര തിരുവനന്തപുരം / കൊച്ചി / കോഴിക്കോട് എവിടെനിന്നാണെന്ന് അറിയിപ്പുകിട്ടിയത് വൈകിയായിരുന്നു. ജൂൺ 14 ന് കോഴിക്കോട് നിന്ന് അറിയിപ്പുകിട്ടി 16-ാം തീയതി നെടുമ്പാശേരിയിൽ നിന്ന് രണ്ടു മണിക്ക് യാത്രയാരംഭിക്കുമെന്ന്. അന്നുതന്നെ യാത്രയ്ക്കടയ്ക്കേണ്ടതായ ബാക്കി സംഖ്യ രണ്ടുപേർക്കുംകൂടി ഒന്നരലക്ഷം രൂപ അടക്കുകയും ചെയ്തു. മറ്റെല്ലാ കാര്യങ്ങളും സംഘടിപ്പിച്ചു. സുഹൃത്തായ ശ്രീ അനിൽ ഒരു നല്ല ലെതർ ഷൂസ് തന്നു, ട്രക്കിംഗ് ഷൂസ് തിരുവനന്തപുരത്ത് ലഭ്യമല്ലാതിരുന്നതിനാൽ അതുപയോഗിച്ചായിരുന്നു യാത്ര. യാത്രയെക്കുറിച്ച് വളരെ അടുത്തള്ളവരോടുമാത്രം പറഞ്ഞതല്ലാതെ കാര്യമായിട്ടാരേയും അറിയിച്ചില്ല. കാരണം ഈ യാത്ര എവിടെയെങ്കിലും വച്ച് മുടങ്ങിയാലുള്ള പ്രതികരണം ചിലപ്പോൾ അപ്രതീക്ഷിതമായേക്കാം.

## യാത്രയുടെ ആരംഭദിനം

ജൂൺ 15 ന് എല്ലാകാര്യങ്ങളും സാധനസാമഗ്രികളും തയ്യാറാക്കി സുഖമായിക്കിടന്നുറങ്ങി. ഭാര്യ ഒറ്റക്ക്, അടുത്ത പതിനാറു ദിവസം വീട്ടിൽ കഴിയണം. ഈ യാത്രക്കാവശ്യമായതെല്ലാം വാങ്ങിക്കുവാൻ അവൾ ഓരോനിമഷവും എന്നേയും മകളേയും സഹായിച്ചിരുന്നു. യാത്ര മംഗളകരമാക്കാൻ അവൾ പ്രാർത്ഥിച്ചുകൊണ്ടേയിരുന്നു. ജൂൺ 16 ന് രാവിലെ തിരുവനന്തപുരത്തു നിന്നും വാഹനത്തിൽ പുറപ്പെട്ട് ഉച്ചയോടെ നെടുമ്പാശ്ശേരിയിലെത്തി. പോകുന്നവഴി ജഗദീശ്വരനിയോഗം പോലെ ഹരിപ്പാട്, മണ്ണാറശ്ശാലയിലുള്ള നാഗക്ഷേത്രത്തിൽപോയി. ദൂരെ മാറിനിന്ന് തൊഴുതത് ക്ഷേത്രഭാരവാഹികൾ കണ്ടു. എന്നെ ക്ഷേത്രത്തിനകത്തേക്ക് ക്ഷണിച്ചു. ദീപാരാധനയും പൂജയും ദർശിച്ച് പ്രദക്ഷിണം വച്ച് പ്രസാദവുമായിട്ടായിരുന്നു നെടുമ്പാശ്ശേരിയിലേക്കുള്ള യാത്ര.

നേരിട്ടുള്ള ഡൽഹി ഫ്ളൈറ്റ് അവസാനനിമിഷം ക്യാൻസൽ ചെയ്തതിനാൽ (എന്നു പറയപ്പെടുന്നു) കൊച്ചി ബാംഗ്ലൂർ വഴിയാണ് ഡൽഹിയിലേക്ക് യാത്ര പുറപ്പെട്ടത്. വലിയ ബുദ്ധിമുട്ടുകൂടാതെ പലവഴിക്ക് ഡൽഹിലെത്തിയവർ കരോൾബാഗിലുള്ള മെട്രോ ഹോട്ടലിൽ വൈകുന്നേരം 8 മണിയോടെയെത്തി. യാത്രയിലുടനീളം ഭക്ഷണമൊന്നു ലഭിച്ചില്ല.

---

സാക്ഷി : പലപ്പോഴും യാത്രയെക്കുറിച്ചുള്ള ആശങ്കയും തുടക്കത്തിലേ പല തടസ്സങ്ങളും ഏതൊരു സംരംഭത്തിനുമുള്ളതാണ്. അതെല്ലാം അതിജീവിക്കുവാൻ പുറത്തുനിന്നാരും സഹായിച്ചു എന്നുവരില്ല.

സ്വയം അതിനായി തയ്യാറെടുക്കേണ്ടതാണ്. ആരുടേയും ഉപദേശം മാത്രം സ്വീകരിച്ച് തീരുമാനമെടുക്കാതിരിക്കുക. എല്ലാ തീരുമാനങ്ങളും സ്വന്തമായിരിക്കണം. ഇരുപത്തിയാറോളം തീർത്ഥാടകർക്ക് ഗ്രൂപ്പായി എറണാകുളത്ത് നിന്ന് നേരിട്ട് ഡൽഹിയിലേയ്ക്ക് സഹാറ ഫ്ളൈറ്റിൽ റിസർവ് ചെയ്തിരുന്നത്, ആകസ്മികമായി അവസാന നിമിഷം മാറ്റേണ്ടിവന്നു. കാരണം ആ ഫ്ളൈറ്റ് ക്യാൻസൽ ചെയ്തുവത്രെ. അതിനാൽ പല ഫ്ളൈറ്റുകളിലായിട്ടാണ് തീർത്ഥാടകർ ഡൽഹിയിലെത്തിയത്. അവരെയെല്ലാം എയർപോർട്ടിൽ നിന്നും, ചിലരെ റെയിൽവേ സ്റ്റേഷനിൽ നിന്നും ലോഡ്ജിലേക്കെത്തിച്ചത് പല സമയങ്ങളിലായിപ്പോകാൻ ഇതു കാരണമായി. ഇത് സ്മരണയിലുണ്ടാകണം, നമ്മുടെ യാത്രയിലും ഇത് ആവർത്തിച്ചുകൂടെന്നില്ല.

---

മെട്രോ ലോഡ്ജിൽ എല്ലാവരും മുറി കണ്ടെത്തി. എല്ലാ സൗകര്യവു മുള്ള എ.സി. മുറിയിൽ കിടന്നു. മകൾ കൂടെയുണ്ടായിരുന്ന രണ്ടു ലേഡി ഡോക്ടർമാരുടെ കൂടെയായിരുന്നു. അവിടെനിന്നും ലഭിച്ച രാത്രിഭക്ഷണവും കഴിച്ച് അടുത്തദിവസം അതിരാവിലെ 4.00 മണിക്ക് ഡൽഹി എയർപോർട്ടിലെത്താൻ വേണ്ടതെല്ലാം ചെയ്യണമെന്ന നിർദ്ദേശവും ലഭിച്ചു. അതനുസരിച്ച് ഡൽഹിയിലെ 42 ഡിഗ്രി സെന്റി ഗ്രേഡ് താപം ബാധിക്കാത്ത എ.സി മുറിയിൽ ഞങ്ങൾ സുഖമായുറങ്ങി.

---

**സാക്ഷി :** കൊച്ചി എയർപോർട്ടിൽ നിന്ന് കുറേ സമോസയും ചായയും ഉച്ചക്ക് കഴിച്ചതിനാൽ ഫ്ളൈറ്റിൽ ഡൽഹിലെത്തുന്നതുവരെയുള്ള പട്ടിണി ഞങ്ങളെ കാര്യമായി ബാധിച്ചില്ല. മിക്കവാറും ഭക്ഷണമില്ലാത്ത ഫ്ളൈറ്റിലായിരിക്കും ടിക്കറ്റ് ലഭിക്കുകയെന്നോർക്കണം.

---

**ഡൽഹിയിൽ നിന്ന് കാഠ്മണ്ഡുവിലേയ്ക്ക്**

ജൂൺ 17-ാം തീയതി അതിരാവിലെ ഞങ്ങളെ ഡൽഹി എയർപോർട്ടി ലെത്തിക്കാൻ വോൾവോ ബസ് തയ്യാറായിരുന്നു. പലരും പല സമയ ത്താണുണർന്നതെങ്കിലും ഒരു കുടുംബമൊഴികെ ബാക്കിയെല്ലാവരും പ്രഭാതത്തിൽ ഏകദേശം 4 മണിക്കുതന്നെ വാഹനത്തിൽ കയറി എയർപോർട്ടിലേക്കു പോകാൻ തയ്യാറായിരുന്നു. അരമണിക്കൂർ സമയം ഒരു കുടുംബത്തിനുവേണ്ടിമാത്രം കാത്തിരുന്നത് പലർക്കും വിഷമം തോന്നി. ഉണരാൻ വൈകിയതാണ് കാരണമെന്നവർ ലാഘ വത്തോടെ പറയുകയും ചെയ്തു. ഏകദേശം ഒരു മണിക്കൂർകൊണ്ട് ഇന്ദിരാഗാന്ധി അന്താരാഷ്ട്ര എയർപോർട്ടിലെത്തുകയും ചെയ്തു. പലരും ഈ സമയത്ത് ഇന്ത്യൻ കറൻസി മാറ്റി ഡോളർ എടുക്കാൻ ശ്രമിച്ചതു അവർക്കുതന്നെ വലിയ ടെൻഷനു കാരണമായി.

---

**സാക്ഷി :** അതിരാവിലെ അഞ്ചര മണിക്ക് ഡോളർ മാറ്റിത്തരുന്ന കൗണ്ട റുകൾ പലതും ഡൽഹി എയർപോർട്ടിൽ തുറന്നിരുന്നില്ല. തുറന്നി രുന്ന പല കൗണ്ടറുകളിലും ഇന്ത്യാക്കാർക്ക് ഡോളർ കൊടുക്കാൻ താല്പര്യമില്ലെന്നറിയിച്ചു. കാഠ്മണ്ഡുവിൽ ഒരു ദിവസം പൂർണമായും തങ്ങുന്നുണ്ടെന്നും ഒരു വിഷമവും കൂടാതെ അവിടെനിന്നും ആവശ്യ ത്തിന് ഡോളറോ ചൈനീസ് യുവാനോ മാറ്റിയെടുക്കാനുള്ള സൗക ര്യമുണ്ടാകുമെന്നും അറിയിപ്പു ലഭിച്ചതുമില്ല. പ്രഭാതത്തിൽ എയർപോർട്ടിൽ അനാവശ്യമായ ടെൻഷനെടുത്ത് യാത്രക്കാർ വള രെയേറെ നടന്ന് എസ്.ബി.ഐ. യുടെ കൗണ്ടറിൽ ക്യൂനിന്ന് കുറേ

ഡോളർ കൈക്കലാക്കിയപ്പോഴും സമയം ഏറെക്കഴിഞ്ഞിരുന്നു. ഇത്തരത്തിലുള്ള പ്രശ്നങ്ങളൊഴിവാക്കാൻ ഒന്നുകിൽ യാത്ര പുറപ്പെടും മുമ്പ് ബാങ്കിൽ നിന്ന് ഡോളർ ശേഖരിക്കുക. അതിനായി ചിലപ്പോൾ പാസ്പോർട്ടോ, അതിന്റെ കോപ്പിയോ, ടിക്കറ്റിന്റെ കോപ്പിയോ വേണ്ടി വരും. ചിലപ്പോൾ പരിചയത്തിന്റെപുറത്തു ലഭിച്ചെന്നും വരും. ഈ അനുഭവം നമുക്ക് പാഠമാകട്ടെ.

---

അവിടെ നിന്നും ജറ്റ് എയർവേയ്സിൽ ഗ്രൂപ്പ് ടിക്കറ്റിൽ ഞങ്ങളോരോരുത്തരായി ബോർഡിംഗ് പാസ്സെടുത്ത് എമിഗ്രേഷൻ ക്ലിയറൻസിനായിപോയി. എമിഗ്രേഷൻ ക്ലിയറൻസിനായി ഇരിക്കുന്ന ഉദ്യോഗസ്ഥരുടെ പെരുമാറ്റം വളരെ മോശമായിരുന്നു. തളർന്ന രോഗികളെപോലെ പാസ്പോർട്ടിൽ സ്റ്റാമ്പടിച്ച് ഓരോരുത്തരെയായി അപ്പുറത്തേക്ക് ആനയിക്കുന്ന രീതിയും കണ്ടപ്പോൾ അറപ്പുതോന്നി. സർക്കാരുദ്യോഗസ്ഥരുടെ വിരസതയും താല്പര്യമില്ലായ്മയും അതിരാവിലെതന്നെ കണ്ടപ്പോൾ വേദനയും തോന്നി. അവിടെനിന്നും നേരെ സെക്യൂരിറ്റി ചെക്കിങ്ങിനായി ഞങ്ങൾ നിങ്ങി. പലരും പുതിയതായി വിമാനത്തിൽ കയറുന്നവരുമായിരുന്നു. അവിടത്തെ പോലീസുദ്യോഗസ്ഥർ തമ്മിൽ വലിയ വാഗ്വാദം നടക്കുകയായിരുന്നു. ഏതാണ്ട് അരമണിക്കൂർ കാത്തുനിന്ന് ഞങ്ങൾ ബോർഡിംഗ് പോയിന്റിലെത്തി. ഇതെല്ലാം ക്രമീകരിക്കാൻ ട്രാവൽ ഏജന്റിന്റെ പ്രതിനിധികളുണ്ടായിരുന്നെങ്കിലെന്നാശിച്ചു.

ഒന്നരമണിക്കൂർ സമയംകൊണ്ട് കാഠ്മണ്ഡു എയർപോർട്ടിലെത്തി. അവിടെ നിന്നും കൈലാസപർവ്വത തീർത്ഥാടന ചുമതല സത്യം ട്രാവൽസ്കാരേറ്റെടുത്തു. അവരുടെ വാഹനത്തിൽ കാഠ്മണ്ഡു നഗരത്തിലുള്ള പ്രസിദ്ധമായ താമേൽ ഹോട്ടലിൽ ഞങ്ങൾക്ക് താമസം ക്രിമീകരിച്ചിരുന്നു. കാര്യമായ ചൂടില്ലെങ്കിലും എ.സി. സൗകര്യമുള്ള ഈ ഹോട്ടലിൽ ഞങ്ങൾ താമസിച്ചു. ഡൽഹിയിൽ നിന്നും മൂന്നു വ്യത്യസ്ഥ ഫ്ളൈറ്റുകളിലാണ് തീർത്ഥാടകരിൽ ഒരു ഭാഗം എത്തിയത്. മറ്റൊരു ഭാഗമാകട്ടെ ഘോരക്പൂർവരെ ട്രെയിനിലെത്തി. അവിടെ നിന്നും പ്രൈവറ്റ് വാഹനത്തിൽ നേപ്പാളിലെ ഭൈരവ എയർപോർട്ടിലേക്ക് വന്ന്, ആ എയർപോർട്ടിൽ നിന്ന് കാഠ്മണ്ഡു എയർപോർട്ടിലേക്ക് പ്രൈവറ്റ് വിമാനത്തിൽ വരുകയാണുണ്ടായത്. അവരും തമേൽ ഹോട്ടലിൽ എത്തിയിരുന്നു.

**കാഠ്മണ്ഡുവിലെ വിചിത്രമായ ചെക്കപ്പും, എമിഗ്രേഷനും**

കാഠ്മണ്ഡുവിലെ എമിഗ്രേഷൻ ചെക്കപ്പ് അതിവിചിത്രമായിരുന്നു. പലർക്കും പല നിയമമായിരുന്നു. ഇന്ത്യാക്കാർക്ക് എമിഗ്രേഷൻ ക്ലിയ

റിൻസുവേണമെന്നും വേണ്ടെന്നും പറഞ്ഞ് അവിടെ മത്സരമായിരുന്നു. ചിലർ എമിഗ്രേഷൻ ഡോറിലൂടെ പുറത്തുവന്നപ്പോൾ ഞങ്ങൾ നേരെ ഒരു ഫോർമാലിറ്റിയും പാലിക്കാതെ പുറത്തുവരുകയാണ് ചെയ്തത്. അവിടെ പറയുന്നതുകേട്ടു ഭാരതത്തിലെ 500, 1000 രൂപ കറൻസി നേപ്പാളിൽ കണ്ടാൽ അത് കണ്ടുകെട്ടുമെന്ന്. അതിനാൽ ആ നോട്ടുകൾ ഹാന്റ്ബാഗിൽ വയ്ക്കാതിരിക്കാൻ പ്രത്യേകം നിർദ്ദേശം ലഭിച്ചിരുന്നു. കൂടുതൽ ഡോളർ നോട്ടുകൾ കണ്ടാലും നേപ്പാളുദ്യോഗസ്ഥർക്ക് ഹാലിളകുമത്രെ. കൈക്കൂലികൊണ്ടഭിഷേകം നടത്തുന്ന ഉദ്യോഗസ്ഥർക്ക് എങ്ങിനെയെങ്കിലും ആരേയെങ്കിലും ഭീഷണിപ്പെടുത്തി പൈസയുണ്ടാക്കണമെന്നു മാത്രമായിരുന്നു ചിന്ത എന്നു മിനിറ്റുകൾകൊണ്ട് മനസ്സിലാക്കാൻ സാധിച്ചു.

---

**സാക്ഷി :** കാഠ്മണ്ഡു എയർപോർട്ടിലൂടെ നേപ്പാളിലേക്കും അവിടെ നിന്നും പുറത്തേക്കും പോകുന്ന ഓരോ ഭാരതീയനും പലതും നഷ്ടപ്പെട്ടേക്കാം. വേണ്ടതിനും വേണ്ടാത്തതിനും ചിലപ്പോൾ കൈക്കൂലി കൊടുക്കേണ്ടിവരുമെന്നും അറിയണം. ഒരിടത്തു കൈക്കൂലി കൊടുക്കുന്നതു കണ്ടവർ അതേകാര്യത്തിന് വീണ്ടും കൈക്കൂലി ചോദിച്ചു എന്നുവരാം. കയ്യിലുള്ള നോട്ട്, ഡോളർ, സാധനങ്ങൾ, വാച്ച്, ക്യാമറ ഇവയെല്ലാം നഷ്ടപ്പെടാതിരിക്കാൻ എയർപോർട്ടിലെ ഓരോ ഉദ്യോഗസ്ഥനേയും ശ്രദ്ധിക്കണം. ഇവിടെ ഉദ്യോഗസ്ഥരാണ് കള്ളന്മാർ. അത് ഓരോ തീർത്ഥാടകനും ഓർമ്മയിൽ വെക്കണം.

---

**കാഠ്മണ്ഡു ദർശനം**

17-ാം തീയതി രാവിലെ ഉണർന്ന് എല്ലാ തയ്യാറെടുപ്പും കഴിഞ്ഞപ്പോൾ തന്നെ അറിവു കിട്ടിയിരുന്നുവത്രെ. തിബറ്റിലേക്കുള്ള പ്രവേശനാനുവാദം ഒരു ദിവസം വൈകിയിട്ടാണ് ലഭിച്ചതെന്ന്. അതുകൊണ്ട് ഒരു കാര്യത്തിനും ധൃതി പിടിക്കാതെ ഞങ്ങൾ കാഠ്മണ്ഡുവിലെ പ്രധാന വീഥികളിലൂടെ നടന്ന് കാഴ്ചകൾ കണ്ടു. പൈതൃക സമ്പത്തുക്കളുടെ കലവറയായിട്ടാണ് ഓരോ കടയും തുറന്നു കിടന്നത്. നടക്കുന്നതിനിടക്ക് നല്ല കടുപ്പത്തിലുള്ള ചായ കുടിച്ചു. പല സാധനങ്ങളുടേയും വിലയും ചോദിച്ചറിഞ്ഞുകൊണ്ടുള്ള ആ നടപ്പ് രസകരമായിരുന്നു. ആനന്ദദായകമായ കാലാവസ്ഥയും ഭാരതത്തിലെ ചെറുപട്ടണ വീഥികളിലൂടെ നടക്കുന്ന അനുഭൂതിയും ഒത്തുചേർന്നു.

പല സാധനങ്ങളുടേയും വില കേട്ടപ്പോൾ ഞെട്ടിപ്പോയി. പിന്നീടാണ് മനസ്സിലായത്; അതിന്റെ നാലിലൊന്ന് വിലയ്ക്ക് അവയെല്ലാം ലഭി

ക്കുമെന്ന്. വില പേശാനും ഒരു വിഷമവുമില്ല. നമുക്ക് യോജിക്കുന്ന വില പറയാം. യോജിക്കുന്നുവെങ്കിൽ സ്വീകരിക്കാം, അല്ലെങ്കിൽ തിരസ്കരിക്കാം. അനവധി കടകളുള്ളതിൽ ഏതിൽ വേണമെങ്കിലും എത്ര സമയം വേണമെങ്കിലും വിലപേശൽ നടത്താം. ഇന്ത്യൻ കറൻസിക്ക് നല്ല ഡിമാന്റുണ്ട്. ഇന്ത്യൻ കറൻസി കൊടുക്കുമ്പോഴും അതിന്റെ ബാക്കി നേപ്പാൾ കറൻസിയായി വാങ്ങിക്കുമ്പോഴും ശ്രദ്ധിക്കണം. ഇവിടെ പറ്റിക്കലില്ലെന്നു തോന്നുന്നു. വിലപേശൽ ഒരുതരത്തിലും പറ്റിക്കലായി കരുതേണ്ടയാവശ്യമില്ലല്ലോ.

---

**സാക്ഷി :** പല പല കടകളും സന്ദർശിക്കുമ്പോഴും കറൻസി മാറ്റുമ്പോഴും ഒന്നും ധൃതിപിടിച്ച് വാങ്ങിക്കുവാൻ ശ്രമിക്കരുത്. കടകളിൽ കയറിയിറങ്ങുന്ന കൂട്ടത്തിലുള്ളവരുടെ അനുഭവങ്ങൾ പങ്കുവച്ചതിനു ശേഷമേ നാമെന്തെങ്കിലും വാങ്ങിക്കുവാൻ ശ്രമിക്കാവൂ. വളരെ ശാന്തരും നല്ല സ്വഭാവഗുണമുള്ളവരുമാണ് കടയിലുള്ള കച്ചവടക്കാർ. അവർക്കൊരിക്കലും ദേഷ്യം വരില്ല. എങ്ങിനെ വേണമെങ്കിലും അവരെ കൈകാര്യം ചെയ്യാമെന്നുമറിയണം.

---

**കാഠ്മണ്ഡുവിലൂടെ...**

റോഡിലൂടെ നടന്നുപോകുമ്പോൾ കാണുവാൻ സാധിച്ച ഒരു ഭീകരമായ കാഴ്ചയായിരുന്നു; തൊലിയുരിഞ്ഞിട്ടിരിക്കുന്ന പൂർണരൂപത്തിലുള്ള ആടുകളുടേയും പന്നികളുടേയും ശരീരം. ഇടവിട്ടിടവിട്ടുള്ള ഇറച്ചിക്കടകളിൽ, തൊലിയുരിച്ച ഈ ജീവികളുടെ കണ്ണുതുറന്നുവച്ചിട്ടുള്ള ശവശരീരവും ഇറച്ചിയും, കടയുടെ മുൻവശത്ത് വിൽപനക്കായി പ്രദർശനത്തിനുവച്ചിട്ടുള്ള കാഴ്ച അറപ്പും ഭയവും തോന്നുന്നതായിരുന്നു. അതിൽ നിന്ന് ഓരോ കഷ്ണമെടുത്ത് തൂക്കി രാവിലെ മുതൽ രാത്രിവരെ വിൽക്കുന്ന സ്ത്രീകളെയും കണ്ടു. തൊലിയുരിച്ച പന്നിയുടെ പൂർണ ശരീരത്തിൽ രക്തവർണത്തിലുള്ള ചായം പുരട്ടിയിട്ടുണ്ട്. ശിബി ചക്രവർത്തിയുടെ തുടയിൽ നിന്ന് മാംസം മുറിച്ചെടുത്തു കൊടുത്തതുപോലെ ആട്/പന്നി ഇവയുടെ ശരീരത്തിൽ നിന്ന് മുറിച്ചെടുത്തു കൊടുക്കുന്ന കാഴ്ച ഒരിക്കൽ കണ്ടവർ മറക്കില്ല.

വൃത്തിഹീനമായ കടകളും വൃത്തിയുള്ള കടകളുമുണ്ട്. കൂടുതൽ കടകളും വ്യവഹാരങ്ങളും വിനോദസഞ്ചാരികളെ ലക്ഷ്യമിട്ടുള്ളതാണ്. ഭാരതീയ ഭക്ഷണം ലഭിക്കുന്ന ഹോട്ടലുകളുമുണ്ട്. എല്ലാം ഹിന്ദുമയമാണെങ്കിലും നോൺവെജിറ്റേറിയൻ സർവ്വത്ര കണ്ടു. ഏതുകടയിലും വിദേശ സ്വദേശ മദ്യം സുലഭമാണ്.

ജനങ്ങൾ ദൈവവിശ്വാസികളാണ്. അനവധി ചെറുക്ഷേത്രങ്ങൾ വഴിനീളെ കാണാം. അവിടെയൊന്നും പൂജാരികളെ കണ്ടില്ല. ആ ക്ഷേത്രങ്ങൾ തുറക്കുന്നതും വിഗ്രഹവും ചുറ്റുപാടും വൃത്തിയാക്കുന്നതും സ്ത്രീകളാണ്, കൂടുതലും വിദ്യാർത്ഥിനികൾ । അഭിഷേകം നടത്തി, പൂവർച്ചിച്ച്, നല്ല മാലയിട്ട്, വിളക്കുകൊളുത്തി ശ്രീകോവിലിൽ തന്നെ പ്രദക്ഷിണം വെക്കുന്നത് ചെരിപ്പിട്ടുകൊണ്ടുതന്നെയാണ്. മാവോവാദികളുടെ ഭരണത്തിൽകീഴിലും ക്ഷേത്രത്തിൽ തൊഴുതുവണങ്ങിപോകുന്ന ആയിരങ്ങളെക്കാണാം.

## രാജാവിന്റെ ചിത്രങ്ങളില്ലാത്ത നേപ്പാൾ

ഒരു പ്രത്യേകത ഈ സന്ദർശനവേളയിൽ കണ്ടത് ഒരൊറ്റ കടയിലും വീട്ടിലും രാജാവിന്റെയോ രാജ്ഞിയുടേയോ ചിത്രമുണ്ടായിരുന്നില്ല. പണ്ടത്തെ നേപ്പാളിൽ ഈ ചിത്രങ്ങളില്ലാത്ത കടകളോ വീടുകളോ ഉണ്ടായിരുന്നില്ല. മിക്കവാറും എല്ലാകടകളിലും ഹൈന്ദവദേവതാ ചിത്രങ്ങളുണ്ടായിരുന്നു. നേപ്പാളികളുടെ നെറ്റിയിൽ കുങ്കുമം സർവസാധാരണമായിരുന്നു. സ്ത്രീകളുടെ വസ്ത്രധാരണരീതി ഭാരതീയമായിരുന്നു. എല്ലാവർക്കും ഹിന്ദി നന്നായിട്ടറിയാം. ഭാരതത്തിലെ അരഡസൻ ബാങ്കുകൾ നേപ്പാൾ ബാങ്കുകളുമായി ചേർന്നു പ്രവർത്തിക്കുന്നു. കാഠ്മണ്ഡുവിലെ എസ്.ബി.ഐ എ.റ്റി.എം ൽ നിന്ന് ഇന്ത്യയിലെ എ.റ്റി.എം. കാർഡുപയോഗിച്ചും 500 രൂപക്കു മുകളിലുള്ള നേപ്പാളി കറൻസി ലഭിക്കുന്നതാണ്. ഇന്ത്യൻ കറൻസിക്ക് നേപ്പാളിൽ വലിയ ഡിമാന്റാണെങ്കിൽ നേപ്പാളി കറൻസിക്ക് ഇന്ത്യയിൽ പേപ്പർ വിലപോലുമില്ല. അതിനാൽ ഇന്ത്യയിലേക്കു മടങ്ങുന്നവർ നേപ്പാളി കറൻസി മാറ്റി ഇന്ത്യൻ കറൻസിയാക്കിവേണം വരാൻ.

ഓരോ തെരുവിലും ഫോറിൻ കറൻസി മാറ്റാവുന്ന ധാരാളം കടകളുണ്ട്. കാര്യമായ തട്ടിപ്പോ വെട്ടിപ്പോ ഇല്ലാത്തവയാണെന്നു തോന്നുന്നു. ഇന്ത്യൻ കറൻസി കൊടുത്ത് ആവശ്യത്തിന് യുവാൻ എടുക്കാനുള്ള സൗകര്യവുമിവിടെയുണ്ട്. അതുപോലെ മറ്റു കറൻസികളും എടുക്കാം. തിബറ്റിൽ കടന്നാൽ ആവശ്യത്തിനു യുവാൻ (ചൈനീസ് കറൻസി) ലഭിക്കാൻ ബുദ്ധിമുട്ടായതിനാൽ അതു സുലഭമായി ലഭിക്കുന്ന കാഠ്മണ്ഡുവിൽ നിന്ന് ഞങ്ങൾ കുറേ യുവാൻ വാങ്ങി ഹാന്റ്ബാഗിലിട്ടു. മടങ്ങി വരുമ്പോൾ കാഠ്മണ്ഡുവിൽ വച്ചുതന്നെ ബാക്കിയുള്ള യുവാൻ ഇന്ത്യൻ രൂപയാക്കി മാറ്റാമല്ലോ എന്നും ചിന്തിച്ചു. ഇന്ത്യയിൽ ചൈനീസ് കറൻസിക്ക് ഒരു വിലയുമില്ല. ബാങ്കുകളിൽ അതു സ്വീകരിക്കുകയുമില്ല. അതുപോലെ ഇന്ത്യൻ കറൻസി നേപ്പാൾ ബോർഡർ കഴിഞ്ഞ് തിബറ്റിലേക്ക് കടന്നാലും എടുക്കുകയില്ല.

---

**സാക്ഷി:** ആവശ്യത്തിനുള്ള കറൻസികൾ മാറ്റിയെടുക്കേണ്ടതിനെക്കുറിച്ച് വ്യക്തമായ ധാരണയുണ്ടാക്കിവേണം കാഠ്മണ്ഡുവിൽ നിന്ന് കറൻസികൾ സ്വീകരിക്കാൻ.

---

കാഠ്മണ്ഡുവിലെ തെരുവീഥികളിലൂടെ നടന്ന് വാങ്ങിക്കാനുള്ളതെല്ലാം വാങ്ങിച്ചു. പല കടകളിലും ടെലിഫോൺ ഐ.എസ്.ഡി സൗകര്യമുള്ളതിനാൽ തിരുവനന്തപുരത്തേക്ക് വിളിച്ച് ഞങ്ങളുടെ യാത്രാവിവരണം അറിയിച്ചു. പല കടകളിലും ടെലിഫോൺചാർജ് പലതാണാവശ്യപ്പെട്ടതെങ്കിലും മിനിറ്റിനു 4 - 5 നേപ്പാളീസ് രൂപ (എൻ.സി) കൊടുത്ത് സുലഭമായി ഇന്ത്യയിലെവിടേക്കും വിളിക്കാവുന്നതാണെന്നത് ഒരു ഭാഗ്യമായി തോന്നി. പലരും ഇന്റർനാഷണൽ സിം, മൊബൈൽ ഫോൺ, ഇന്റർനാഷണൽ റോമിങ് എന്നിവയ്ക്കെല്ലാം ശ്രമിച്ച് വേണ്ടെന്നുവെക്കുന്നതും കണ്ടു.

**കാഠ്മണ്ഡുവിൽ വീണ്ടുമൊരു ദിവസം**

17-ാം തീയതി രാവിലെ തമേൽ ഹോട്ടലിൽ നല്ല പ്രാതൽ ലഭിച്ചു. ഉച്ചയൂണും വൈകുന്നേരത്തെ ഭക്ഷണവും ഒരേപോലെയുള്ള ചോറും, റൊട്ടിയും, കറിയും, പപ്പടവും, വെജിറ്റബിൾസും ചേർന്നതായിരുന്നു. അൽപം പോലും വ്യതിയാനമില്ല ആ ഭക്ഷ്യ വിഭവങ്ങൾ പലരും വാരിവലിച്ചു കഴിക്കുന്നതു കണ്ടപ്പോൾ ബുഫെ ഹോട്ടലുകാർക്ക് നഷ്ടമാകില്ലേ എന്നുകൂടി ശങ്കിച്ചു. കൂടെയുള്ള പലരും പ്ലേറ്റിൽ കാര്യമായി വേസ്റ്റാക്കുന്നതും കണ്ടപ്പോൾ അൽപം ദുഃഖം തോന്നി. ഭക്ഷണത്തിനു മുമ്പ് എല്ലാവരും ഒരു നിമിഷം പ്രാർത്ഥിക്കണമെന്ന് ഞാനഭ്യർത്ഥിച്ചു. കാര്യമായ പ്രതികരണമില്ലാതെ അന്നും അടുത്ത ദിവസവും ചിലർ പ്രാർത്ഥിക്കുന്നതുകണ്ടു. അതുകണ്ടപ്പോൾ ഇത് ഒരു തീർത്ഥാടനയാത്രയുടെ ആത്മീയതയില്ലാത്ത ഒന്നാണെന്നെനിക്കു ബോധ്യമായി. പിന്നീടു ഞാൻ പ്രാർത്ഥനയെക്കുറിച്ചൊന്നും പറഞ്ഞില്ല. സത്സംഗ പ്രഭാഷണങ്ങൾ വേണമെന്ന് ഒന്നുരണ്ടുപേർ ആവശ്യപ്പെട്ടതിനും പൊതുവേ പ്രതികരണമൊന്നുമുണ്ടായിരുന്നില്ല. അതുകൊണ്ടുതന്നെ എനിക്ക് ഒരു മിനിറ്റുപോലും പൈതൃക വിഷയങ്ങൾ സംസാരിക്കേണ്ടതായിട്ടേ വന്നില്ല. ചില സ്ത്രീകൾ ആവേശത്തോടെ വന്ന് പരിചയപ്പെട്ടതിലെ ജാഡയും പലർക്കും തിരിച്ചറിയാൻ സാധിച്ചു. കാഠ്മണ്ഡുവിലെ ആദ്യദിവസം കുറേ കൺഫ്യൂഷനുണ്ടായിരുന്നെങ്കിലും എല്ലാവരും പൂർണമായും ഊർജ്ജസ്വലരായിരുന്നു.

**തിബറ്റിലേയ്ക്കുള്ള യാത്രക്കു മുമ്പുള്ള തയ്യാറെടുപ്പ്**

അന്നു വൈകുന്നേരം എല്ലാവർക്കും നമ്പർ കൊടുക്കുകയും യാത്രാകാര്യങ്ങൾ വിശദീകരിച്ചുകൊടുക്കുകയും ചെയ്തത് ശ്രീ നരേന്ദ്രനായിരുന്നു. സത്യം ട്രാവൽസി(കാഠ്മണ്ഡു)ന്റെ നേതൃത്വത്തിലായിരിക്കും ഇനിയുള്ള യാത്രയെന്നുമദ്ദേഹം അറിയിച്ചു. അതിനുശേഷം ഓരോ ദിവസത്തേയും യാത്രയും കാര്യപരിപാടികളും ഏകദേശം ക്രമമായി 66 തീർത്ഥാടകർക്കുമായി അദ്ദേഹം വിവരിച്ചു. എന്നോടാവശ്യപ്പെട്ടതനുസരിച്ച് ഞാൻ അഞ്ചുമിനിറ്റു സമയം തീർത്ഥാടനം മനുഷ്യനിലെ നന്മകളെങ്ങിനെയുണർത്തുമെന്നു വിവരിച്ചു. ഒരു താല്പര്യവുമില്ലാതെയാണ് സദസ്സിലെ പകുതിഭാഗവും അതു ശ്രദ്ധിച്ചത്. അതുകൊണ്ടുതന്നെ എന്റെ വിവരണം ഞാൻ അഞ്ചുമിനിറ്റുകൊണ്ടവസാനിപ്പിച്ചു.

രാത്രി ഏകദേശം 8 മണിക്കായിരുന്നു സൂര്യാസ്തമയം. ഒമ്പതരയോടെ 17-ാം തീയതിയിലെ ഇരുട്ടു വ്യാപിച്ചു. ഞങ്ങൾ കിടന്നുറങ്ങാൻ പോയി. എന്റെ മകളുടെ സംരക്ഷണം രണ്ടു ലേഡി ഡോക്ടർമാർ ഏറ്റെടുത്തതുപോലെ, ഞാൻ സ്വതന്ത്രനായി.

---

**സാക്ഷി :** കാഠ്മണ്ഡുവിലെത്തിയതിനുശേഷം യാത്രയുടെ ഉത്തരവാദിത്വം മറ്റൊരു ഏജൻസി ഏറ്റെടുത്തു കഴിയുമ്പോൾ നമ്മുടെ യാത്രാ കോർഡിനേറ്റർമാർ നൽകുന്ന നിർദ്ദേശങ്ങൾ, വളരെ വ്യക്തമായി മനസ്സിലാക്കിയിരിക്കേണ്ടതാണ്. ഇവിടെ വച്ചായിരിക്കും എയർ ജാക്കറ്റും വലിയ ബാഗും നമുക്കു തരുന്നത്. ഈ ബാഗിലാണ് യാത്രക്കത്യാവശ്യമായ നമ്മുടെ എയർബാഗുകൾ ട്രക്കിൽ കൊണ്ടുപോകാനായി ട്രാവൽ ഏജന്റിന് കൈമാറേണ്ടത്.

---

**ജൂൺ 18-ാം തീയതി പശുപതിനാഥ ക്ഷേത്രദർശനം**

അടുത്തദിവസം 18-ാം തീയതി രാവിലെ ഉണർന്ന് ഏതാനും മിനിറ്റുകൾ പതിവുപോലെ ധ്യാനിച്ച് കുറേ ഗായത്രി മന്ത്രവും ജപിച്ചു. രാവിലെ നാലരക്ക് സൂര്യനുദിക്കുംമുമ്പ് പ്രകാശം പരന്നിരുന്നതിനാൽ പകലിന്റെ പ്രതീതിയുണ്ടായിരുന്നു. അഞ്ചരയോടെ റോഡിലിറങ്ങി നടന്ന് തുറന്നിരിക്കുന്ന ഒരു തട്ടുകടയിൽ നിന്ന് ചായയും കുടിച്ച് പ്രഭാതസവാരി ചെയ്തു. ഏകദേശം ഏഴു മണിക്ക് തിരിച്ചുവന്നപ്പോൾ അറിയിപ്പുകിട്ടി; പ്രാതലിനു ശേഷം കാഠ്മണ്ഡുവിലെ പുരാതനമായ പശുപതിനാഥക്ഷേത്രത്തിലേക്കും ചില വിനോദസഞ്ചാര കേന്ദ്രങ്ങളിലേക്കുമുള്ള യാത്രക്കായി ബസ് സൗകര്യമേർപ്പെടുത്തിയിട്ടുണ്ടെന്ന്. അത

നുസരിച്ച് ഏകദേശം പത്തരയോടെ തലേദിവസം കാഠ്മണ്ഡുവിൽ സന്ദർശനം നടത്താത്തവർക്കായി ബസ് വന്നു. ബസ്സിൽ കാഠ്മണ്ഡുവിന്റെ പ്രാധാന്യത്തെക്കുറിച്ച് വിവരണമുണ്ടായിരുന്നു. വിവരണാന്ത്യത്തിൽ ഗൈഡ് സൂചിപ്പിച്ചു. പശുപതിനാഥ ക്ഷേത്രത്തിലേക്ക് ലെഥർ ബെൽട്ട്, ഷൂസ്, ചെരിപ്പ്, ക്യാമറ ഇവയൊന്നും കടത്താൻ അനുവാദമില്ലാത്തതിനാൽ ഈ ബസ്സിന്റെ ഉടമയുടെ ഒരു കട ക്ഷേത്രത്തിനു സമീപത്തുണ്ട്. അവിടെ ഇതെല്ലാം സൂക്ഷിച്ചുവച്ച് ക്ഷേത്രദർശനം കഴിഞ്ഞു മടങ്ങുമ്പോൾ അതെടുത്ത് മടക്കയാത്ര ചെയ്യാവുന്നതാണ് എന്ന്. ഏതാണ്ട് മുക്കാൽ മണിക്കൂർ യാത്ര ചെയ്ത് ബസ്, കടയുടെ മുന്നിലെത്തി. എല്ലാ തീർത്ഥാടകരും ചെരുപ്പ്, ക്യാമറ, ബെൽട്ട് എന്നിവ അവിടെ വച്ച് ക്ഷേത്രത്തിലേക്ക് നടന്നു.

ഒരു ക്ഷേത്രഗൈഡ് ഞങ്ങൾക്കു വിവരണം നൽകുന്ന ചുമതലയേറ്റെടുത്തു. അയാൾ ക്ഷേത്രത്തിലെ വൻ വഴിപാടുകളെക്കുറിച്ചു വിവരിച്ചുതന്നു. ഓരോ വഴിപാടും അയ്യായിരം മുതൽ പതിനായിരം രൂപ വരെ വരുന്നതായിരുന്നു. കൂടെയുണ്ടായിരുന്നവർ അയാളുടെ വിവരണം ശ്രദ്ധിക്കുന്നുണ്ടായിരുന്നില്ല. പിന്നീടാണ് മനസ്സിലായത് അയാൾ ക്ഷേത്രത്തിലെ ഒരു കമ്മീഷൻ ഏജന്റാണെന്ന്. പലരും ക്ഷേത്രവഴിയിലുള്ള കച്ചവടവസ്തുക്കൾ ശ്രദ്ധിച്ചിരുന്നു. രുദ്രാക്ഷമാലകളുടെ പ്രളയം, പുജാപുഷ്പങ്ങളും, ഹാരങ്ങളും, നിവേദ്യ വസ്തുക്കളും ഭക്തർക്കു ക്ഷേത്രത്തിൽ സമർപ്പിക്കാനായി തുച്ഛമായ വിലക്ക് അവിടെ ലഭ്യമാണ്. ഞങ്ങൾ നേരെ ക്ഷേത്രത്തിലേക്കുപോയി. ക്ഷേത്രമതിലിനു പുറത്ത് നല്ല വൃത്തിയും, ഡിസൈനും, ഭംഗിയായ ക്രമീകരണങ്ങളും കൊണ്ട് ആകർഷകമായിരുന്നു. ക്ഷേത്രത്തിനകത്താകട്ടെ വൃത്തികേടായിരുന്നു. പശു, കാള, കാളക്കുട്ടികൾ, കുരങ്ങ് അവയുടെ വിസർജ്ജ്യങ്ങൾ, മൂത്രം .......... എന്നിവ കൂടാതെ അനവധി ചെറിയ ശ്രീകോവിലുകൾക്കകത്തും പുറത്തും അറപ്പുതോന്നുന്ന വിധത്തിൽ വികൃതമായിരുന്നു.

അഞ്ചുതലയുള്ള പശുപതിനാഥ വിഗ്രഹത്തിന് നിരന്തരം നടക്കുന്ന വ്യത്യസ്ത അഭിഷേകങ്ങളും, ദീപാരാധനയും നാലുനടകളിലൂടെ ഭംഗിയായി ദർശിച്ചു. മൂന്നു പ്രദക്ഷിണം വച്ചു ഞാനും മകളും കൂട്ടരും ഭണ്ഡാരത്തിൽ വഴിപാടും സമർപ്പിച്ചിറങ്ങിയപ്പോൾ രമണമഹർഷിയുടെ വരികൾ ഓർമ്മ വന്നു. രമണ മഹർഷിയെ കാണാനെത്തിയവർ, ആശ്രമവാസികൾ പരസ്പരം കലഹിക്കുന്നതുകണ്ട് മഹർഷിയോട് ചോദിച്ചുവത്രെ! അങ്ങു ജീവിച്ചിരിക്കുമ്പോൾതന്നെ അങ്ങയുടെ ആശ്രമത്തിൽ ഭയങ്കര വഴക്കു നടക്കുന്നുണ്ടല്ലോ എന്ന്. ഒരു നിമിഷംപോലും

ആലോചിക്കാതെ മഹർഷി പറഞ്ഞുവത്രെ "അതു കാണാൻ വന്നവർ അതു കണ്ടിട്ടുപോകുക എന്നെ കാണാൻ (ഇതു കാണാൻ) വന്നവർ ഇതു കണ്ടിട്ടുപോകുക" ഈ സന്ദേശം പശുപതിനാഥക്ഷേത്ര ദർശനം നടത്തുന്നവർക്കും വേണമെങ്കിൽ ബാധമാക്കാം, ക്ഷേത്രദർശനത്തിൽ മാത്രം ശ്രദ്ധകേന്ദ്രീകരിച്ചുകൊണ്ട് ദർശനം നടത്താമല്ലോ. ഏതായാലും ക്ഷേത്രദർശനം കഴിഞ്ഞ് ഞങ്ങൾ മടങ്ങവേ ക്യാമറയും, ബെൽട്ടും, ചെരിപ്പും, ഷൂസും എടുക്കാൻ പോയവരെല്ലാം കടയിലെ വിൽപനച രക്കായ രുദ്രാക്ഷത്തിന്റെ മുമ്പിൽ കുടുങ്ങി. പതിനായിരക്കണക്കിന് രൂപയുടെ വഞ്ചനാപരമായ കച്ചവടം ഈ സൗകര്യം നൽകുന്നതിലൂടെ അവിടെ നടന്നു.

## രുദ്രാക്ഷകച്ചവടത്തിൽ കുടുങ്ങിയ മലയാളികൾ

ഇത്രയും വിദ്യാഭ്യാസമുള്ള മലയാളികൾ അവിടത്തെ രുദ്രാക്ഷവും രുദ്രാക്ഷമാലയും വാങ്ങി പട്ടാപ്പകൽ വഞ്ചിതരായി. കച്ചവടത്തിന് തഴ ക്കവും പഴക്കവും വന്ന കടക്കാർ ഓരോരുത്തരേയും പറഞ്ഞുപറ്റി ക്കുന്ന കാഴ്ച നിറകണ്ണുകളോടെ ഞാൻ കണ്ടുനിന്നു. ഒന്ന്, രണ്ട്, മൂന്ന്, നാല് .... പന്ത്രണ്ടുമുഖം വരെയുള്ള രുദ്രാക്ഷമാണെന്നു പറഞ്ഞ് ഓരോ മാലയും ആയിരവും രണ്ടായിരവും രൂപയ്ക്ക് വാങ്ങിക്കുന്ന സഹയാ ത്രികരായ തീർത്ഥാടകരെ കണ്ടു ഞാൻ വേദനിച്ചു. നല്ല കട്ടിംഗ് മെഷീനും ഫെവിക്കോളും / ക്യുക്ഫിക്സുമുണ്ടെങ്കിൽ ഏതു രുദ്രാ ക്ഷത്തേയും എത്രമുഖമുള്ളതുമാക്കിത്തീർക്കാം. അതിനഞ്ചുരൂപ, ചിലവു മാത്രം മതി. അതാണ് ആയിരക്കണത്തിന് രൂപയ്ക്ക് ഈ പ്രഗ ത്ഭരായ മലയാളികളുടെ തലയിൽ കെട്ടിവച്ചത്.

കേരളത്തിലെ വയനാട്ടിൽ ധാരാളം രുദ്രാക്ഷവൃക്ഷങ്ങളുണ്ട്. രുദ്രാക്ഷം സുലഭമായി ലഭ്യമാണുതാനും. ആ രുദ്രാക്ഷത്തിന് ഇല്ലാത്ത മഹത്വ മാരോപിച്ച് സ്വയം വഞ്ചിതരാകാൻ നിന്നു കൊടുത്തതിൽ എന്റെ മകളും ഉൾപ്പെട്ടിരുന്നു എന്നതായിരുന്നു വേദനാജനകമായ സത്യം.

വേദങ്ങളിലോ ദർശനങ്ങളിലോ ഒന്നും പറയാത്ത രുദ്രാക്ഷ മഹത്വ ത്തെക്കുറിച്ച് ചില പുരാണങ്ങളും പ്രാധാന്യം കുറഞ്ഞ ചില ഉപനിഷ ത്തുക്കളും വിവരിക്കുന്ന ഉപരിപ്ലവമായ സന്ദേശങ്ങളെ അന്ധമായി അനുശാസിച്ച് ഈ നേപ്പാളി രുദ്രാക്ഷത്തിന്റെ പുറകേ പോയ ചില മലയാളികളോടു ഞാൻ പറഞ്ഞു "പശുപതിനാഥക്ഷേത്രത്തിലേക്കു പോയ മാർഗത്തിൽ പത്തും ഇരുപതും രൂപക്ക് വിൽക്കുന്ന രുദ്രാക്ഷ മാല ഈകടയിൽ അറുന്നൂറും എഴുന്നൂറും രൂപ കൊടുത്ത് വാങ്ങിയ മാഹാപാപം കൈലാസ പരിക്രമംകൊണ്ടുപോലും തീരില്ല" എന്ന്.

എന്റെ മകളുടെ മനസ്സുപോലും മാറ്റാൻ സാധിക്കാത്ത എന്റെ ഉപദേശം ആരുകേൾക്കാൻ എന്നുമാത്രം ചിന്തിച്ചുകൊണ്ടിരുന്ന ഞാൻ മറ്റുള്ളവരോടൊപ്പം മടങ്ങി. കാഠ്മണ്ഡു നഗരത്തിലൂടെ ഏതാണ്ട് രണ്ട് മണിക്കൂർ ബസ്സിൽ കറങ്ങിയപ്പോഴും എന്റെ മനസ്സിൽ നിറഞ്ഞുനിന്നത് ഒരു കാവിവസ്ത്രമുടുത്ത്, ഞങ്ങളുടെ കൂടെയുണ്ടായിരുന്ന ഒരു സാധാരണക്കാരനായ സഹയാത്രികനെ ഈ ഗ്രൂപ്പിന്റെ ആത്മീയ നേതാവാണെന്നു ധരിച്ച് 'അഞ്ഞൂറു രൂപ വിലവരുന്ന' രുദ്രാക്ഷമാല ചാർത്തി ആ കടയിലുള്ള ഓരോ ജോലിക്കാരനും വന്ന് അദ്ദേഹത്തിന്റെ കാലു പിടിച്ച് നമസ്കരിച്ച സീനായിരുന്നു. ആ കാവി വസ്ത്രധാരി ഉറക്കെ പറയുന്നുണ്ടായിരുന്നു. "ഞാനാരുമല്ല സന്യാസിയുമല്ല, ആത്മീയ നേതാവുമല്ല, വലിയ തണുപ്പില്ലാത്തതുകൊണ്ട് കാവിയുടുത്തു എന്നു മാത്രം." അദ്ദേഹത്തിന്റെ വിവരണമൊന്നും കേൾക്കാതെ കടക്കാർ നടത്തിയ അഭിനയം അതിവിചിത്രമായിരുന്നു എന്നുഞാൻ ഓർത്തു കൊണ്ടിരുന്നു. ഏറ്റവും വലിയ രുദ്രാക്ഷതട്ടിപ്പിന് നമ്മുടെ നേപ്പാൾ ട്രാവൽ ഏജന്റ് ബ്രോക്കറായി. അയാൾക്കും ഡ്രൈവർക്കുമെല്ലാം നല്ല തുക കമ്മീഷനായി ലഭിച്ചിട്ടുണ്ടാകും.

---

**സാക്ഷി :** കാഠ്മണ്ഡു വഴി ഏതാവശ്യത്തിന് യാത്ര തിരിക്കുമ്പോഴും അറിഞ്ഞോ അറിയാതേയോപോലും ഈ രുദ്രാക്ഷത്തിന്റെ പേരിൽ വഞ്ചിതരാകരുത്. രുദ്രാക്ഷം ധരിക്കാനുള്ള നിയമങ്ങൾ ഇന്നത്തെ ഭൗതികജീവിതം നയിക്കുന്ന ജനതക്ക് അപ്രായോഗികമാണ്. മറ്റെന്തെല്ലാം നല്ല കർമ്മങ്ങൾ ചെയ്യാനുള്ളപ്പോൾ രുദ്രാക്ഷത്തിന്റെ കുറുക്കുവഴി, അതും അപ്രായോഗികമായത്, സ്വീകരിക്കാതിരിക്കുക. സന്യാസിക്കല്ലാതെ രുദ്രാക്ഷധാരണം നിർദ്ദേശിക്കപ്പെട്ടിട്ടില്ല. അതിനു മന്ത്രങ്ങളുണ്ട്, രീതികളുണ്ട്, ചടങ്ങുകളുണ്ട്. പല മുഖങ്ങളുള്ള രുദ്രാക്ഷമെന്നു പറയുന്നത് രുദ്രാക്ഷവൃക്ഷത്തിലെ കായയിലുണ്ടാകുന്ന ചെറിയ ചില പ്രത്യേകത മാത്രമാണ്. ഇതെല്ലാം അന്ധമായി തലയിൽകൊണ്ടു നടന്ന് സ്വയം വഞ്ചിതരാകാതിരിക്കണം. നേപ്പാളി രുദ്രാക്ഷം പറ്റിക്കലിന്റേയും ചതിയുടേയും വഞ്ചനയുടേയും പ്രതീകമാണിപ്പോൾ.

---

കാഠ്മണ്ഡുദർശനം കഴിഞ്ഞു മടങ്ങി തലേദിവസത്തെ അതേ ഭക്ഷണ വിഭവങ്ങളുമായി ഉച്ചഭക്ഷണവും രാത്രി ഭക്ഷണവും കഴിച്ച് എല്ലാവർക്കും ധരിക്കനായി എയർജാക്കറ്റും (യാത്ര കഴിഞ്ഞ് മടങ്ങുമ്പോൾ തിരിച്ചേൽപ്പിക്കാനുള്ളത്) മഴ നനയാത്ത വലിയ ഒരു എയർ ബാഗും നമ്പരും പേരും പ്രിന്റ് ചെയ്തത് ഓരോരുത്തർക്കായി വിതരണം

ചെയ്തു. എല്ലാവരും തീർത്ഥാടനത്തിനുള്ള എല്ലാ ഡ്രസ്സുകളും സ്വന്തം എയർബാഗിലാക്കി അത് ഈ ബാഗിലേക്ക് പകർന്ന് അത്യാവശ്യമുള്ളവ ഹാന്റ്ബാഗിലും വച്ച് അന്നത്തെ ദിവസം ലഭിച്ച നിർദ്ദേശവുമായി അടുത്തദിവസം, 19-ാം തീയതി രാവിലെ 8 മണിക്ക് യാത്രയാകാൻ പാകത്തിന് മാനസീകമായും ശാരീരികമായും തയ്യാറെടുപ്പ് നടത്തിയതിനുശേഷം കിടന്നുറങ്ങി. ഉപയോഗിച്ചു കഴിഞ്ഞ ഡ്രസ്സുകളും, സ്യൂട്ട്കേസുകളും അതേ ഹോട്ടലിൽ മറ്റുബാഗിലിട്ടുപൂട്ടി എൽപ്പിച്ചിട്ടായിരുന്നു അടുത്ത ദിവസത്തേക്കുള്ള തയ്യാറെടുപ്പ്.

**19-ാം തീയതിയിലെ തീർത്ഥാടനയാത്ര തിബത്തിലേക്ക്**

സൂര്യപ്രകാശം നാലുമണിയോടെ പരന്നിരുന്നു. അതിരാവിലെ ഉണർന്ന്, ബാഗുകളെല്ലാം തയ്യാറാക്കി കാത്തുനിന്നു. തട്ടുകടയിലെ ചായയും കുടിച്ച് 8 മണിയോടെ പതിവുള്ള പ്രാതലും ഹോട്ടലിൽ നിന്നുകഴിച്ച്, കുറച്ചു ഭക്ഷണം പാക്കറ്റിലാക്കി കയ്യിലുമെടുത്തു കഴിഞ്ഞപ്പോൾ ഞങ്ങളുടെ ബാഗുകളെടുക്കുവാൻ ഷെർപ്പകളെത്തിയിരുന്നു. രണ്ടു ബസ്സുകളിലായി അനായാസേന അവർ എല്ലാ ബാഗുകളും തൂക്കിയെടുത്ത് വച്ചു. ഏകദേശം 9 മണിയോടെ നേപ്പാൾ തിബത്ത് ബോർഡറിലേക്ക് യാത്ര തിരിച്ചു. ആ സമയത്ത് ഓരോരുത്തരുടേയും മനസ്സിലെന്തായിരുന്നു എന്നു വ്യക്തമല്ല. ആത്മീയതയുടെ സ്വാധീനം കാര്യമായി ആരിലും കണ്ടില്ല. ഇത്തരത്തിലൊരു യാത്ര ആരംഭിക്കും മുമ്പ് ഒരു പ്രാർത്ഥനയോ, നാമജപമോ ഒരു നിമിഷത്തെ ധ്യാനമോ ഒരു കൈലാസ യാത്രയാരംഭിക്കുന്ന ആവേശമോ സന്തോഷമോ ഒന്നും ആരിലും പ്രകടമായിരുന്നില്ല. അതുകൊണ്ടുതന്നെ സഹയാത്രികരുടെ ചിന്താമണ്ഡലത്തിലെന്തായിരുന്നു എന്നു വ്യക്തവുമല്ല.

കുറേദൂരം വാഹനം നിങ്ങിയപ്പോൾ ടയർ പഞ്ചറായി. ഒന്നുരണ്ടു മണിക്കൂർ യാത്ര ചെയ്ത് വഴിവക്കിലെ ചായക്കടയിൽ നിന്ന് ചായ കുടിച്ച്, ടയറെല്ലാം ശരിയാക്കി യാത്ര തുടർന്നു. റോഡിന്റെ രണ്ടു വശത്തും കാണാവുന്ന വൻ പർവതങ്ങളും കുന്നുകളും കാടുകളും കൃഷിയിടങ്ങളും കണ്ടുകൊണ്ട് ബസുനീങ്ങിയപ്പോഴും റോഡരുകിൽ ആടുകളേയും, പന്നികളേയും അറക്കുന്ന കാഴ്ച വേദനാജനകമായി കാണുവാൻ നിർബന്ധിതനായി. ഡസൻകണക്കിന് ആടുകളെ കൂട്ടിക്കെട്ടി, അവയുടെ മുന്നിൽ വച്ചുതന്നെ ഓരോന്നിന്റെയും തലവെട്ടി മാറ്റി ഉടനെ ശരീരം തിളക്കുന്ന വെള്ളത്തിലിട്ട് മിനിറ്റുകൾ കഴിഞ്ഞെടുത്ത് തൊലിയുരിഞ്ഞ് മേശമേൽ നിരത്തുന്ന കാഴ്ചയുടെ വേദന മനസ്സിൽ നിന്നു മായുന്നില്ല. ഏകദേശം നൂറുശതമാനം ഹിന്ദുക്കൾ മാത്രമുള്ള നേപ്പാളിൽ ഈ ഭീകരവധവും ഇറച്ചി വിൽപനയും അനസ്യൂതം തുടരുന്നത്

കണ്ടപ്പോൾ മതമല്ല പ്രശ്നമുണ്ടാക്കുന്നത് മനുഷ്യൻ മാത്രമാണെന്ന ഗുരുദേവ സന്ദേശമാണ് മനസ്സിലുണർന്നത്. ഹലാൽ മാംസം വിൽക്കുന്നതിനേക്കാൾ ഭീകരമായ കാഴ്ചയായിരുന്നു ഇതെന്നു പറയാതെ വയ്യ.

## നേപ്പാൾ തിബറ്റ് ബോർഡറിൽ

ഏകദേശം രണ്ടു മണിയോടെ പ്രകൃതിരമണീയമായ കാഴ്ചകളും കണ്ടുകൊണ്ട് ഞങ്ങൾ, കോടാരി ബോർഡറിലെത്തി. വാഹനത്തിൽ നിന്നിറങ്ങിയ ഞങ്ങളെ പൊതിഞ്ഞത് അൻപതോളം വരുന്ന ചെറിയ നേപ്പാളിക്കുട്ടികളായിരുന്നു. ആൺകുട്ടികളും പെൺകുട്ടികളുമുള്ള ഇവരിൽ ചിലർ ഭിക്ഷാടനം തൊഴിലാക്കിയവരാണ്. മറ്റുള്ളവരാകട്ടെ അതിർത്തി കടക്കാനായി പോകുന്നവരുടെ ഹാന്റ് ബാഗ് ചുമക്കാൻ തയ്യാറെടുത്തു വന്നവരാണ്. ഞങ്ങളുടെ ഹാന്റ് ബാഗ് കയ്യിൽ തന്നെ വെച്ചിരുന്നുവെങ്കിലും പലരും അവരുടെ ബാഗ് ഈ കുട്ടികളെ, കൂലി മുൻകൂട്ടി പറഞ്ഞ് ഒപ്പിച്ച്, ഏൽപ്പിച്ചു. ബസ്സിൽ നിന്നിറങ്ങിയ ഞങ്ങൾ അടുത്തുള്ള വൃത്തിയായ ഹോട്ടലിൽ കയറിയിരുന്നു. ഒരു മണിക്കൂർ കാത്തിരിപ്പിനുശേഷം തനിമലയാളിത്തം തുളുമ്പുന്ന ഉച്ചഭക്ഷണവും യഥേഷ്ടം കഴിച്ചു. പാസ്പോർട്ട് ഫോർമാലിറ്റികൾ പൂർത്തീകരിക്കാനായി ശ്രീ നരേന്ദ്രന്റെ നിർദ്ദേശവും കാത്തിരുന്നു. അടുത്തുള്ള കടകളിൽ നിന്ന് കുറച്ച് ബിസ്കറ്റും മറ്റും വാങ്ങിയെങ്കിലും ഭിക്ഷക്കാരായ കുട്ടികൾ കൂട്ടമായി പൊതിഞ്ഞുവന്ന് അതാവശ്യപ്പെട്ടതുകൊണ്ട് മനസ്സിലൊരു മടുപ്പനുഭവപ്പെട്ടു.

ഈ സമയത്ത് ഞങ്ങളുടെയെല്ലാം വലിയ ബാഗുകളും തുടർന്നുള്ള ദിവസങ്ങൾ തിബത്തിൽ കഴിയാനാവശ്യമായ ഭക്ഷണം പാകം ചെയ്യുന്നതിനായുള്ള പച്ചക്കറി, അരി, റവ, വെള്ളം, ഗ്യാസ് സിലിണ്ടർ, ടെന്റു കെട്ടാനുള്ള സാമഗ്രികൾ, പാത്രങ്ങൾ, തുടങ്ങിയവയെല്ലാം അതിർത്തി കടത്തുവാൻ അവിടെയുള്ള സ്ത്രീകളുടെ തലയിൽ കെട്ടിക്കൊടുക്കുന്ന കാഴ്ച കണ്ടു. അതുമാത്രമാണ് സ്ഥിരമായ പന്ഥാവ്. നേപ്പാൾ ബോർഡറിലെ ഗേറ്റുകടന്ന് ഏകദേശം 50 മീറ്റർ ദൂരെ നടന്ന് തിബത്തിലെ ചൈനീസ് ഗേറ്റ് കടന്ന് അത്രതന്നെ നീളമുള്ള ഫ്രണ്ട്ഷിപ്പ് പാലം കടക്കുമ്പോൾ ചുവന്ന കൊടിവെച്ച ചൈനയുടെ ആർച്ച് മതിൽ കാണാം. അതിലൂടെ കടന്ന് ഇമിഗ്രേഷൻ അനുവാദവും ലഭിച്ചതിനുശേഷമാണ് ചൈനീസ് / തിബത്തിൽ ട്രക്കിലേക്ക് ഈ സ്ത്രീകൾ സാധനങ്ങൾ കയറ്റുന്നത്.

തിബറ്റിലേക്കു കടക്കുന്നതിനു മുമ്പ് ഈ ബാഗുകളിലും, മറ്റെല്ലാ വസ്തുക്കളിലും കീടനാശിനി കലർന്ന വെള്ളം തളിക്കുന്നതും കണ്ടു. അതി

നുശേഷമാണ് അപ്പുറത്തുള്ള ട്രക്കിലേക്ക് ഇതെല്ലാം കയറ്റിയത്. നേപ്പാളിൽ നിന്നുള്ള എല്ലാ വാഹനങ്ങൾക്കും തിബത്തിലേക്ക് പ്രവേശനാനുമതിയില്ല. മാത്രമല്ല ഇന്ത്യയിലേതുപോലെ നേപ്പാളിൽ വാഹനങ്ങൾ ലെഫ്റ്റ് ഹാന്റ് ഡ്രൈവുമാണ്, തിബറ്റിലാകട്ടെ റൈറ്റ്ഹാന്റ് ഡ്രൈവാണ്.

**ചൈനീസ് തിബത്തിലേയ്ക്ക്**

ഭക്ഷണം കഴിച്ച്, പാസ്പോർട്ടും കയ്യിലെടുത്ത് അവനവന്റെ ഹാന്റു ബാഗുമായി ഞങ്ങൾ രണ്ടു രാജ്യങ്ങളുടേയും ഗേറ്റു കടന്ന് ഫ്രണ്ട്ഷിപ്പ് ബ്രിഡ്ജ് എന്നറിയപ്പെടുന്ന ബ്രിഡ്ജിൽ നിന്നു. തിബത്തിലെ പ്രവേശന കവാടത്തിന്റെ ഫോട്ടോ, ഞാനെടുത്തു. അതുകണ്ടുകൊണ്ടു വന്ന ചൈനീസ് പട്ടാളക്കാരൻ ആ ഫോട്ടോ ഇറേസ് ചെയ്തുകളയാൻ പറഞ്ഞു. ഞാനതു ചെയ്തു. ഏകദേശം ഒന്നര മണിക്കൂർകൊണ്ട് 66 വ്യക്തികളുടേയും ഇമിഗ്രേഷൻ ക്ലിയറിൻസു ലഭിച്ചു. അതിനുശേഷം ഞങ്ങൾ തിബറ്റിലെ ന്യാലം എന്ന സ്ഥലത്തേക്കു പുറപ്പെട്ടു.

---

സാക്ഷി : കോടാരിയിൽ യഥാർത്ഥത്തിൽ സങ്കീർണ പ്രശ്നങ്ങളൊന്നുമുണ്ടാകാറില്ല. കൂലിയുടെ കാര്യത്തിലും സ്വന്തം ഹാന്റുബാഗുകളുടെ കാര്യത്തിലും ശ്രദ്ധയുണ്ടാകണം. ചൈനീസ് ഭരണം അതികർശനമായതിനാൽ ദയയുടെ ഒരംശംപോലും അവരിൽ നിന്നും പ്രതീക്ഷിക്കരുത്. ഹാന്റ്ബാഗിൽ അനുവദനീയമല്ലാത്ത മയക്കുമരുന്ന്, മദ്യം മുതലായവക്കായി പരിശോധനയുണ്ടാകും. അനാവശ്യമായ കമന്റുകളും സംസാര രീതിയും പൂർണമായും ഒഴിവാക്കണം. നമ്മളിലാരും കൈലാസത്തിലേക്കു പോകണമെന്ന് ഒരു ചൈനക്കാരനും താല്പര്യമില്ല. എത്രപേർ പോയാലും, വഴിയിൽ വച്ച് ചത്താലും, ഒന്നും ചൈനക്കാരന്റെ മനസ്സിനെ സ്വാധീനിക്കില്ല എന്നറിയണം. കമ്മ്യൂണിസ്റ്റ്കാരായ ചൈനീസ് ഭരണാധികാരികൾക്ക് ഇവിടത്തെ കമ്മ്യൂണിസ്റ്റുകാരുടെ തന്നെ സ്വഭാവമാണ്. ഗ്രൂപ്പ് വിസയിൽ പോകുമ്പോൾ ഒരുവനുണ്ടാക്കുന്ന പ്രശ്നം മതി മൊത്തം യാത്രയും തകരാറിലാകുവാൻ എന്നും നാമറിയണം. ഇവിടെ എമിഗ്രേഷൻ ക്ലിയറിൻസിനുമുമ്പ് നേപ്പാളി അതിർത്തിയിലും തിബത്തിന്റെ അതിർത്തിയിലും ഡോളർ ചൈനീസ് യുവാനാക്കി മാറ്റാനുള്ള സൗകര്യമുണ്ട്. കുറേ വ്യക്തികൾ ബാഗിൽ ഡോളറും യുവാനും കൊണ്ടു നടക്കുന്നതുകാണാം. അറിഞ്ഞിടത്തോളം വലിയ തട്ടിപ്പും വെട്ടിപ്പുമില്ലെന്നു തോന്നുന്നു. അത്യാവശ്യമാണെങ്കിൽ ഇവിടെവച്ചും ഡോളർ യുവാനാക്കാം. ഈ സ്ഥലം കഴിഞ്ഞാൽ പിന്നെ ഡോളറും, ഇന്ത്യൻ കറൻസിയും നേപ്പാളി കറൻസിയും തിബ

ത്തിൽ ചിലവാകില്ല. ഒരു ഫ്രൂട്ട് ജ്യൂസ് കഴിക്കണമെങ്കിലും എന്തെങ്കിലും വാങ്ങിക്കണമെങ്കിലും യുവാൻ തന്നെ വേണമെന്ന് ഓർമ്മിക്കണം.

---

ഏകദേശം നാലുമണിയോടെ ഞങ്ങളെല്ലാവരും അതിർത്തി കടന്ന് ഞങ്ങൾക്ക് അലോട്ടു ചെയ്തിരുന്ന ലാന്റ്ക്രൂയിസർ വാഹനത്തിൽ കയറി. അവിടെ നിന്നും നിരങ്ങി നിരങ്ങി ഇഞ്ചിഞ്ചായി വാഹനം നീങ്ങി. പുതിയ റോഡുനിർമ്മാണം നടക്കുകയും ഏകദേശം രണ്ടു കിലോമീറ്റർ ദൂരം റോഡരുകിൽ വാഹനം മറുദിശയിലേക്ക് പോകാൻ കാത്തുനിൽക്കുകയും ചെയ്തതിലാണ് ഇടുങ്ങിയ റോഡിലൂടെ 66 പേരുടെ 14 വാഹനങ്ങൾ നിരങ്ങി നീങ്ങിയത്. ഞങ്ങളെല്ലാവരും കാര്യമായി ക്ഷീണിച്ചിരുന്നു. ശക്തമായ തണുപ്പുമുണ്ടായിരുന്നു. വിരസതയുമനുഭവപ്പെടുന്നുണ്ടായിരുന്നു. അതിർത്തിയിൽ നിന്ന് ഏതാനും കിലോമീറ്റർ ദൂരത്തിലുള്ള സാംഗ്മൂ എന്ന കൊച്ചുപട്ടണത്തിലൂടെ അരിച്ചു നീങ്ങിയ വാഹനം സാംഗ്മൂ കഴിഞ്ഞപ്പോൾ വേഗത്തിലായി. നാലുപേർ വീതമുള്ള വാഹനം രാത്രി 9 മണിയോടെ ന്യാലത്തെത്തി. ശക്തമായ തണുപ്പനുഭവപ്പെടുന്നുണ്ടായിരുന്നു. അവിടെയെത്തിയ ഉടനെ ചൂടുചായ ലഭിച്ചു. പലരും നന്നേ ക്ഷീണിതരായിരുന്നു. തണുത്ത വെള്ളം കയ്യിലും മുഖത്തും ഒഴിച്ചപ്പോൾ തണുപ്പിന്റെ വേദനയനുഭവപ്പെട്ടു. ന്യാലത്ത് ഓരോ ചെറിയ മുറിയിലും നാലുകട്ടിലുകൾ വീതമുണ്ടായിരുന്നത് ഓരോരുത്തരായി വീതിച്ചെടുത്തു. ഒരു മണിക്കൂർ കഴിഞ്ഞപ്പോൾ കഞ്ഞിയും പിന്നെ കുറേക്കഴിഞ്ഞ് ചപ്പാത്തിയും നോർത്തിന്ത്യൻ കറിയും ലഭിച്ചു. ഏതാണ്ട് രാത്രി 11 ന് ചിലരെല്ലാം ഇതു ഭക്ഷിച്ചു. മറ്റുള്ളവർ ക്ഷീണം കൊണ്ട് ഉറങ്ങിപ്പോയിരുന്നു. ഞാനും മകളും റോഡിലൂടെ ഇറങ്ങിനടന്ന് കാഴ്ചകൾ വൈകിയാണെങ്കിലും കണ്ടു. തിരുവനന്തപുരത്തേക്ക് ഫോൺ ചെയ്തു. ഇവിടെ ടെലിഫോൺ ചാർജ് മിനിറ്റിന് അഞ്ചു യുവാനായിരുന്നു. (ഏകദേശം 35 ഇന്ത്യൻ രൂപ)

---

സാക്ഷി : ഇവിടെ മുതൽ എല്ലാ ജനങ്ങൾക്കും ചൈനീസ്/തിബത്തൻ ഭാഷ മാത്രമേ അറിയുകയുള്ളൂ. ഹിന്ദിയോ ഇംഗ്ലീഷോ ഡ്രൈവർമാരുൾപ്പെടെ ആർക്കുമറിഞ്ഞുകൂടാ. കടയിൽ ചെന്നു വിലചോദിച്ചാൽ കാൽക്കുലേറ്ററിൽ വില കാണിച്ചുതരും. ആംഗ്യഭാഷപോലും അവർക്ക് മനസ്സിലാകില്ല. കടയിൽ നിൽക്കുന്ന വിൽപനക്കാരികൾ പലരും വേശ്യാവൃത്തിക്കുവേണ്ടി പകൽസമയം കടയിൽ ചെലവഴിക്കുന്നവ

രാണെന്നുകേട്ടു. ഇവിടം മുതൽ ഇന്ത്യൻ ചായയോ ഇന്ത്യൻ ഭക്ഷ്യവിഭവമോ ഹോട്ടലുകളിൽ ലഭ്യമല്ല. പഴങ്ങളോ പച്ചക്കറികളോപോലും അത്യപൂർവമാണ്. ഓരോ മുറിയിലും വന്ന് പലപ്രാവശ്യം ഭിക്ഷാടനം നടത്തുന്ന സ്ത്രീകളെ പ്രഭാതം മുതൽ പ്രദോഷം വരെ കാണാം. ഇവിടംമുതൽ ചൈനീസ് യുവാൻമാത്രം പോക്കറ്റിലിട്ട് മറ്റെല്ലാ കറൻസിയും മാറ്റിവെക്കാവുന്നതാണ്. കടകളിൽ വിലപേശൽ കണ്ടില്ല. വഴിയോര കച്ചവടത്തിന്റെ കാര്യം വ്യക്തമല്ല. ഇവിടെ വന്നു താമസിക്കുന്നവരിൽ 99% ഒരു ദിവസമോ ഏതാനും മണിക്കൂറുകളോ തങ്ങി കൈലാസത്തിലേക്കും മടക്കയാത്രയും ചെയ്യുന്നവരാണ്. നമ്മുടെ കൂടെയുള്ള ഷെർപ്പകളാണ് നേപ്പാളിൽ നിന്ന് ട്രക്കിൽ കൊണ്ടുവരുന്ന സാധനങ്ങളുപയോഗിച്ച് ഭക്ഷണം പാകംചെയ്ത് തീർത്ഥാടകർക്ക് നൽകുന്നത്.

---

## ന്യാലത്തിലെ വാസം

ന്യാലത്തെ നിരനിരയായ മുറികളിലോരോന്നിലും നാലും അഞ്ചും കട്ടിലുകളിട്ട് ക്ഷീണിച്ചവശരായവർ കിടന്നുറങ്ങുന്നത് പ്രത്യേകതരത്തിലായിരുന്നു. അസാധാരണ തണുപ്പ്, ചൂടാക്കാൻ സംവിധാനമില്ലായ്മ, പുതപ്പും കമ്പിളിയും, നാലും അഞ്ചും ആവരണങ്ങളുമിട്ട് തലയിൽ മങ്കികൃാപ്പും, കാലിൽ സോക്സുമിട്ടുള്ള അഗാധ ഉറക്കം! ശരീരക്ഷീണം ശരീരത്തെ കീഴ്പ്പെടുത്തിയപ്പോൾ ഭക്ഷണവും ഉറക്കസ്ഥലവും അന്തീരക്ഷവും കൊച്ചുമുറിയും കൊച്ചുകട്ടിലും ഒന്നും പ്രശ്നമല്ലാതായി. എവിടേയെങ്കിലുമൊന്നു കിടന്നാൽ മതിയെന്ന അവസ്ഥ!

കൈലാസ യാത്രയിൽ കാഠ്മണ്ഡു വിട്ടാൽ പിന്നെ ന്യാലം കഴിഞ്ഞാൽ ചിന്താതീതമാം വൃത്തികെട്ട കക്കൂസുകളാണെന്നതെടുത്തു പറയേണ്ട വസ്തുതയാണ്. ന്യാലത്ത് 66 പേർക്കും ചേർത്ത് രണ്ട് തരക്കേടില്ലാത്ത ഇന്ത്യൻ ക്ലോസറ്റ് ഉണ്ട്. ഇനി കൈലാസത്തിലേക്കുള്ള എട്ടുദിവസത്തെയാത്ര കഴിഞ്ഞ് തിരിച്ചെത്തിയാലെ കേരളത്തിലെ പഞ്ചായത്തുകളിലുള്ള പൊതു ടോയ്‌ലറ്റിന്റെയെങ്കിലും നിലവാരമുള്ള ന്യാലത്തേതുപോലുള്ള ഒന്നിനെ കാണാൻ സാധിക്കൂ.

ഈ ടോയ്‌ലറ്റിന്റെമുന്നിൽ ക്യൂ നിൽക്കുന്നതൊഴിവാക്കാൻ അർദ്ധരാത്രിക്കു വിറങ്ങലിച്ച തണുപ്പിൽത്തന്നെ ഐസിന്റെ തണുപ്പുള്ള വെള്ളമുപയോഗിച്ച് പലരും കാര്യം സാധിച്ചു. വളരെ ക്ഷീണമുണ്ടായിരുന്നതുകൊണ്ട് അൽപം ഭക്ഷണം കഴിച്ച് കിടന്നുറങ്ങാൻ ശ്രമിച്ചുവെങ്കിലും കൂടെയുള്ളവരുടെ ഇടതടവില്ലാത്ത കൂർക്കംവലി അസഹനീ

തരായിരുന്നു. അവരെല്ലാം അതിഗാഢമായ ഉറക്കത്തിലേക്ക് നിമിഷം കൊണ്ട് വഴുതിവീഴുകയുംചെയ്തു.

അർദ്ധരാത്രിവരെ കാഠ്മണ്ഡുവിൽ നിന്നുള്ള യാത്രയിൽ വഴിയോരത്തെ അത്ഭുതകരമായ പ്രകൃതിസൗന്ദര്യം, നൂറുകണക്കിന് വെള്ളച്ചാട്ടങ്ങൾ, ചെറുനദികൾ, അരുവികൾ, വൻവൃക്ഷങ്ങൾ, കീഴ്ക്കാംതൂക്കായ മലകൾ, പാറക്കെട്ടുകൾ എല്ലാം എല്ലാം കണ്ടതും സ്മരിച്ച് കിടന്നു. കിടക്കയിലിരുന്നു ചിന്തിച്ചപ്പോൾ മനസ്സിലുദയം ചെയ്തത് ശ്രീനാരായണഗുരുദേവന്റെ ദൈവദശകമായിരുന്നു. ....... സൃഷ്ടിയും, സ്രഷ്ടാവും, സൃഷ്ടി ജാലവും, സൃഷ്ടിക്കുള്ള സാമഗ്രിയായതും നീയല്ലോ ദൈവമേ..... ആ വരികളിങ്ങനെ ചിന്തിച്ചാവർത്തിച്ചു ചൊല്ലി ഞാനുറങ്ങി. ഏതാണ്ട് മൂന്നു മണിക്കൂർ നേരം ഉറങ്ങിയതുകാരണം ക്ഷീണം മാറിയിരുന്നു. പ്രഭാതത്തിൽ 4 മണിക്കുതന്നെ സൂര്യപ്രകാശം പടർന്നിരുന്നു.

ജൂൺ 26-ാം തീയതിയിലെ സുപ്രഭാതം

ഏകദേശം 5 മണിക്ക് ഷെർപകൾ ചിരിച്ച മുഖവും അസാധാരണ ഊർജ്ജവുമായി ചൂടുള്ള കട്ടൻകാപ്പി ഓരോരുത്തരുടേയും കിടക്കക്കരുകിലെത്തിച്ചു. പതിവുപോലെ പല്ലുതേച്ചതിനുശേഷം ഞങ്ങളതുകുടിച്ചു. മിനിറ്റുകൾക്കകം ചൂടുവെള്ളം തയ്യാറായി എന്ന അറിയിപ്പുകിട്ടി. ഓരോന്നോ രണ്ടോ കപ്പുവീതം ഉപയോഗിച്ച് എല്ലാവരും പല്ലുതേച്ചു, മുഖം കഴുകി, ചിലരതുപയോഗിച്ചുതന്നെ ടോയ്‌ലറ്റ്കർമ്മവും നിർവ്വഹിച്ചു. നല്ല തണുപ്പുണ്ടായിരുന്നതിനാൽ ഏതാണ്ടെല്ലാവരും ഇങ്ങിനെയൊരന്തരീക്ഷം അനുഭവിക്കുന്നത് ആദ്യമായിട്ടായിരിക്കാം. പലരും തണുപ്പത്ത് ജീവിച്ചിട്ടുണ്ടാകും. പക്ഷേ ഡൽഹിയിലെ 42 ഡിഗ്രി താപം. കാഠ്മണ്ഡുവിലെ 25 ഡിഗ്രി, അടുത്ത ദിവസം ന്യാലത്തെ 3 - 4 ഡിഗ്രി എന്ന മാറ്റം, പ്രത്യേകതയുള്ളതായിരുന്നു. ചിലർക്ക് ചെറിയ ചുമ, തൊണ്ടയടപ്പ്, തലവേദന അനുഭവപ്പെടുന്നുണ്ടായിരുന്നു. സ്ത്രീകളെല്ലാവരും പുരുഷന്മാരേക്കാൾ ഊർജ്ജസ്വലരായി കാണപ്പെട്ടു. പരസ്പരമുള്ള സഹയാത്രികരുടെ ബന്ധം ദൃഢമാകാൻ തുടങ്ങിയിട്ടേയുള്ളൂ. ആർക്കും പരിപാടികളെക്കുറിച്ചും സന്ദർശനത്തെക്കുറിച്ചും വ്യക്തമായ ധാരണയുണ്ടായിരുന്നില്ല.

ലാന്റ് ക്രൂയിസർ വണ്ടി ഓടിച്ചിരുന്നതാകട്ടെ ടാഷി എന്ന തിബറ്റുകാരനായിരുന്നു. അദ്ദേഹത്തിന് ഇംഗ്ലീഷും ഹിന്ദിയും ഒരു വാക്കുപോലും അറിഞ്ഞുകൂടാതിരുന്നതിനാൽ വഴിയരുകിലുള്ള ഒന്നിനേക്കുറിച്ചും ചോദിച്ചു മനസ്സിലാക്കാൻ സാധിച്ചില്ല. സ്വന്തം ഭാഷയല്ലാതെ മറ്റുഭാഷ

അറിയാത്തവരായിരുന്നു 16 വാഹനത്തിലേയും ടിബറ്റൻമാരായ ഡ്രൈവർമാർ. പക്ഷേ മര്യാദയും, സത്യസന്ധതയും, ബുദ്ധമതവിശ്വാസവും അവരെ ധന്യരാക്കിയിരുന്നു.

ഭാരതത്തോടും ദലൈലാമയോടുമുള്ള അവരുടെ ആദരവ് അവർണനീയമായിരുന്നു. അത്രതന്നെ കഠിനമായിരുന്നു തിബറ്റിനെ അടിച്ചമർത്തി കാൽകീഴിൽവച്ച് ഭരിക്കുന്ന ചൈനയോടുള്ള വെറുപ്പും. ഹൈന്ദവാരാധനയുടെ സ്വാധീനം ഇവരിലെ ബുദ്ധമതവിശ്വാസത്തിൽ കുറവാണെന്നു തോന്നി. ഏതാനും മണിക്കൂറിലെ എന്റെ ഈ വിലയിരുത്തൽ ശരിയാകണമെന്നില്ല. ഇങ്ങിനെ ഓരോന്നും ചിന്തിച്ച് സമയം നിങ്ങിയതറിഞ്ഞില്ല.

രാവിലെ 7 മണിക്ക് ചെറിയ പ്രാതൽ ഭക്ഷണം തയ്യാറാക്കിയിരുന്നു. പണ്ട് എൻ.സി.സി. യിൽ ക്യൂവിൽനിന്ന് ഭക്ഷണം കഴിച്ചതോർമ്മവന്നു. എല്ലാവരും സ്വയം ക്യൂവായിത്തന്നെനിന്ന് ഉപ്പുമാവും ചായയും സ്വീകരിച്ച് മുറിയിൽ പോയിരുന്നു കഴിച്ചു. സഹയാത്രികരുടെ ബന്ധം വളരാൻ തുടങ്ങിയതിവിടെവെച്ചാണ്. ചിരിയും സന്തോഷവും എല്ലാവരുടേയും മുഖത്ത് പ്രകടമായിത്തുടങ്ങിയിരുന്നു. പലരും പ്രഭാതത്തിലെ തണുപ്പു വകവയ്ക്കാതെ റോഡിലിറങ്ങിനടന്നു. 16 ക്രൂയിസർ വണ്ടികൾ നിരന്നു നിൽക്കുന്നതുകാണാൻ രസമായിരുന്നു. പൗർണമിക്ക് മുമ്പ് കൈലാസ പരിക്രമം കഴിഞ്ഞ് പൗർണമി ദിവസം മാനസസരസിൽ ബ്രാഹ്മമുഹൂർത്തത്തിൽ ദേവതമാർ കുളിക്കാനിറങ്ങുന്നതു കാണാനായി വരുന്ന അനവധി തീർത്ഥാടകർ (ഭാരതത്തിൽ നിന്നുള്ളവർ) ഇവിടെ ന്യാലത്ത് രാത്രിയിൽ തമ്പടിക്കുന്നുണ്ടായിരുന്നതിനാൽ പ്രഭാതത്തിൽ റോഡു മുഴുവൻ ഭാരതീയരായ തീർത്ഥാടകരുടെ തിരക്കായിരുന്നു.

മുൻനിശ്ചയിച്ച പരിപാടിപ്രകാരം ന്യാലത്ത് ഒരു പൂർണദിവസം ചിലവഴിച്ച് കാലാവസ്ഥയുമായി പൊരുത്തപ്പെടുക എന്ന പരിപാടിയുണ്ടായിരുന്നു. പക്ഷേ ചൈനയുടെ എമിഗ്രേഷൻ അനുവാദം ഒരു ദിവസം വൈകി ലഭിച്ചതുകൊണ്ട് ആ ഒരു ദിവസം കാഠ്മണ്ഡുവിൽ ഉപയോഗിച്ചു അല്ലെങ്കിൽ നഷ്ടപ്പെട്ടു. അതിനാൽ തലേദിവസം രാത്രി വന്ന് ഭക്ഷണം കഴിച്ച് കിടന്നുറങ്ങിയ ഞങ്ങൾ ഈ ദിവസം പ്രഭാതകൃത്യങ്ങൾ കഴിഞ്ഞ്, പ്രഭാതഭക്ഷണവും കഴിച്ച് അടുത്ത് ലൊക്കേഷനായ സാഗയിലേക്ക് (20-ാം തീയതി) യാത്രതിരിച്ചു.

**ന്യാലത്തുനിന്ന് സാഗയിലേക്ക് ജൂൺ 20-ാം തീയതി**

നാലുപേർ വീതമുള്ള വാഹനത്തിലെ ഞങ്ങളുടെ സ്ഥിരം ഡ്രൈവർ

വാഹനത്തിൽ കയറി യാത്രയാരംഭിച്ചയുടനെ ബുദ്ധമന്ത്രങ്ങൾ, വിഷ്ണുസഹസ്രനാമം പോലെ ആലപിക്കാൻ തുടങ്ങി. രസകരമായ മന്ത്രങ്ങളും കേട്ടുകൊണ്ടായിരുന്നു ശാന്തമായ യാത്ര. ഞങ്ങളുടെ എല്ലാവരുടേയും ഭാരിച്ച ലഗേജുകളും കാഠ്മണ്ഡുവിലേക്ക് തിരിച്ചെത്തുന്നതുവരെ ഭക്ഷണത്തിനുള്ള സംവിധാനങ്ങളുമെല്ലാം തിബറ്റൻ ട്രക്കുകളിലായി ഞങ്ങളോടൊപ്പം ഉണ്ടായിരുന്നു.

ന്യാലം കഴിഞ്ഞ് കുറേദൂരം വരെ അതി മനോഹരമായ പുതിയ റോഡുണ്ടായിരുന്നു. എന്നാൽ അതിനുശേഷം പുതിയതായി നിർമ്മിച്ചുകൊണ്ടിരിക്കുന്ന കലിങ്കുകളും, പാലങ്ങളും, വൻയന്ത്രങ്ങളുപയോഗിച്ച് മരുഭൂമിപോലെ കിടക്കുന്ന മനുഷ്യരില്ലാത്ത ഭൂമിയിൽ അവർ ഉണ്ടാക്കുന്ന റോഡിലൂടെയായിരുന്നുയാത്ര. പൂഴിമണ്ണും, കരിങ്കല്ലും, പാറകൾ പൊടിച്ചതും ചേർത്ത് അടുത്ത 600 കിലോമീറ്റർ ദൂരം തുടർച്ചയായിത്തന്നെ ആയിരക്കണക്കിന് വൻയന്ത്രങ്ങളുടെ സഹായത്താൽ റോഡുനിർമ്മാണം നടക്കുന്നു. ഇടയ്ക്കിടക്ക് വരുന്ന കൈലാസ സഞ്ചാരികളുടെ വാഹനമല്ലാതെ മറ്റു വാഹനങ്ങൾ അത്യപൂർവമാണ്. റോഡുനിർമ്മാണത്തൊഴിലാളികളല്ലാതെ മറ്റുമനുഷ്യരാരുമവിടെയില്ല.

റോഡിന്റെ ഇരുവശത്തും അങ്ങിങ്ങായി കാണുന്ന ചെറിയ ഒരടിമാത്രം പൊക്കമുള്ള ചില ചെടികളല്ലാതെ മറ്റൊരു സസ്യജാലവുമവിടെയില്ല. കുറേ പശുക്കളും, യാക്കുകളും ശരീരം നിറഞ്ഞ രോമവുമായി മേയുന്നതു കാണാം. ഒരു പെട്ടിക്കടയോ, ടെന്റോ ഒന്നും നൂറകണക്കിന് കിലോമീറ്റർ ദൂരത്തിൽ ഒരിടത്തുമില്ല. അതിശക്തമായ പൊടിപടലങ്ങൾ റോഡു നിർമ്മാണ വേളയിൽ അന്തരീക്ഷത്തിലേക്കു പടരുന്നുണ്ടായിരുന്നു. മുന്നിൽ പോകുന്ന വാഹനങ്ങൾ നീങ്ങുമ്പോഴുണ്ടാകുന്ന പൊടിവർഷം പുറകിലത്തെ വാഹനത്തെ അഭിഷേകംചെയ്യുന്നുണ്ടായിരുന്നു.

**യാത്രാവേളയിലെ ഉച്ചഭക്ഷണം**

ഏകദേശം ഉച്ചക്ക് 12.30 മണിയായപ്പോൾ ഒരു ഗ്രൗണ്ടിൽ ഞങ്ങൾ വാഹനങ്ങളെല്ലാം നിർത്തി ന്യാലത്തുവച്ച് പാകം ചെയ്തു വലിയ തെർമ്മോ ഫ്ളാസ്കിൽ കൊണ്ടുവന്ന ഭക്ഷണം കഴിക്കാനൊരുമ്പെട്ടു. ആ മൈതാനത്തിൽ അവിടവിടെയായി മനുഷ്യമൃഗാദികളുടെ മലം നിറഞ്ഞിരുന്നു. അതിലൂടെ ഒഴുകുന്ന അഴുകിയ വെള്ളം, എല്ലാവിധ മാലിന്യങ്ങളും നിറഞ്ഞതായിരുന്നു. മലയാളിയുടെ വൃത്തിയും ശുചിയും ആരോഗ്യസങ്കൽപവും കാറ്റത്തു പറത്തിക്കൊണ്ട് വിദ്യാസമ്പന്നരായവരുൾപ്പെടെ പലരും ആ വെള്ളത്തിൽ കൈയ്യും, വായും, മുഖവും കഴുകുന്ന കാഴ്ച കണ്ടു. ഭക്ഷണത്തിനു മുമ്പുള്ള ശുചീകര

ണമായിരുന്നു അത്. ഗ്രൗണ്ടിലിറങ്ങിയപ്പോൾ അതിരാവിലെ മുതൽക്ക നുഭവപ്പെട്ട കഠിനമായ തണുപ്പിന്റെ ശക്തി കുറഞ്ഞുവന്നുകൊണ്ടിരുന്നു. ഉച്ചയോടെ താപനില ഏകദേശം 20 ഡിഗ്രിയിലെത്തിയിരിക്കണം. ശരീരത്തിലെ ആവരണങ്ങളോരോന്നായി പലരും മാറ്റി, ഭക്ഷണത്തിനുള്ള ക്യൂവിൽ നിൽക്കുമ്പോൾ ശക്തമായ കാറ്റിന്റെ തണുപ്പുണ്ടായിരുന്നു. ക്യൂവിൽ നിന്ന ചിലർക്ക് കാലാവസ്ഥാ മാറ്റത്തിന്റെ ഷോക്കുകാരണം തലചുറ്റലുണ്ടായി.

ഭക്ഷണം കഴിക്കാൻ തുടങ്ങിയ ഞങ്ങളോരോരുത്തരേയും ഭിക്ഷക്കാരായ കുട്ടികൾ വലയം വച്ചുകൊണ്ടേയിരുന്നു. പിന്നെ അവരുടെ അമ്മമാരും യാചിക്കുന്ന കയ്യുമായി നിന്നപ്പോൾ നോർത്തിന്ത്യൻ ഭക്ഷണം കഴിക്കൽതന്നെ അരോചകമായി തോന്നി. ഭക്ഷണത്തോടൊപ്പംതന്ന സ്വീറ്റ്സും ജ്യൂസും പലരും ഭിക്ഷക്കാർക്ക് കൊടുത്തു. ഏതാണ്ട് അരമണിക്കൂർ കൊണ്ട് ഭോജനയജ്ഞം കഴിഞ്ഞ് ഞങ്ങൾ യാത്ര തുടർന്നു.

കുണ്ടും കുഴിയും, കുന്നും നിറഞ്ഞ വഴിയിലൂടെ വാഹനം നീങ്ങിയപ്പോൾ കഴിച്ച ഭക്ഷണവും ശരീരത്തിലെ ഓരോ കോശവും ഇളകിത്തെറിക്കുന്നുണ്ടായിരുന്നു. വഴിവക്കിലൊരു കടയോ, വീടോ, പെട്ടിക്കടയോ, തണൽ വൃക്ഷമോ, ഒന്നും കണ്ടില്ല. തണുത്ത കാറ്റടിക്കുന്ന നൂറുകണക്കിന് കിലോമീറ്ററിൽ അവിടവിടെയായി നാലോ അഞ്ചോ തൊഴിലാളികൾ റോഡു നിർമ്മാണത്തിലേർപ്പെട്ടിരിക്കുന്നു. അവരുടെ ആയുധങ്ങളും വാഹനങ്ങളുമല്ലാതെ മറ്റൊന്നുമെവിടേയുമില്ല.

ഐസ് മൂടിയ മലകൾ കണ്ടു. വൃക്ഷരഹിതമായ പർവ്വതങ്ങൾ, ചെറിയ അരുവികൾ, ചെറിയ തടാകങ്ങൾ, കൺകുളിർക്കെ കണ്ടുമടുത്തു. വെള്ളച്ചാട്ടങ്ങളും കണ്ടു. വെള്ളം കുത്തിയൊലിക്കുന്ന ആഴമില്ലാത്ത അരുവികളിലൂടെ വാഹനം ഇറങ്ങിക്കയറിയപ്പോൾ ചില വാഹനങ്ങൾ ചെളിയിൽ പൂണ്ടുപോയി, ചിലത് സൈലൻസറിൽ വെള്ളംകയറി നിന്നു. ഓരോ വാഹനത്തിലെ ഡ്രൈവറും മറ്റു വാഹനത്തെ ഇത്തരം അപകടങ്ങളിൽ നിന്നും രക്ഷപ്പെടാൻ സഹായിക്കുന്നുണ്ടായിരുന്നു. വഴിവക്കിലൊരിടത്തും വർക്ക്ഷോപ്പുകളില്ല, ടയർ നന്നാക്കുന്ന കടകളില്ല, പെട്രോൾ പമ്പുകളുമില്ല. അതുകൊണ്ടുതന്നെ ഓരോ വാഹനത്തിന്റേയും ഡ്രൈവർ തന്നെയാണ് അതിന്റെ മെക്കാനിക്കും, എഞ്ചിനീയറും ! എല്ലാ വാഹനത്തിലും എല്ലാവിധ ടൂൾസുമുണ്ട്.

ഇടത്തോട്ടും വലത്തോട്ടുമടിച്ചുകൊണ്ടുള്ള യാത്ര ബ്രഹ്മപുത്രാനദിയുടെ പാലവും കടന്ന് സാഗയിലുള്ള ഞങ്ങളുടെ വാസസ്ഥലത്തേക്ക് വൈകുന്നേരമെത്തിയപ്പോൾ ആ പ്രദേശമാകെ മനുഷ്യമലത്തിന്റെ ദുർഗന്ധമായിരുന്നു.

---

**സാക്ഷി :** എല്ലായിടത്തും ഭക്ഷണം കഴിക്കാൻ ഒരുമ്പെടുമ്പോൾ പട്ടിപാവങ്ങൾ കൈനീട്ടും. കഴിക്കാൻ പോകുന്ന ഭക്ഷത്തിനും ചിലപ്പോൾ രുചിയുണ്ടാകില്ല. യാത്രയുടെ കാഠിന്യവും തളർത്തിയിട്ടുണ്ടാകും. അതിനാൽ കയ്യിൽ കരുതിവെച്ചിരിക്കുന്ന ഡ്രൈ ഭക്ഷണങ്ങൾ ഇടക്കിടക്ക് കഴിക്കണം അല്ലെങ്കിൽ ശരീരം തളർന്നുപോകും.

---

**സാഗയിലെ വാസം**

സാഗ ഏകദേശം വികസിച്ചൊരു കൊച്ചുപട്ടണമാണ്. നല്ല റോഡുകൾ, കുറേ കടകൾ എന്നിവ കാണാം. ഇന്ത്യൻ സാധനങ്ങളോ, പഴങ്ങളോ തുടങ്ങിയവയൊന്നും ലഭ്യമല്ല. നൂറുകണക്കിന് കുട്ടികൾ പിച്ചയെടുക്കുന്നു. ചെറുപ്പകാരികളായ വേശ്യകളുടെ ശൃംഖല തന്നെകാണാം. നിരനിരയായ ചെറിയ മുറികളിൽ നാലും അഞ്ചും കട്ടിലുകളിൽ ഞങ്ങളോരോരുത്തരായി കിടന്നപ്പോൾ, രാത്രി 10 മണിവരെ ഭിക്ഷ യാചിക്കുന്ന കുട്ടികളും വേശ്യകളും കതകു തട്ടിക്കൊണ്ടേയിരുന്നു.

സാഗയിലെത്തിയ ഉടനെ പലരും പൊതുസ്ഥലത്ത് തുറസ്സായിത്തന്നെ കുളിച്ചു. തണുത്ത കാറ്റടിക്കുന്നതു വകവയ്ക്കാതെ പലരും ഒറ്റ മുണ്ടുടുത്തു നടക്കുന്നുമുണ്ടായിരുന്നു. ചൂടുള്ള ചായ ഷെർപ്പകൾ തന്നത് കുടിച്ച് മറ്റുചിലർ നടക്കുന്നുണ്ടായിരുന്നു. അൽസേഷൻ നായ്ക്കളെപ്പോലെ ഡസൻകണക്കിന് നായ്ക്കൾ റോഡും വാസസ്ഥലവും കീഴടക്കിയിരുന്നു. കാഠ്മണ്ഡുവിലെ നല്ല ടോയ്ലറ്റും ന്യാലത്തെ തരക്കേടില്ലാത്ത ടോയ്ലറ്റും ഉപയോഗിച്ചവർ ആദ്യമന്വേഷിച്ചത് സാഗയിലെ വാസകേന്ദ്രത്തിലെ ടോയ്ലറ്റിന്റെ അവസ്ഥയായിരുന്നു. അതിനു കാരണം പലരും കാഠ്മണ്ഡുവിലെ തമേൽ ഹോട്ടലിൽ നിന്ന് ആവശ്യത്തിൽ കൂടുതൽ ഭക്ഷണം കഴിച്ചിരുന്നു. ന്യാലത്ത് രാത്രിയിലും അടുത്ത ദിവസം രാവിലേയും കഴിച്ച ഭക്ഷണവും വഴിവക്കിൽ കഴിച്ച ഉച്ചഭക്ഷണവും പലരേയും ആന്തരീകമായി പ്രകോപിപ്പിച്ചിരിക്കണം. വയറ്, ഉടമസ്ഥൻ പറയുന്നത് അനുസരിക്കുന്നുണ്ടായിരുന്നില്ല. അതുകൊണ്ടുതന്നെ സാഗയിലേക്ക് എത്തിയ ഉടനെ അകത്തേക്കുപോകേണ്ടതിനേക്കാൾ ശ്രദ്ധ പുറത്തേക്ക് പോകേണ്ടതിലായിരുന്നു. സാഗയിൽ കണ്ടതത്തരത്തിലൊരു ടോയ്ലറ്റ് സംവിധാനം മലയാളികൾ കാണുന്നതാദ്യമായിട്ടായിരിക്കാനാണ് സാദ്ധ്യത. ഭൂനിരപ്പിൽ നിന്ന് നാലുമീറ്റർ ഉയരത്തിലുള്ള ടോയ്ലറ്റ് നാലുപേരൊരുമിച്ചിരുന്നു കാര്യം നടത്തണം. ഇടക്കൊരു മറയുമില്ലാതെ തൊട്ടടുത്തു ഇരിക്കേണ്ട അവസ്ഥ. ബോംബേയിലെ തെരുവീഥികളിൽ കുഞ്ഞുങ്ങൾ അടുത്ത

ടുത്ത് സംസാരിച്ചുകൊണ്ട് വെളിക്കിരിക്കുന്ന വൃത്തികെട്ട രീതി. താഴെ മലവും, ടോയ്‌ലറ്റ് പേപ്പറും തിന്നുന്ന പശുക്കളും, യാക്കും. ദുർഗന്ധം നിരന്തരം പരത്തുന്ന ചിന്താതീതമായ ടോയ്‌ലറ്റ്. ജീവിതത്തിലിങ്ങനെയൊന്നു പ്രഥമമായി കാണുകയായിരുന്നു ഈ തീർത്ഥാടകർ. കതകിന് കൊളുത്തില്ല, ടാപ്പുവെള്ളമില്ല, ഇരിക്കുന്നിടത്തും മലമുണ്ടായിരുന്നു.

അതിന്റെ അവസ്ഥയൊന്നു നോക്കാൻ കയറിയ ഞാൻ നിരന്തരം ഛർദ്ദിച്ചു. രാവിലെ മുതൽ കഴിച്ചതെല്ലാം ഛർദ്ദിച്ചു. രാത്രി കഴിച്ച ഭക്ഷണം അർദ്ധരാത്രിയോടെ ഛർദ്ദിച്ചു. ഛർദ്ദിക്കാതിരിക്കാനുള്ള ഗുളികയുൾപ്പെടെ ഛർദ്ദിച്ചു പുറത്തുപോയി കഴിഞ്ഞിരുന്നു. അർദ്ധരാത്രി കഴിഞ്ഞപ്പോൾ മറ്റു പലർക്കുമിതുതന്നെ സംഭവിച്ചു. എങ്കിലും ഞാനെന്നോട്ടു പറഞ്ഞു കൈലാസയാത്ര നമ്മുടെ പാപം കഴുകിക്കളയുമെന്നത് ഇതുപോലുള്ള ദൃശ്യങ്ങളും അനുഭവങ്ങളും ചേരുമ്പോഴാണ്. ആദ്യമാദ്യം ഈ ദൃശ്യം പലർക്കും അസഹനീയമായിരുന്നു. വാസകേന്ദ്രത്തിന്റെ പുറത്തു മൈതാനിയുണ്ട്. വിസർജ്ജനം അവിടെയായാലോ എന്നു ചിലർ ചിന്തിച്ച് അന്വേഷണമാരംഭിച്ചു. അതിരാവിലെ രണ്ടോ മൂന്നോ മണിക്ക് ചുറ്റിക്കറങ്ങി ആ വെളിമ്പറമ്പിലേക്ക് പോയിരുന്നാൽ ഡസൻകണക്കിന് നായ്ക്കൾ പുറകേ കൂടിയാലോ? എല്ലാവരും ഇവിടെത്തന്നെ ഒതുങ്ങിക്കൂടി. അന്നുരാത്രി ഉറങ്ങുന്നതുവരെ ചർച്ച ഈ 'കേന്ദ്രത്തെ'ക്കുറിച്ചുമാത്രമായിരുന്നു.

**കേരളീയനു ചിന്തിക്കാനാകാത്ത ജീവിതചര്യകൾ**

കുളിക്കുക എന്നത് ചിന്തിക്കാനേ സാദ്ധ്യമല്ലാത്ത ജനതയായിരുന്നു തിബറ്റർ. റോഡരുകിലെ ചില കടകൾ ബാത്ത് റൂമുകളാക്കി മാറ്റിയതു പയോഗിക്കാനൊരുമ്പെടുന്ന ചിലർ. നല്ല ഡിമാന്റുള്ള ദിവസങ്ങളിൽ 20 യുവാനാണ് (125 രൂപ) ഒരു കുളിക്ക്. തിരക്കില്ലെങ്കിൽ 10 യുവാൻ. ചില സ്ത്രീകൾ അവിടെപോയി രാത്രി 9 മണിക്ക് നല്ല സൂര്യവെളിച്ചമുണ്ടായിരുന്നതുകൊണ്ടു കുളിച്ചുവന്നു. ചില പുരുഷന്മാരും ആ പന്ഥാവു പിന്തുർന്നു. പിന്നീടാണ് പലർക്കും മനസ്സിലായത് ആ ബാത്ത് റൂമുകൾ വെറും ബാത്ത്റൂമുകളല്ല, പലതരത്തിലും പുരുഷന്മാർക്കുപയോഗിക്കാവുന്ന സ്ഥലങ്ങളാണെന്ന്. സ്ത്രീ ശരീരം പച്ചക്ക് കച്ചവടം നടത്തുന്ന റോഡരുകിലെ കേന്ദ്രങ്ങൾ. ഈ അനുഭവങ്ങൾ ഞങ്ങൾക്കു മാത്രമല്ല തീർത്ഥാടനത്തിനു വരുന്ന എല്ലാവർക്കും ബാധകമാണ്. സ്റ്റാർഹോട്ടലിൽപോലും കുളിക്കാനും ടോയ്‌ലറ്റിനും ആധുനീക സംവിധാനമില്ലത്രെ. ചൈനയിലും ഇപ്രകാരമാണെന്ന് കേരളത്തിലാരും പറഞ്ഞു കേട്ടിട്ടില്ല.

പലതരത്തിലുള്ള വിഷയങ്ങളുമായി സംസാരമാരംഭിച്ചപ്പോൾ ഞാൻ അതിൽ നിന്നൊഴിഞ്ഞുനിന്നു. പല വിമർശന ചർച്ചകളുമുണ്ടായിരുന്നു. അതിലും പങ്കെടുക്കാതിരുന്നു, അന്നുരാത്രി കുറച്ചുറങ്ങാൻ സാധിച്ചു. കൂർക്കംവലിക്കുന്നവരുടെ ശബ്ദം നാലഞ്ചു മുറികൾക്കപ്പുറത്തും കേൾക്കാമായിരുന്നത് അസഹനീയമായിരുന്നെങ്കിലും ടോയ്‌ലറ്റ് സഹിച്ചതുപോലെ അതെല്ലാം സഹിച്ചു.

**പര്യാംഗിലേക്കുള്ള യാത്ര ജൂൺ 21-ാം തീയതി**

അടുത്ത ദിവസം ഉണർന്നത് ഷേർപ്പകളുടെ ഗുഡ്മോണിങ് കേട്ടുകൊണ്ടും കട്ടൻകാപ്പി കുടിക്കാനുള്ള തയ്യാറെടുപ്പോടുമാണ്. തലേദിവസത്തെ ഭക്ഷണം പാകം ചെയ്യലും വിതരണം ചെയ്യലും കഴിക്കലും പാത്രം കഴുകലും എല്ലാം കഴിഞ്ഞ് ശക്തമായിട്ടടിക്കുന്ന തണുത്ത കാറ്റിനേയും വെല്ലുവിളിച്ചുകൊണ്ട് എയർജാക്കറ്റെല്ലാം ധരിച്ചുകൊണ്ട് ഷേർപ്പകൾ രാവിലെ മൂന്നു മണിക്കുതന്നെ ഉണർന്നു. (രണ്ടുമണിക്കൂർ മാത്രം ഉറങ്ങിയ ക്ഷീണം പ്രകടിപ്പിക്കാതെ) കട്ടൻ കാപ്പി, ചൂടുവെള്ളം, പ്രാതൽ, കൂടെകൊണ്ടുപോകാനുള്ള ഉച്ചഭക്ഷണം എല്ലാം അവർ തയ്യാറാക്കുന്നത് ശ്രദ്ധേയമായിരുന്നു.

കട്ടൻകാപ്പി കുടിച്ച്, ചൂടുവെള്ളത്തിൽ പല്ലുതേച്ച് കയ്യും മുഖവും കഴുകി തലേദിവസത്തെ അതേ ഡ്രസിൽ അടുത്തയാത്രക്കു റെഡിയായി. പ്രാതൽ കഴിച്ച പലരും രണ്ടുദിവസത്തെ യാത്രയിലെ പ്രത്യേക ഭക്ഷണം കഴിച്ച് തളർന്നിട്ടുണ്ടായിരുന്നു. ഭക്ഷണം കഴിക്കാനുള്ള ആഗ്രഹമോ വിശപ്പോ പലർക്കുമുണ്ടായിരുന്നില്ല. പ്രഭാതകൃത്യങ്ങളും പ്രഭാതഭക്ഷണവും കഴിഞ്ഞ് എല്ലാവരും 8 മണിയോടെ അവരവരുടെ വാഹനത്തിൽ സ്ഥാനം പിടിച്ച് പര്യാംഗിലേക്കുള്ള യാത്രയാരംഭിച്ചു.

**സാഗയിൽ നിന്ന് പര്യാംഗിലേക്ക്**

പലർക്കും തൊണ്ടവേദന, തലവേദന, വയറുവേദന, ക്ഷീണം എന്നിവയുണ്ടായിരുന്നു. എനിക്ക് രാത്രി കാര്യമായി ഉറങ്ങാൻ സാധിക്കാത്തതിന്റെ ക്ഷീണവുമുണ്ടായിരുന്നു. വാഹനം ഇളകിമറിഞ്ഞ് നീങ്ങിയിരുന്നതിനാൽ നിരന്തരം തലയും, സീറ്റിലടിക്കുന്നുണ്ടായിരുന്നു. ഡോർ തുറന്നാൽ മണൽകാറ്റുപോലെയുള്ള പൊടിയാണ് വണ്ടിക്കകത്തു കയറുക. പൊടി തടയുന്നതിനായി തുണിയുടെ കവറും, മൂക്കടപ്പിന് വിക്സും കർപ്പൂരവും, നിരന്തരം മൂക്കിലൂടെ അകത്തേക്കു കയറ്റിയിരുന്നുവെങ്കിലും, കട്ടിയായ പൊടിയുടെ സാന്നിദ്ധ്യം മൂക്കിനകത്തനുഭവപ്പെട്ടു. ചെറിയ പനിയും ഉണ്ടായിരുന്നു. വിജനമായ സ്ഥലത്തുകൂടെ, അകലത്തിൽ കാണാവുന്ന ഐസ് മൂടിയ മലകളും കണ്ട്

അവിടവിടെയായി ഒന്നു രണ്ടു യാക്കുകളും, കിലോമീറ്റർ താണ്ടുമ്പോൾ കുറച്ചു റോഡു പണിക്കാരും മാത്രമുള്ള വീഥിയിലൂടെ സഞ്ചരിക്കു മ്പോൾ ചിന്തിച്ചു. ഈശ്വരാ പകലോ രാത്രിയിലോ ഇവിടെയെങ്ങാനും ഒറ്റക്കുപെട്ടുപോയാലുള്ള അവസ്ഥയെന്തായിരിക്കും. വഴിയോരത്തൊ രിടത്ത് ഒരു പുരാതന സ്കൂൾ കെട്ടിടംപോലുള്ളതിന്റെ മുന്നിലായി രുന്നു വരുന്ന വഴിക്കുള്ള ഉച്ചഭക്ഷണം. നോർത്തിന്ത്യൻ കറിയുടെ 'സുഗന്ധം' താങ്ങാൻ പറ്റുന്നതിലപ്പുറമായിരുന്നു. അവിടെനിന്നും മിനി റ്റുകൾകൊണ്ട് ഭക്ഷണം കഴിച്ച് വൈകുന്നേരം 4 മണിയോടെ പര്യാം ഗിലെത്തി.

പര്യാംഗിലെത്തിയയുടനെ പതിവുപോലെ പരിശോധിച്ച് വിലയിരു ത്താനായി ആദ്യം സന്ദർശിച്ച സ്ഥലം ഏതാണെന്നു പറയേണ്ടതില്ല ല്ലോ. അതുപയോഗിക്കാനസാദ്ധ്യാമാണെന്നു മനസ്സിലായി. പിന്നെ എല്ലാവരും മുറികളിലരുന്ന് കുറെ ചർച്ച ചെയ്തപ്പോഴേക്കും ചായയും ബിസ്ക്കറ്റുമെത്തിയിരുന്നു. അതുംകഴിച്ച്, കയ്യിൽ കരുതിയിരുന്ന ചിലതും കഴിച്ച്, പലരും ഉറങ്ങാൻ കിടന്നിരുന്നു. സൂര്യാസ്തമനത്തിന് ഇനിയും നാലുമണിക്കൂർകൂടി (8.30) ഉണ്ടായിരുന്നുവെങ്കിലും വൃത്തി യുണ്ടായിരുന്ന നാലു കട്ടിലുകളുംകമ്പിളി പുതപ്പും ഏകദേശം 200 അടി താഴ്ചയുള്ള കിണറ്റിൽനിന്നും വെള്ളം കോരാവുന്നതുമെല്ലാം പലർക്കും ഇഷ്ടപ്പെട്ടു. നല്ല തണുപ്പുള്ള വെള്ളത്തിൽ മുഖം കഴുകി. പലരും തളർന്നിരുന്നതിനാൽ എളുപ്പത്തിലുറങ്ങി.

**നാട്ടിലേക്കൊരു ഫോൺവിളി**

ഒരു ചെറിയ പയ്യൻ ഫോണും കൊണ്ടുവന്നു. മിനിറ്റിനു 5 യുവാൻ വച്ചു ചാർജുചെയ്ത് മൊബൈൽ സിസ്റ്റവുമായി നടന്നത് ഏല്ലാവർക്കും പ്രയോജനപ്പെട്ടു. അവന് എഴുതാനും വായിക്കാനും എണ്ണാനുമൊന്നു മറിഞ്ഞുകൂടായിരുന്നതിനാൽ ചൈനീസ് നോട്ടുകൾ കൊടുത്ത് ബാക്കി യെത്ര തരണമെന്നറിയാത്തതിനാൽ പോക്കറ്റിലുള്ള നോട്ടുകളെല്ലാം വാരി മുമ്പിലിട്ടുകൊടുക്കും. കള്ളത്തരം കുറവായതിനാൽ കൃത്യസംഖ്യ ബാലൻസെടുക്കും എന്ന വിശ്വാസത്തിലാണവൻ അങ്ങിനെ ചെയ്യു ന്നത്. അവന്റെ ഫോണുപയോഗിച്ച് ഞാനും മകളും തിരുവനന്തപുര ത്തേയ്ക്ക് വിളിച്ചു. നേപ്പാൾ തിബറ്റ് ബോർഡറിൽ ഒരുവൻ ഡോളറും ഇന്ത്യൻ രൂപയും യുവാനുമായി മാറ്റിത്തരാൻ വന്നിരുന്നു. ആ വ്യക്തി യുടെ കയ്യിൽ നിന്നും 100 യുവാൻ നോട്ടുകാണിച്ച് രണ്ടമ്പതിന്റെ വാങ്ങി, 100 ന്റെ നോട്ടുകൊടുക്കാതിരുന്ന മുണ്ടുടുത്ത ചെരിപ്പിടാത്ത ഒരു മല യാളി ഞങ്ങളുടെ കൂടെ കൈലാസ പരിക്രമ പുണ്യത്തിനുണ്ടായിരു ന്നു. തിബറ്റുകാരനെ പട്ടാപ്പകൽ ഇങ്ങിനെ പറ്റിച്ചത് എന്റെ മുന്നിൽ

വച്ചായിരുന്നു. ഇങ്ങിനെ ചെയ്തവർക്ക് കൈലാസ പരിക്രമത്തിലൂടെ ലഭിക്കുന്ന പുണ്യമെത്രയെന്നറിയാമല്ലോ.

പക്ഷേ ഈ യാത്രയിൽ കാഠ്മണ്ഡു കഴിഞ്ഞ് എല്ലാ പര്യടനവും കഴിഞ്ഞ് തിരിച്ച് കാഠ്മണ്ഡുവിലേക്കെത്തുന്നതുവരെ പോക്കറ്റു സൂക്ഷിക്കണം, പോക്കറ്റടിയുണ്ട്, കള്ളന്മാരുണ്ട്, എന്നൊന്നും ആരും ആരോടും പറഞ്ഞിട്ടില്ല. പകരം എല്ലാവരും പറഞ്ഞത് കള്ളത്തരമില്ല, മലവാസികൾ ശുദ്ധരാണ്, നല്ലവരാണ്, സത്യസന്ധരാണ് എന്നായിരുന്നു. അതു ശരിയായിരുന്നു എന്നുതന്നെയായിരുന്നു എല്ലായിടത്തേയും അനുഭവം. പിച്ചക്കാരുണ്ട്, വേശ്യകളുണ്ട്, വിലകൂടുതൽ മേടിക്കുന്നവരുണ്ട്.... പക്ഷേ പറ്റിക്കുക എന്ന സാധാരണ പ്രയോഗത്തിലെ പറ്റിക്കൽ കണ്ടില്ല. അതുകൊണ്ടുതന്നെ കൂട്ടാനും കുറക്കാനും ഗുണിക്കാനുമറിയാത്ത വൃദ്ധകളും, സത്രീകളും, കുട്ടികളും ഒരു ഭയവുമില്ലാതെ കച്ചവടത്തിനിരിക്കുന്നുണ്ടായിരുന്നു.

ടെലിഫോൺ വിളിയെല്ലാം കഴിഞ്ഞ് മുറിയിലെത്തിയപ്പോൾ രാത്രി ഭക്ഷണമെത്തി. അതും രാത്രി 9 മണിയോടെ കഴിച്ച് നല്ല തണുപ്പിനെ വെല്ലാനുള്ള ഡ്രസ്സുകളുമിട്ട് കേരളാ എക്സ്പ്രസിന്റെ ശബ്ദത്തിൽ കൂർക്കംവലിക്കുന്നവരുടെ കൂട്ടത്തിൽ ഉറങ്ങാതെ ഞാൻ കിടന്നപ്പോൾ എന്റെ മകൾ മറ്റുള്ളവരുടെ കൂർക്കംവലികാരണം മൂന്നുദിവസത്തെ ഉറക്കമില്ലായ്മയുടെ ക്ഷീണമകറ്റാൻ ഉറക്കഗുളിക കഴിച്ചുറങ്ങി.

ടോയ്ലറ്റിന്റെ അവസ്ഥ ചിന്താതീതമായതിനാൽ അർധരാത്രിക്കുതന്നെ പലരും ടോയ്ലറ്റ് പേപ്പറുമായി ലോഡ്ജിന്റെ മുന്നിലുള്ള വിശാല മൈതാനിയിൽ അവിടവിടെയായ കൂട്ടിയിട്ടിരിക്കുന്ന ഇഷ്ടികകൾക്കിടക്ക് ആസനത്തിന്റെ വ്യസനംതീർത്തു. പര്യാംഗിൽ വൈദ്യുതിയില്ലാത്തതിനാൽ ഈ ലോഡ്ജിൽ വൈകുന്നേരം 8 മണി മുതൽ 10 മണി വരെ ജനറേറ്റർ പ്രവർത്തിപ്പിച്ചിട്ടായിരുന്നു മങ്ങിയ വെളിച്ചം തന്നത്. അതിനുശേഷം, ചന്ദ്രികമാത്രമായിരുന്നു ആശ്രയം. രാത്രിയിലെ 'അപഥസഞ്ചാരത്തിനും അതുതന്നെ രക്ഷ. ബാറ്ററിയും, ടോർച്ചും ചാർജ്ജു ചെയ്യാനുള്ള പ്ലഗ് പോയിന്റുകളൊരിടത്തുമുണ്ടായിരുന്നില്ല. പുതിയ ബാറ്ററികളൊന്നും വാങ്ങിക്കാനുള്ള സൗകര്യമോ കടകളോ ഉണ്ടായിരുന്നില്ല. ഇതുവരെ തിബറ്റിൽ കടന്നതിനുശേഷം കാര്യമായിട്ടൊന്നും വാങ്ങിക്കുവാൻ സാധിച്ചിട്ടില്ല. സാഗയിൽ നിന്നു നാപ്കിൻ പേപ്പർ വാങ്ങിയതൊഴികെ.

പര്യാംഗിലെ നായ്ക്കൾ വലിയ ഉപദ്രവകാരികളായിരുന്നില്ല, ശാന്തരായിരുന്നു. പതിവുപോലെ സ്ത്രീകളും കുട്ടികളും ചൈനയുടെ സൃഷ്ടിയായി ഇവിടേയും ഭിക്ഷക്കാരായിട്ടുണ്ടായിരുന്നു. വൈകുന്നേരം ഒരു

ചെറിയ മുറിയിൽ എല്ലാ തീർത്ഥാടകരേയും വിളിച്ചുകൂട്ടി ശ്രീ നരേന്ദ്രൻ കൈലാസയാത്രയുടേയും പരിക്രമത്തിന്റേയും കാഠിന്യവും ശ്രമവും വിവരിച്ചു. രോഗവും ശാരീരിക പ്രശ്നങ്ങളുമുള്ളവർ അതിനൊരുമ്പെടരുതെന്നും, ശാരീരിക പ്രശ്നങ്ങൾ വകവയ്ക്കാതെ അഷ്ടപദിലേക്കും പരിക്രമചര്യയിലേക്കും പോയവർക്ക് ഹൃദ്രോഗം വന്ന് മരിച്ച സംഭവങ്ങളും വിവരിച്ചു. സ്വന്തമിഷ്ടമനുസരിച്ച് പല രീതിയിലും പലതും ചെയ്യരുതെന്നും വഴിമാറിപ്പോകരുതെന്നും മറ്റുള്ളവർക്ക് പ്രശ്നമുണ്ടാക്കരുതെന്നും ശ്രീ. നരേന്ദ്രൻ പറഞ്ഞു. ഉപദേശങ്ങളും നിർദ്ദേശങ്ങളും എല്ലാവരും കേട്ടു. അദ്ദേഹം സ്വയം കൈലാസപർവതം സ്പർശിക്കാനുണ്ടായ സാഹചര്യവും വിവരിച്ചു. അതിന്റെ പരിണത ഫലങ്ങളും സൂചിപ്പിച്ചു. ഇതെല്ലാം വിവരിച്ചപ്പോഴും നമ്മൾ മാനസസരസും കൈലാസവും കാണാൻ പോകുന്നു എന്നും ഏതാനും കിലോമീറ്റർ മാത്രം അകലെയാണിതെന്ന അനുഭൂതിയും ആരിലുമുണ്ടായതായി കണ്ടില്ല. അതിനുശേഷം കുറച്ചു ചർച്ചകളും നടന്നു.

**മാനസസരസിലേക്ക് ജൂൺ 22-ാം തീയതി**

ദിവസവും ആഴ്ചയും ആർക്കും വ്യക്തമല്ലാത്ത ജൂൺ 22 ന് എല്ലാവരേയും പതിവുപോലെ 5 മണിക്കുണർത്തി, കട്ടൻകാപ്പിയും ചൂടുവെള്ളവും എത്തിച്ചു. പ്രഭാതകൃത്യങ്ങളിൽ പലതും അവനവന്റെ മുറിയുടെ മുന്നിൽ വച്ചുതന്നെ പലരും നടത്തി. ഏകദേശം ഏഴുമണിയോടെ പ്രാതലും കഴിച്ച് മാനസസരസിലേക്കുള്ള യാത്രയാരംഭിച്ചു. പര്യാംഗിൽ നിന്ന് യാത്രയാരംഭിച്ച് പൊടിപടലങ്ങൾ നിറഞ്ഞ റോഡിലൂടെ ഏതാനും കിലോമീറ്റർ ദൂരം യാത്രയായപ്പോൾ അതിമനോഹരമായ ടാറിട്ട റോഡിലേക്ക് ഞങ്ങളുടെ വാഹനം കടന്നിരുന്നു. വാഹനത്തിൽ കയറിയ എല്ലാവരുടേയും ആരോഗ്യം, സ്ഥലവും കാലവുമായി സാവധാനത്തിൽ ഇണങ്ങിച്ചേരുന്നുണ്ടായിരുന്നു. ഭക്ഷണത്തിന്റെ നോർത്തിന്ത്യൻ രൂക്ഷഗന്ധത്തോടൊരു വിരക്തിയല്ലാതെ മറ്റെല്ലാത്തിനോടും യോജിക്കുവാൻ ശരീരം പഠിച്ചു. നല്ല തണുപ്പുണ്ടായിരുന്നുവെങ്കിലും മുഖം മൂടിയും തലയിലെ തൊപ്പിയും കട്ടിയുള്ള മൂന്നുനാലു ഉടുപ്പുകളും രാവിലത്തെ നല്ല ചായയും, മാനസസരസിലേക്കടുക്കുകയാണെന്ന മാനസീക വികാരവും എല്ലാവരേയും കുറേശ്ശേ സ്വാധീനിക്കുന്നതായി എനിക്കു തോന്നി. ഞങ്ങൾ പര്യാംഗിലെ മുറികൾ വിട്ടിറങ്ങുമ്പോൾ ഒരു തമിഴ്നാട് ഗ്രൂപ്പിലെ അംഗങ്ങളും അവിടെയുണ്ടായിരുന്നു. അവർ തിമർത്ത് പൂജയും പ്രസാദവിതരണവും നടത്തിയിരുന്നു. ഞങ്ങളിൽ ചിലർക്ക് പ്രസാദം ലഭിച്ചതും ഓർത്തുകൊണ്ടായിരുന്നു വാഹനത്തിലിരുന്നത്. റോഡ് നന്നായതോടെ വാഹന



മാനസസരോവർ

ത്തിൽ കൂടെയുണ്ടായിരുന്ന രണ്ടു ലേഡി ഡോക്ടറും എന്റെ മകളും വണ്ടിയുടെ പുറകിലത്തെ സീറ്റിലിരുന്നു നല്ല ഉറക്കമായിരുന്നു. ഏതാണ്ട് ഉച്ചതിരിഞ്ഞ് വാഹനം ഒരു ബിന്ദുവിലെത്തി നിന്നു.

**കൈലാസപർവത മാനസസരോവര ദർശനം**

അതാണ് കൈലാസ പർവ്വതം കാണുന്ന ആദ്യത്തെ പോയിന്റ്. അവിടെ നിന്നു നോക്കിയാൽ അങ്ങകലെ കൈലാസ പർവതവും മാനസസരസുംകാണാം. വാഹനത്തിൽ നിന്നിറങ്ങി ആ കാഴ്ച കണ്ടപ്പോൾ എല്ലാം മറന്നറിയാതെ കരഞ്ഞുപോയി. പലരും പറയുകയും പൂർവ്വീകർ വിവരിക്കുകയും ആധുനീകമായി ഫിലിമിലും വിസിഡികളിലും, ചിത്രങ്ങളിലും ഫോട്ടോകളിലും ടിവി ചാനലുകളിലും കാണുന്ന കൈലാസം അങ്ങകലെ കാണുന്നു. പുരാണപ്രസിദ്ധമായ കൈലാസം! മഹാദേവന്റെ വാസസ്ഥലം, ദേവർഷിമാർ തപസ്സനുഷ്ഠിച്ച പുണ്യഭൂമി! അനേകം ദിവസം യാത്ര ചെയ്ത് അന്ത്യത്തിൽ നഗ്നനേത്രങ്ങളാൽ കാണാനുള്ള അവസരമുണ്ടായി. പൊടി നിറഞ്ഞ മണ്ണിൽത്തന്നെ എല്ലാം മറന്ന് കരഞ്ഞുകൊണ്ടുഞാൻ നമസ്കരിച്ചു. എഴുന്നേൽക്കണമെന്നു തോന്നിയില്ല. എന്റെ ജീവിതത്തിലിന്നുവരെ എനിക്കുണ്ടാകാത്ത മാസ്മരീകമായൊരനുഭൂതി വിവരിക്കാനേ സാധ്യമായിരുന്നില്ല. ഏതാനും മിനിറ്റുകൾ കണ്ണുനീരോടെ നമസ്കരിച്ചവിടെ കിടന്നു. കുറേ കഴിഞ്ഞെഴുന്നേറ്റു നിന്നുതൊഴുകൈയോടെ കണ്ണീരോടെ എല്ലാം മറന്ന് വിളിച്ചു മഹാദേവാ! എന്റെ മാനസീകാവസ്ഥയൊന്നും നോക്കാതെ മകളടുത്തുവന്ന് ക്യാമറ പിടിക്കാൻപറഞ്ഞ് അവൾ അവിടെ നമസ്കരിച്ചു. ഏതോ ഒരു പ്രത്യേക മാനസീകാവസ്ഥയിൽ നിന്ന് എന്നെ

ക്യാമറ പിടിക്കാനായി വിളിച്ച എന്റെ മകളുടെ പ്രവൃത്തി എനിക്കു വേദനാജനകമായി. ഏതോ ഒരുത്തുംഗശൃംഖത്തിൽ നിന്നെന്നെ വെറുതെ വലിച്ചുതാഴെയിട്ടു. ഒന്നും മിണ്ടാനാകാതെ ഞാൻ സാധാരണ നിലയിലെത്തി. കുറേസമയം പലരും ഫോട്ടോ എടുക്കലും സന്തോഷം പങ്കുവയ്ക്കലും നടത്തി.

തമിഴ്നാട്ടിൽ നിന്നുവന്ന ഒരു ഗ്രൂപ്പ് തീർത്ഥാടകർ ചുറ്റുമിരുന്നു മന്ത്രങ്ങൾ ചൊല്ലി ആ തുറസ്സായ മൈതാനിയിൽ കൈലാസം നോക്കി അർച്ചന നടത്തുണ്ടായിരുന്നു. ഏകദേശം ഒരു മണിക്കൂർ സമയം ഞങ്ങളവിടെ തങ്ങി. അവിടെ നിന്നു മാനസസരസിലേക്കു നീങ്ങി. -

**മാനസസരസിൻ അക്കരെയോയെൻ മായായവനികക്കിപ്പുറമോ...**

നല്ല തണുത്ത കാറ്റടിക്കുന്നുണ്ടായിരുന്നുവെങ്കിലും ശക്തിയായ വെയിലുണ്ടായിരുന്നത് ഒരനുഗ്രഹമായി. ഏതാണ്ട് അരമുക്കാൽ മണിക്കൂർകൊണ്ട് ഞങ്ങൾ മാനസ സരസ്സിലെത്തി. നടന്നുള്ള പ്രദക്ഷിണം അപ്രായോഗികമാംവിധം സമയവും ഊർജ്ജവുമെടുക്കുന്നതാണ്. അതിനാൽ വാഹനത്തിൽത്തന്നെ പ്രദക്ഷിണം വച്ചു. മാനസസരസിൽ കുളിക്കാൻ താല്പര്യമുള്ളവർക്കായി ആഴംകുറഞ്ഞ ഭാഗത്ത് വാഹനങ്ങളെല്ലാം നിർത്തി. കുളിക്കണോ വേണ്ടയോ എന്ന സംശയമുണ്ടായിരുന്നു. ചിക്കുൻഗുനിയപോലുള്ള പനി പൂർണമായും വിട്ടിട്ടില്ല. ഭക്ഷണവും ആരോഗ്യവും ശരിയായിട്ടില്ല. തണുത്തു വിറങ്ങലിക്കുന്നതാണ് മാനസസരസിലെ ജലമെന്നറിയിച്ചിരുന്നു. സാധിക്കുന്നവർ മാത്രമേ കുളിക്കാനൊരുമ്പെടാവൂ എന്നുമറിയിച്ചിരുന്നു. മൂന്നുനാലു ലെയർ ഷർട്ടും പാന്റ്സുമിട്ടായിരുന്നു യാത്രയെന്നു സൂചിപ്പിച്ചിരുന്നുവല്ലോ! അതെല്ലാം ഊരി മാറ്റുമ്പോൾ തന്നെ തണുത്ത കാറ്റടി താങ്ങാൻ സാദ്ധ്യമാകുമോ? പിന്നെ വെള്ളത്തിൽ മുങ്ങലും, ഈശ്വരാ ശരീരം താങ്ങുമോ എനിക്കു വല്ലതും സംഭവിച്ചാൽ എനിക്ക് ഞാൻ ഭാരമാകുന്നതിനേക്കാൾ കൂടുതൽ പ്രശ്നം, ഞാൻ മറ്റു തീർത്ഥാടകർക്കും സംഘാടകർക്കും എന്റെ മകൾക്കും ഭാരമാകുമെന്നതാണ്.

ആരോടും ചോദിച്ചില്ല ചർച്ചചെയ്തതുമില്ല. വാഹനം നിർത്തിയ ഉടനെ മനസ് പോയത് കഴിഞ്ഞ വർഷം 2009 ഫെബ്രുവരിയിൽ ഋഷികേശിൽ നടന്ന അന്തർദേശീയ ആയുർവേദ സെമിനാറിൽ കോച്ചുന്ന തണപ്പത്ത് നല്ല പനിയുണ്ടായിരുന്നിട്ടും കുത്തിയൊഴുകുന്ന ഗംഗയിൽ കുളിച്ച്, ഉൾക്കിടലം പോലെ വിറച്ചുപോയ സംഭവമായിരുന്നു. എങ്കിലും ഒന്നും സംഭവിച്ചില്ല. അതിന്ത്യയിലാണ്, ആശുപത്രിയുണ്ട്, ഡോക്ടർമാരുണ്ട്, അവിടത്തെ ആശ്രമത്തിൽ കിടക്കാം.

ഇത് ചൈനയാണ്. ഞാൻ കിടപ്പിലായാൽ ഒരാളും തിരിഞ്ഞുനോക്കില്ല. ചിന്തകളെ തടഞ്ഞുനിർത്തി. കൂടുതലൊന്നും ചിന്തിച്ചില്ല. തോർത്തും ആവശ്യമുള്ളതെല്ലാമെടുത്ത് സരോവരത്തിൽ ഒരു ഭാഗത്തേക്കു ഞാനൊതുങ്ങിനിന്ന് ശരിക്കും മൂന്നു മുങ്ങു മുങ്ങി കിളക്കുക തന്നെ ചെയ്തു. തോർത്തുമുടുത്ത് വെള്ളം സ്പർശിച്ചപ്പോൾ ആഴം കുറഞ്ഞ ഭാഗത്ത് ശക്തമായ വെയിലേറ്റതിനാൽ താങ്ങാനവുന്ന തണുപ്പുമാത്രമേയുണ്ടായിരുന്നുള്ളൂ. പ്രതീക്ഷിച്ചതിലും കുറച്ചു തണുപ്പെന്നു പറയുന്നതാവും ശരി. ആഴത്തിലേക്കിറങ്ങുതനുസരിച്ച് തണുപ്പും കൂടി വന്നു. ജഗദീശ്വരനെ സ്മരിച്ചുകൊണ്ട് തോർത്തുമുടുത്ത് ഞാനിറങ്ങി. നല്ല സ്ഫടിക സമാനജലം. മൂന്നുനാലു കൈക്കുമ്പിൾ കുടിച്ചു. മാനസസരസിലെ തീർത്ഥം സേവിച്ചു. കണ്ണടച്ചു കൈലാസം നോക്കി പ്രാർത്ഥിച്ചു. ഇവിടെ നിൽക്കുന്നത് സ്വപ്നമോ യാഥാർത്ഥ്യമോ എന്നറിയാതെ മരവിച്ചുനിന്നു. മനസ്സറിയാതെ പഴയ സിനിമയിലെ പാട്ടു നിരന്തരം ഞാൻ പാടുന്നുണ്ടായിരുന്നു. “മാനസ സരസ്സിൻ അക്കരെയോ യെൻ മായായവനികക്കിപ്പുറമോ.....” ദേവതകൾ നീരാടുന്ന മാനസസരസിൽ ഞാൻ മുങ്ങിക്കുളിച്ചെഴുന്നേറ്റുനിന്നു. ശരീരം വിറക്കുന്നില്ല. എന്നാലും നാലാമതൊരു മുങ്ങലിനു ത്രാണിയില്ല. വളരെപ്പെട്ടന്ന് തലയും ശരീരവും തോർത്തി കാറ്റ് ശക്തമായിരുന്നതിനാൽ പിന്നീട് കുറേശ്ശേ വിറക്കുന്നുണ്ടായിരുന്നു. വിറയൽ കൂടി കൂടി വന്നു. എന്റെ എല്ലാ ഡ്രസ്സുകളും നിമിഷം കൊണ്ട് ഞാനണിഞ്ഞു ശരീരം ഭദ്രമാക്കി, ശരീരവിറയിൽ നിന്നു. എല്ലാം ഭദ്രമായിട്ടെടുത്തുവെച്ചു എന്നുറപ്പുവരുത്തി.

### മാതാപിതാക്കൾക്ക് തർപ്പണം

എന്റെ മാതാപിതാക്കളുടെ തലമുറകൾക്ക് മാനസസരസ്സിൽ ഞാൻ തർപ്പണം കൊടുത്തു. അവിടെ തർപ്പണം കൊടുക്കാറില്ലെന്നു ശ്രീ. നരേന്ദ്രൻ പറഞ്ഞു. ഞാനൊന്നും ചിന്തിച്ചില്ല. സർവ്വചൈതന്യത്തിനുമാധാരമായ മഹാദേവന്റെ തിരുസന്നിധിയിലുള്ള ദേവതീർത്ഥത്തിന്റെ ഒരംശം എന്റെ മാതാപിതാക്കൾക്കും ഗുരുബന്ധുക്കൾക്കും ലഭിക്കുന്നതിൽ ആചാരലംഘനമില്ലെന്ന് എന്റെ മനസ്സെന്നോടു മന്ത്രിച്ചു. ഞാൻ പൂർണമന്ത്രാലപനത്തോടെ തർപ്പണം കൊടുത്തു. ദേവന്മാർക്കും ഋഷിമാർക്കും പിതൃക്കൾക്കും എന്റെ കൈക്കുമ്പിളിലൂടെ തർപ്പണം ചെയ്തു! പലരും കുളിക്കാതെ മടിച്ചുനിന്നു. മനസ്സുമന്ത്രിച്ചതനുസരിച്ച് വരുന്നതുവരട്ടെയെന്നുതന്നെ തീർച്ചപ്പെടുത്തി അങ്ങിനെയൊരു തീരുമാനമെടുത്തതുകൊണ്ട് എന്റെ ചിരകാലാഭിലാഷം സഫലമായി. അവസരങ്ങൾ നമ്മെ കാത്തുനിൽക്കില്ല. നാലുവർഷങ്ങൾക്കു മുമ്പ്

ഇംഗ്ലണ്ടിലൊരു പ്രഭാഷണ പരമ്പരക്കായി പോയപ്പോൾ ലണ്ടനടുത്തുള്ള വലിയൊരു മുരുക ക്ഷേത്രത്തിലും പ്രഭാഷണമുണ്ടായിരുന്നു. ആ പ്രഭാഷണം കേട്ട പൂജാരി (മൂന്നു വേദവും പഠിച്ച വ്യക്തിയായിരുന്നു) എന്നെ അടുത്തു വിളിച്ച് എനിക്ക് തീർത്ഥവും പ്രസാദവും തന്ന് പറഞ്ഞിരുന്നു. "എന്നെങ്കിലുമൊരിക്കൽ മാനസസരസിലേക്കു പോകണം, അതിൽ കുളിക്കണം. തീർത്ഥമെടുത്ത് കുറേപേർക്ക് കൊടുക്കണം, ഇതങ്ങേയ്ക്ക് സാധിക്കും, സാധിക്കണം." സരസ്സിലെ കുളികഴിഞ്ഞ് മൂന്നു കുപ്പികളിൽ തീർത്ഥവുമെടുത്തു മടങ്ങുമ്പോൾ ലണ്ടൻ പൂജാരിയുടെ വരികളോർത്തു.

ഒരു മണിക്കൂർ സമയംകൊണ്ട് പലരും കുളിച്ച് എല്ലാവരും വാഹനത്തിൽ കയറിയിരുന്നു. തിർത്ഥവും സരസ്സിലെ കുറേ ശിലകളുമെടുത്ത് ഞാനും വഹനത്തിൽ കയറിയപ്പോളറിഞ്ഞു എന്റെ ബാഗിന്റെ താക്കോൽ നഷ്ടപ്പെട്ടുവെന്ന്.

### രാക്ഷസ തടാകം

ശാന്തസുന്ദരമായ മാനസസരസ്! അകലെനിന്നു നോക്കിയാൽ കടും നീലനിറം. പക്ഷികൾ നീന്തിക്കളിക്കുന്നു. ശാന്തമായും ശക്തമായും കാറ്റടിക്കുമ്പോഴും ചെറു ഓളങ്ങൾ മാത്രമുള്ള ഈ ദേവസരസ് കാണുമ്പോൾ, അതിൽ സ്പർശിക്കുമ്പോൾ, അതിൽ കുളിച്ചപ്പോൾ, ആനന്ദവും ആത്മസംതൃപ്തിയും ആത്മീയ സംതൃപ്തിയും തന്നു. ചിന്തകളിലും പുരാണ ഇതിഹാസങ്ങളും മാത്രമുള്ളതെന്നു ധരിച്ച ഈ ജലാശയം പ്രത്യക്ഷമായി കാണുമ്പോൾ ഉണ്ടായ വികാരം ഏതു വാക്കുകളുപയോഗിച്ചാണ് വിവരിക്കേണ്ടതെന്ന് ചിന്തിച്ചുകൊണ്ടായിരുന്നു മുന്നോട്ടു നീങ്ങിയ വാഹനത്തിലിരുന്നത്. ആ വാഹനം പെട്ടെന്ന് ഏതാനും നിമിഷം നിർത്തി ഡ്രൈവർ ടാഷി കൈ ചൂണ്ടികാണിച്ചു "ആതാ ആ കാണുന്നതാണ് രക്ഷസ്താൾ – രാക്ഷസ തടാകം." രാവണനുമയി ബന്ധപ്പെട്ട കഥയിലെ തടാകത്തിൽ സാമാന്യമായി ഓളങ്ങൾ ഉണ്ടായിരുന്നു. ജലാശയം ശാന്തമല്ല. പക്ഷികളോ മറ്റു മൃഗങ്ങളോ മനുഷ്യനോ ആരും ആ പ്രദേശത്തൊന്നുമില്ല. രണ്ടു ജലാശയങ്ങളും തമ്മിലുള്ള ഈ വ്യത്യാസം പ്രകടമാണ്. ഒരുപക്ഷേ മനുഷ്യസംസർഗമില്ലാത്തതിനാലും ആരും കുളിക്കാത്തതിനാലും പക്ഷിമൃഗാദികളുടെ വിസർജ്യങ്ങളുണ്ടാകാൻ സാധ്യതയില്ലാത്തതിനാലും ഈ രാക്ഷസതാൾ തടാകജലം കൂടുതൽ ശുദ്ധമായിരിക്കാൻ സാധ്യതയുണ്ട് എന്നത് ശാസ്ത്രസത്യം. ഇതിൽനിന്ന് സറ്റ്ലജ്നദി ഉത്ഭവിക്കുന്നുവത്രെ. ഈ പ്രദേശത്തുനിന്നുതന്നെ ബ്രഹ്മപുത്രയും, കർണലിസും, സിന്ധുവും

ഉത്ഭവിക്കുന്നുവത്രെ. മാനസസരസ്, മാനസസരസുമാത്രമാണ്. അത് ദൈവീകവും പവിത്രവും പരിശുദ്ധവുമാണ്.

മാനസസരസിനെ പ്രദക്ഷിണം വച്ച്, രാക്ഷസ തടാകവും കണ്ട് ഫോട്ടോയുമെടുത്ത് ഞങ്ങൾ മുന്നോട്ടു നീങ്ങിയപ്പോൾ സ്വപ്ന-യാഥാർത്ഥ്യങ്ങളെ വേർതിരിച്ചറിയാൻ ചിന്തകളും മനസ്സും വിഷമിക്കുന്നുണ്ടായിരുന്നു. അവിടെനിന്നുള്ള വാസകേന്ദ്രം ലക്ഷ്യമാക്കിയുള്ള യാത്ര നല്ല ടാറിട്ട ഭംഗിയും വൃത്തിയും നിരപ്പായതുമായ റോഡിലൂടെയായിരുന്നു. ചാട്ടവും കുലുക്കവുമില്ലാത്ത റോഡിലൂടെ ശാന്ത ശരീര മന്സ്സുകളുമായി, ഒരു തരത്തിൽ ധ്യാനാവസ്ഥയിലായിരുന്നു തീർത്ഥാടകരെല്ലാം യാത്ര ചെയ്തത്. പല പല ചോദ്യങ്ങളും ചോദിച്ച് സംശയനിവാരണം വരുത്തണമെന്നെല്ലാവർക്കും ആഗ്രഹമുണ്ടായിരുന്നു. വിവരങ്ങളെല്ലാം അറിയാവുന്ന ഡ്രൈവർക്ക് തിബറ്റൻ ഭാഷയല്ലാതെ മറ്റൊന്നും അറിഞ്ഞുകൂടാത്തതിനാൽ ആരുടേയും ശബ്ദോർജ്ജം നഷ്ടപ്പെട്ടില്ല.

---

**സാക്ഷി :** ഞങ്ങൾ മാനസസരസിൽ കുളിച്ചത് ശക്തമായ വെയിലിന്റെ ചൂട് അനുഗ്രഹമായതുകൊണ്ടായിരുന്നു. ഏതാനും നിമിഷം മതി കാലാവസ്ഥയിൽ മാറ്റമുണ്ടാകുന്നതിനും സ്നോ വീഴാനും.

സരസിൽ തണുപ്പ് അസഹനീയമാണെങ്കിലും അതിശക്തിമായകാറ്റടിക്കുന്നുണ്ടെങ്കിലും മാനസസരസിൽ കുളിക്കാനൊരുമ്പെടരുത്. അതേപോലെ കരയോടടുത്തു വെള്ളം അശുദ്ധമായിരിക്കാൻ സാധ്യതയുള്ളതിനാൽ അവിടെനിന്നും വെള്ളം കുടിക്കരുത്. തണുപ്പില്ലാത്ത അവസ്ഥയിൽ മാത്രമേ വെള്ളത്തിലേക്കിറങ്ങി നടന്നുനീങ്ങിയതിനുശേഷമുള്ള വെള്ളം തീർത്ഥജലമായി മാത്രം കുടിക്കാവൂ. തണുപ്പാസ്വദിക്കാനായി കട്ടിയുള്ള ഡ്രസ്സിടാതെ കാറ്റേൽക്കാനായി നിന്നാൽ ശരീരത്തിന്റെ നിയന്ത്രണംപോലും നഷ്ടമായേക്കാം.

---

ഞങ്ങളവിടെ മുറിയിലെത്തിയ ഉടനെ ഞങ്ങൾക്ക് ചായയും ബിസ്ക്കറ്റും തന്നു. അസാധാരണ സംതൃപ്തിയോടെയായിരുന്നു. വൈകി 8.30 ന് സൂര്യനസ്തമിക്കുന്നതുവരെ ഞാൻ മാനസസരസിലേക്ക് നോക്കി ധ്യാനിച്ചിരുന്നത്. ജീവിതാവസാനം വരെ സരസും കൈലാസവും മനസ്സിൽ നിൽകാൻ പാകത്തിനുള്ള ധ്യാനം ചെയ്തു. കൊലയാളികളെപോലെ നായ്ക്കൾ ചുറ്റുമുണ്ടായിരുന്നു. നാമവയെ ശ്രദ്ധിച്ചില്ലെങ്കിൽ അവ നമ്മളെ ശ്രദ്ധിക്കില്ലെന്ന നിയമം പ്രയോഗിച്ചിരുന്നു. രാത്രി 8

മുതൽ 10.30 വരെ ജനറേറ്ററിന്റെ വൈദ്യുതി ലഭിച്ചു. ഇരുട്ടു കൂടുന്നതനുസരിച്ച് തണുപ്പും കൂടിവന്നു. എല്ലാവർക്കും യഥാസമയം കഞ്ഞി പതവുപോലെ അച്ചാറും ചേർത്തു കിട്ടി. ഞങ്ങൾ കഞ്ഞി വെറുത്തു തുടങ്ങിയിരുന്നു. കഞ്ഞിക്കുശേഷം നോർത്തിന്ത്യൻ കറി ചേർത്ത റൊട്ടിയും അസഹനീയമായിരുന്നു. ഇവിടെ ടോയ്‌ലറ്റ് എന്ന സാധനമേയില്ല. വേദനയോടെ, പലരും ഇരുട്ടുവ്യാപിച്ചപ്പോൾ സരോവരത്തിന്റെ തീരത്തകലെതന്നെയുള്ള മൈതാനം വെളിക്കിറങ്ങാനുള്ള പറമ്പാക്കി മാറ്റി. മറ്റൊരു നിവൃത്തിയുമില്ലാതെയെല്ലാവരുമതാവർത്തിച്ചപ്പോൾ മാനസസരോവരതീരം ദുർഗന്ധപൂരിതമാകാതിരിക്കില്ലല്ലോ.

അന്നു പൂർണ സംതൃപ്തിയോടെയെല്ലാവരുമുറങ്ങി. അടുത്ത മുറികളിൽ തമിഴന്മാരുടെ പൂജയും ഹോമവും പ്രാർത്ഥനയും ഭജനയും ഗംഭീരമായി നടക്കുന്നുണ്ടായിരുന്നു. അവർക്കു ലഭിച്ച നല്ല തമിഴ് ശാപ്പാടും ആപ്പിളും കണ്ടപ്പോൾ കൂടെയുണ്ടായിരുന്ന പലർക്കും അടുത്ത ജന്മത്തിലെങ്കിലും തമിഴനായി ജനിക്കണമെന്നു തോന്നിയത്രെ. മാനസസരോവരദർശനമെന്ന പുണ്യതീർത്ഥാടനത്തിന്റെ ആനന്ദത്തിൽ കൂടെയുള്ളവരുടെ കെ.എസ്.ആർ.ടി.സി. നിലവാരത്തിലുള്ള കൂർക്കംവലി സഹിച്ചു ഞാനുമുറങ്ങി.

**ജൂൺ 23 ന് മാനസസരോവര ദർശനത്തോടെയുണർന്നു**

അതിരാവിലെ പള്ളിയുണർത്തൽ നടത്തിയ ഷേർപ്പകൾ കട്ടൻകാപ്പിയുമായി വന്നു. ചൂടുവെള്ളം കൊണ്ട് പല്ലുതേച്ച് കാപ്പികുടിച്ച് കുറേസമയം കൂടി സരോവരത്തെ ധ്യാനിച്ചിരുന്നു. രാവിലെ ഏഴരയോടെ എല്ലാവരും തീരത്തെത്തി കർപ്പൂരവും ചന്ദനത്തിരിയും കത്തിച്ച് മാനസസരസിനേയും കൈലാസത്തേയും സമഗ്രമായി ചേർത്ത് ചെറിയൊരു പൂജയും പ്രാർത്ഥനയും നടത്തി. ഞാനും കുറേ മന്ത്രങ്ങൾ ചൊല്ലിക്കൊടുത്തത് പലരും ഏറ്റുപറഞ്ഞു. ഈയവസരത്തിൽ നല്ല രീതിയിൽ മഞ്ഞുപെയ്യുന്നുണ്ടായിരുന്നു. മഞ്ഞുവീഴ്ച ഐസുവീഴ്ചയിലേക്കു മാറുമ്പോൾ ശക്തി പ്രാപിച്ചുതുടങ്ങിയിരുന്നു. പൂജ കഴിഞ്ഞെല്ലാവരും അവരവരുടെ ബാരക്കിലേക്കു മടങ്ങി. സംതൃപ്ത ഭാവത്തോടെയിരുന്നു എല്ലാവരുടെയും മനസ്സ് കൈലാസ പരിക്രമം സമീപിക്കുന്നു എന്ന വിചാര വികാരങ്ങളായി മാറിക്കൊണ്ടിരുന്നത്. കുറച്ചുമാത്രം ഭിക്ഷക്കാരെ ഇവിടെയുണ്ടായിരുന്നുള്ളൂ. പകരം ധാരാളം നായ്ക്കളുണ്ടായിരുന്നു. നിലാവിൽപോലും ഈ നായ്ക്കൾ കാരണം പുറത്തിറങ്ങാൻ ഭയമായിരുന്നു. എങ്കിലും ചിലതിനിറങ്ങാതിരിക്കാൻ സാധിക്കില്ലല്ലോ.

### സരോവരതീരത്തു നിന്ന് ഡർച്ചിനിലേയ്ക്ക്

പ്രഭാതത്തിൽ 8 മണിയോടെ ഞങ്ങളുടെ കൈലാസ സമീപത്തേക്കുള്ള യാത്രയാരംഭിച്ചു. ഡർച്ചനിലായിരുന്നു, അടുത്ത താമസ സൗകര്യമേർപ്പെടുത്തിയിരുന്നത് എന്നറിയിച്ചു. ഡർച്ചനിലെത്തിയ ഉടനെ വലിയ ബഹുനിലയുള്ള ആധുനീക കോൺക്രീറ്റ് കെട്ടിടത്തിലാണ് താമസ സൗകര്യമേർപ്പെടുത്തിയിരിക്കുന്നതെന്നറിഞ്ഞു. നല്ല തിരക്കുണ്ടായിരുന്നതിനാൽ നേരത്തേ വന്ന തീർത്ഥാടകർ മുറിയൊഴിയുന്നതുവരെ കാത്തിരിക്കേണ്ടിവന്നു. ആവശ്യക്കാർ കൂടുതലും ആവശ്യത്തിനു മുറിയില്ലാതിരുന്നതും കാരണം ചില മുറികളിൽ എട്ടും പത്തുംപേർ ഒരുമിച്ചു കഴിയേണ്ടിവന്നു. വൈദ്യുതിയുണ്ടായിരുന്നു. ശക്തമായ സ്നോമഴയുണ്ടായിരുന്നതിനാൽ അവിടം വൃത്തികെട്ടവെള്ളം നിറഞ്ഞിരുന്നു. ഓരോ തീർത്ഥാടകനും കെട്ടിടത്തിന്റെ സ്റ്റെപ്പുകളിൽ തന്നെ പല്ലു തേച്ചു തുപ്പുകയും മുഖവും പാത്രവും കഴുകുകയും ചെയ്തിരുന്നതിനാൽ ലോഡ്ജിന്റെ പുറത്ത് വൃത്തികേടിന്റെ പര്യായമായിരുന്നു. ഭക്ഷണാവശിഷ്ടങ്ങൾ അവിടവിടെ ചിതറിക്കിടക്കുന്നുണ്ടായിരുന്നതിന്റെ ദുർഗന്ധം അസഹനീയമായിരുന്നു. ടോയ്‌ലറ്റുകളില്ലാതിരുന്നതിനാൽ അഥവാ ഉള്ളതുപയോഗിക്കാൻ സാധിക്കാത്തത്രയും വൃത്തികേടായിരുന്നതിനാൽ ആ കാമ്പസു മുഴുവനും മലമൂത്രവിസർജ്ജ്യങ്ങൾകൊണ്ട് നിറഞ്ഞിരുന്നു. പുറത്തുവിസർജ്ജിക്കുന്നവർ 50 യുവാൻ ഫൈനടക്കേണ്ടിവരുമെന്ന ബോർഡിന്റെ ചുറ്റും മനുഷ്യമലമായിരുന്നു.

### അഷ്ടപദത്തിൽ നിന്ന് കൈലാസ ദർശനം

ഏകദേശം പത്തുമണിയോടെയെല്ലാവർക്കും മുറി ശരിയായിരുന്നു. അവിടെ നിന്ന് ചായ കുടിച്ചുകഴിഞ്ഞപ്പോൾ സൂചന ലഭിച്ചു കൈലാസ പരിക്രമം ബുദ്ധിമുട്ടായിരിക്കുമെന്ന്. ശക്തമായ മഞ്ഞുമഴകൊണ്ട് വഴി മുഴുവൻ തടസ്സപ്പെട്ടിരിക്കുന്നുവത്രെ. ഈ വിവരം തന്നത് പത്തു പതിനഞ്ചു പ്രാവശ്യം കൈലാസ പരിക്രമം നടത്തിയ ഒരു യുവാവായിരുന്നു. വളരെപ്പെട്ടന്നെടുത്ത തീരുമാനം പോലെ ശ്രീ നരേന്ദ്രൻ അറിയിച്ചു, കൈലാസത്തിന്റെ ഏറ്റവും അടുത്ത പോയിന്റായ അഷ്ടപദത്തിലേക്ക് വരാനാഗ്രഹമുള്ളവർക്ക് അവരവരുടെ വാഹനത്തിൽ കയറാം. ഞങ്ങളെല്ലാം ഈ പുതിയ തീരുമാനം സന്തോഷത്തോടെ സ്വീകരിച്ചു. കൈലാസ പരിക്രമം എന്ന കഠിന യജ്ഞത്തിന് (അടുത്ത ദിവസം) തയ്യാറാകാത്തവർക്കും ഈ പുതിയ ദർശന സൗഭാഗ്യതീരുമാനത്തിൽ സന്തോഷം തോന്നി. വാഹനത്തിലെ ഓരോ യാത്രക്കാരനും ഡ്രൈവർക്ക് 50 യുവാൻ വീതം പ്രത്യേകമായി കൊടുക്കണമെന്നും നിർദ്ദേശമുണ്ടായിരുന്നു. 11 മണിയോടെ ഞങ്ങൾ ഏതാണ്ട്

10 കിലോമീറ്റർ ദൂരം കുത്തനെ ഉയരത്തിലുള്ള അഷ്ടപദിലേക്ക് ഭയപ്പാടുതോന്നുന്നത്രയും കഠിനവും ഇടുങ്ങിയതുമായ വഴിയിലൂടെ യാത്രയായി. ഏതാണ്ട് അരമണിക്കൂർകൊണ്ട് അഷ്ടപദിലെത്തി.

ഡർച്ചനിൽ ലോഡ്ജിൽ നിന്ന് ജനൽ വഴി നോക്കിയാൽ അതിസുന്ദരമായ കൈലാസ പർവ്വതം വളരെ വ്യക്തമായിക്കാണാവുന്നതുപോലെ, ഈ യാത്രയിലും കൈലാസം കാണാമായിരുന്നു. വളരെ ചുരുങ്ങിയ സമയത്തിനുള്ളിൽ കൈലാസ പർവതത്തിന്റെ താഴ്‌വാരത്തിൽതന്നെ വാഹനം നിർത്തി ഞങ്ങളിറങ്ങി മുകളിലേക്കു നോക്കിയപ്പോൾ കണ്ടകാഴ്ച വിവരണാതീതമായിരുന്നു. ഇതാ കൈലാസം ഞങ്ങളുടെ വളരെയടുത്ത്. അഷ്ടപദിൽ നിന്നുകൊണ്ട് കൈലാസം നോക്കിയാൽ അതിലെ പല ബിന്ദുക്കളും കാണാം. ഉയർച്ചയും താഴ്ചയും മഞ്ഞുമൂടിയ പർവതത്തിൽ നിന്നു ഉന്തിനിൽക്കുന്ന പടികളും ശിവലിംഗത്തിന്റെ ആകൃതിയും കാഴ്ചയും ഞങ്ങളുടെ കണ്ണുകൾ അനുഭൂതികളാൽ നിറച്ചു. കൈലാസത്തിന്റെ കുറേക്കൂടി സമീപത്തിലേക്കു പോകാൻ എല്ലാവരും തീരുമാനിച്ചു. വയസ്സിന്റേയും ശാരീരികാസ്വാസ്ഥ്യത്തിന്റേയും പ്രശ്നമുള്ളവർ അഷ്ടപദപർവതം കയറിയില്ല. വളരെ കഠിനമെന്നു തോന്നിയെങ്കിലും ഭൂരിഭാഗവും ഏതാണ്ട് ഒന്നരമണിക്കൂർകൊണ്ട് കയറി നിരപ്പായ സ്ഥലത്തുനിന്നും ഇരുന്നും നമസ്കരിച്ചും ധ്യാനിച്ചും മന്ത്രങ്ങളും നാമങ്ങളുമാലപിച്ചും കൈലാസനാഥനെ വണങ്ങി. താഴെ കുത്തിയൊലിക്കുന്ന നദി കണ്ടു. ഇന്നുവരെ കാണാത്ത പല മൃഗങ്ങളും അവിടെയുണ്ടായിരുന്നു. അവയെക്കാളേറെ ഞങ്ങൾ ശ്രദ്ധ കേന്ദ്രീകരിച്ചത് കയ്യെത്താവുന്ന ദൂരത്തിലെന്നു പറയാവുന്ന ദൂരത്തിൽ തലയുയർത്തി മഞ്ഞുകവചം വച്ച് മന്ദഹസിച്ചനുഗ്രഹിക്കുന്ന കൈലാസം തന്നെയായിരുന്നു. ഞങ്ങൾ കുറേനേരമവിടെയിരുന്നു. മനസ്സിൽ കൈലാസ ചിത്രം അരക്കിട്ടുറപ്പിച്ചു. ഞാൻ കുറേ മന്ത്രങ്ങൾ ചൊല്ലിക്കൊടുത്തത് ചിലർ ഏറ്റുചൊല്ലി.

ആരെല്ലാമോ കൈലാസ പർവ്വതത്തിനടുത്തേക്ക് വീണ്ടും നടക്കുന്നുണ്ടായിരുന്നു. അപ്രകാരം ചെയ്യരുതെന്നും അതിസങ്കീർണമായ വഴിയിലൂടെ അവിടെയെത്താനുംതിരിച്ചുവരാനും അസാദ്ധ്യമാണെന്നും ശ്രീ നരേന്ദ്രൻ പലപ്രാവശ്യം അറിയിച്ചിരുന്നു. അങ്ങനെ ചെയ്തവർക്കുണ്ടായ സങ്കീർണ പ്രശ്നങ്ങളും, മരണവും അദ്ദേഹം വിവരിച്ചിരുന്നു. ഇതൊന്നും വകവക്കാതെ കൂടെയുണ്ടായിരുന്ന ഒരാൾ കൈലാസ പർവതത്തിനടുത്തെത്തി അതു സ്പർശിച്ചു എന്നു പറയുന്നു. അദ്ദേഹം നടന്നു നീങ്ങിയത് ചിലർ കണ്ടിരുന്നു, തിരിച്ചുവന്നതാരും കണ്ടില്ല. അദ്ദേഹത്തെ അന്വേഷിച്ചു ചെന്ന ഷേർപ കൈലാസ സമീപത്ത്

ക്ഷീണിച്ചവശനായി കിടന്ന ആ വ്യക്തിയെ കണ്ടു. ഗ്രൂപ്പ് വിസയിൽ വന്നവരിലൊരാൾക്ക് എന്തെങ്കിലും സംഭവിച്ചാൽ മറ്റെല്ലാവരുടെയും യാത്ര പ്രശ്ന സങ്കീർണമാകുമെന്നെല്ലാവരും ഓർത്തു. ഞങ്ങൾ സാവധാനത്തിലിറങ്ങി ഏകദേശം രണ്ടരയോടെ ഡർച്ചനിലെ താമസസ്ഥലത്തെത്തിയെങ്കിലും രാത്രി 7 മണിയോടെയാണ് കൈലാസം തൊട്ടവനെ തിരിച്ചവശനിലയിലെത്തിച്ചത്. അദ്ദേഹം നൽകിയ കൈലാസ വിവരണം കേൾക്കാൻ എല്ലാവർക്കും താല്പര്യമുണ്ടായിരുന്നുവെങ്കിലും, ആരോടും പറയാതെ ഈ സാഹസത്തിനൊരുമ്പെട്ടതിൽ പലർക്കും അമർഷമുണ്ടായിരുന്നു. ആ സാഹസീക യജ്ഞത്തിൽ അദ്ദേഹം സന്തോഷവാനായിരുന്നു.

**കൈലാസപരിക്രമത്തിനൊരു റിഹേഴ്സൽ**

അഷ്ടപദിലേക്കുള്ള ഈ കയറ്റം വളരെ കഠിനമായി ഞങ്ങൾക്കനുഭവപ്പെട്ടെങ്കിലും നാളത്തെ കൈലാസ പരിക്രമത്തിന്റെ ഒരു റിഹേഴ്സൽപോലെയായതു നന്നായി എന്നു ഞങ്ങളെല്ലാവരും പ്രത്യേകിച്ചും ഞാനും എന്റെ മകളും ചിന്തിച്ചു. ഈ യാത്ര മറ്റുപലർക്കും പ്രയോജനപ്പെട്ടത് കൈലാസ പരിക്രമം എന്ന കഠിനയജ്ഞം നടത്തേണ്ടെന്നു തീരുമാനിക്കാനായിരുന്നു. മറ്റു ചിലർക്ക് അതുപ്രയോജനപ്പെട്ടത്, നടന്നു പരിക്രമം ചെയ്യേണ്ടയെന്നുതീരുമാനിക്കാനായിരുന്നു. ഏതായാലും അഷ്ടപദ കൈലാസദർശനം സായൂജ്യദായകമായിരുന്നു എന്നു സ്മരിച്ചുകൊണ്ട് അവിടത്തെ ഭംഗിയാസ്വദിച്ച് താമസസ്ഥലത്തെത്തി.

നോർത്തിന്ത്യൻ കറികളുടെ രൂക്ഷ ഗന്ധമുള്ള കറിയും ചോറും കഴിച്ച് ഞങ്ങൾ മുറിയിൽ വിശ്രമിച്ചു. തൊട്ടടുത്തുള്ള പെട്ടിക്കടയിൽ നിന്ന് വീട്ടിലേക്ക് ഫോണിൽ ബന്ധപ്പെട്ടു. അത്യാവശ്യസാധനങ്ങളും വാങ്ങി. എന്റെ റൂമിലെ ഡോക്ടർമാർ രണ്ടുപേരും എന്റേയും മകളുടേയും നാളത്തെ കൈലാസ പരിക്രമത്തിനാവശ്യമായ തയ്യാറെടുപ്പുകളിൽ മുഴുകിയിരിക്കുകയായിരുന്നു. ഞങ്ങൾ കൂടെ കൊണ്ടുപോകേണ്ടതായ ഭക്ഷണം, മരുന്നുകൾ, മറ്റെല്ലാവിധത്തിലുള്ള സാധനങ്ങളും സ്വന്തം കുടുംബാംഗങ്ങളെ യാത്രയാക്കുന്ന ആത്മാർത്ഥയോടെ അവർ ഞങ്ങൾക്കു തയ്യാർ ചെയ്തു തന്നു. അർധരാത്രി വരെ അവരതിൽ മുഴുകിയിരുന്നു. അടുത്ത ദിവസം രാവിലെ പരിക്രമത്തിനു വേണ്ടതായ എല്ലാ ഒരുക്കങ്ങളും ഞങ്ങളും ചെയ്തു. ഏകദേശം മുപ്പതോളം പേർ മുറികാലിയാക്കി,. ബാക്കി വരുന്ന 40 പേർ അത്യാവശ്യത്തിനുള്ള മുറികളെടുത്ത് അതിൽ പരിക്രമത്തിനു പോകുന്നവരുടെ ബാഗുകളെല്ലാം സൂക്ഷിച്ചു. ബാക്കിയുള്ള പലതും ട്രക്കിലേക്ക് മാറ്റി. രാത്രി

വൈകി ഞങ്ങൾ കൂർക്കം വലിക്കുന്നവരുടെ കൂട്ടത്തിൽ ഉറങ്ങാതെ കിടന്നു. മകൾ ഉറക്കഗുളിക കഴിച്ചു കിടന്നുറങ്ങി.

**അസാധ്യമാണെന്നു മനസ്സാവർത്തിച്ചു.**

ഈ ശയനതിനിടയിലും കൈലാസപരിക്രമം എനിക്കു സാധ്യമല്ലെന്ന് എന്റെ മനസ് എന്നെ നിരന്തരം ഓർമ്മിപ്പിച്ചിരുന്നു. അഷ്ടപദിലേക്കുള്ള കയറ്റംപോലും താങ്ങാനാകാത്ത ഞാനെങ്ങിനെ 22,000 അടി ഉയരത്തിലേക്കു കയറും? എങ്ങനെ നടക്കും? ചിക്കുൻഗുനിയായുടെ ആക്രമണത്തിലുള്ള സന്ധിവേദനകളൊന്നും മാറിയിട്ടില്ലാത്ത ഞാൻ ഈ സാഹസത്തിനെന്തിനു മുതിരണം? എന്റെ മകളും ഈ കയറ്റത്തിൽ തളരുമെന്നെനിക്കറിയാം. അവളോടു ഞാൻ നിരന്തരം കുറേ മാസങ്ങളായി പറഞ്ഞിരുന്നു, അതിരാവിലെ ഉണർന്ന് എല്ലാ ദിവസവും നടക്കണമെന്ന്. കഴിഞ്ഞ നാലഞ്ചുമാസമായി പ്രഭാതത്തിൽ നടന്ന് വ്യായാമം ചെയ്യുന്ന എനിക്ക് അഷ്ടപദകയറ്റം തളർച്ചയുണ്ടാക്കി. മകൾ ഇത്തരത്തിലുള്ള വ്യായാമം ചെയ്തിട്ടില്ല. അവൾ പറയുമായിരുന്നു "ഇൻഫോസിസിലെ നൂറു സ്റ്റെപ്പുകൾ ഞാൻ പലപ്രാവശ്യം ഓരോദിവസവും കയറാറുണ്ടെന്ന്" ഞാൻ പറയാറുണ്ടായിരുന്നു "ഇൻഫോസിസിലെ നൂറു ചവിട്ടുപടികൾപോലെയല്ല ഉരുളൻകല്ലുകളിലൂടെ -15 ഡിഗ്രിയിൽ ശക്തമായ തണുത്ത കാറ്റേറ്റുകൊണ്ട് 15,000 അടിയിൽ നിന്ന് 22,000ൽ പരം അടി കുത്തനെ ഉയരത്തിലേക്കും കുത്തനെ ഇറക്കത്തിലേക്കും നടക്കുക എന്നത്. ഏതായാലും അവൾ കൈലാസ പരിക്രമത്തിനും കച്ചകെട്ടിത്തന്നെയിറങ്ങിയിരുന്നു. അടുത്ത ദിവസം കാലാവസ്ഥ മഞ്ഞും മഴയും പെയ്യുന്നതാണെങ്കിൽ യാത്രയുടെ കാര്യം സംശയമാണെന്ന് അവ്യക്തമായി ചിലർ ഞങ്ങളെ അറിയിച്ചു. മറ്റുചിലർ അറിയിച്ചിരുന്നത് എന്തുവന്നാലും പരിക്രമയാത്രയുണ്ടെന്നായിരുന്നു. ഇതെല്ലാം ചിന്തിച്ച് ഒന്നുരണ്ടു മണിക്കൂർ ഞാനുറങ്ങി.

**ജൂൺ 24 – പരിക്രമദിനം**

അതിരാവിലെ നാലുമണിക്കെഴുന്നേറ്റു. തലേദിവസം ഞങ്ങളെ അറിയിച്ചിരുന്നു ഇരുട്ടത്ത് ചന്ദ്രപ്രകാശമുണ്ടെങ്കിലും ഗേറ്റിനു പുറത്തിറങ്ങരുതെന്ന്. നൂറകണക്കിന് നായ്ക്കൾ കടിച്ചുകീറുമെന്നുറപ്പിച്ചു പറഞ്ഞിരുന്നതിനാൽ ആ കാമ്പസിൽ തന്നെ എല്ലാവരും ഒന്നും രണ്ടും കഴിച്ചു. തലേ ദിവസം പട്ടാപ്പകൽ പൊതു മൈതാനിയിൽ ഗേറ്റിനു പുറത്തുവേണ്ടവരെല്ലാം അതു നിറവേറ്റിയിരുന്നു.

കൈയ്യും മുഖവും കഴുകി പല്ലുതേച്ച്, കട്ടൻകാപ്പിയും കുടിച്ച് തയ്യാറെടുപ്പുകളെല്ലാം പൂർത്തിയാക്കി. യാത്രയുടെദൂരം, ഉയരം, തണുപ്പിന്റെ

കാഠിന്യം, പരിക്രമത്തിന്റെ ക്രമം, ശ്രദ്ധിക്കേണ്ട കാര്യങ്ങൾ, ചെയ്യേണ്ടത്, ചെയ്യരുതാത്തത് എന്നിവയെക്കുറിച്ചൊന്നും വ്യക്തമായ ധാരണ ആർക്കുമില്ലായിരുന്നു. വ്യക്തമായ നിർദ്ദേശം നൽകാൻ സാദ്ധ്യമല്ലാത്തതുകൊണ്ടായിരിക്കാം നൽകാത്തത്. എല്ലാവർക്കും അറിയേണ്ടിയിരുന്നത് ഒന്നാമത്ത ദിവസം എത്രദൂരം നടക്കണം? അതിനെത്ര സമയമെടുക്കും? അതിന്റെ അവസാനത്തിലെ വാസസ്ഥലത്ത് എന്തെല്ലാം ലഭിക്കും? അതുപോലെ രണ്ടാം ദിവസം നടക്കേണ്ട ദൂരം, അതിനെത്ര സമയമെടുക്കും? തണുപ്പുകാലാവസ്ഥയും പ്രതികൂലമായാൽ എന്തു ചെയ്യണം, എത്ര മണിക്ക് കാമ്പിലെത്തും എന്നതുമായിരുന്നു. അതുപോലെ മൂന്നാം ദിവസത്തെ അവസ്ഥയും അവ്യക്തമായിരുന്നു. ദൂരവും സമയവും വ്യക്തമായി പറഞ്ഞാൽ പരിക്രമംചെയ്യുന്നവർ തളർന്നുപോകുമെന്നു ഭയന്നാണത്രെ വസ്തുതകളറിയിക്കാതിരുന്നതെന്നു പന്നിടറിഞ്ഞു. എല്ലാ സന്നാഹങ്ങളോടുംകൂടി ജൂൺ 24-ാം തീയതി 10 മണിക്ക് വാഹനത്തിൽ പുറപ്പെട്ട് യമദ്വാർ എന്ന പോയിന്റുവരെ ഞങ്ങളെത്തി.

**യമദ്വാരപ്രവേശം**

അവിടംവരെ മാത്രമേ യമധർമ്മരാജാവിനു പ്രവേശനാനുമതിയുള്ളുവത്രെ. അവിടെ ഒരു ചെറിയ കവാടമുണ്ട്. അതിനു ചുറ്റും പുരാതന ശിലാലിഖിതങ്ങളുടെ അനവധി ശിലകളുമുണ്ട്. എല്ലാം തിബറ്റൻ ഭാഷയിലെഴുതിയിരിക്കുന്നതാണ്. ഈ യമദ്വാരം ഹിന്ദുക്കൾക്കും ബൗദ്ധർക്കും, ജൈനർക്കും, തിബറ്റൻ വംശജർക്കും ഒരേപോലെ പവിത്രമാണ്. എല്ലാവരും യമദ്വാരത്തിലൂടെ കടന്നു. ശിവമന്ത്രവും ധ്യാനവും യമധർമ്മരാജമന്ത്രവും ഞാനും ചെല്ലിക്കൊടുത്തതെല്ലാവരും ഏറ്റുപറഞ്ഞു. അവിടെനിന്നും ഞങ്ങൾ കൈലാസ പരിക്രമത്തിലേക്കു കടന്നു.

**കൈലാസ പരിക്രമമാരംഭിക്കുന്നു**

എന്റേയും മകളുടേയും ബാഗുകൾ ഷേർപയെ ഏൽപിച്ചു. എന്റെ യാത്രയുടെ ഉത്തരവാദിത്വമുള്ള ദാമ്പർ എന്നു പേരുള്ള ഷേർപ്പയോട് എന്റെ ആനാരോഗ്യത്തെക്കുറിച്ച് പ്രത്യേകം അറിയിച്ചിരുന്നു. കുതിരപ്പുറത്തു കയറേണ്ടവർ അതിൽ യാത്ര ആരംഭിച്ചിരുന്നു. കുതിരപ്പുറത്തും യാക്കിന്റെ പുറത്തും യാത്രയായവരുമുണ്ട്. ഞങ്ങളുടെ യാത്രാവേളയിൽതന്നെ യാത്ര തിരിക്കുന്ന മറ്റു സംസ്ഥാനങ്ങളിലെ ഗ്രൂപ്പുകളുമുണ്ടായിരുന്നു. എല്ലാവർക്കും ഓരോ ഊന്നുവടിയും നൽകിയിരുന്നു. ചന്ദ്രനിലേക്കു പോകുന്ന ഡ്രസ്സുപോലെ മൂന്നും നാലും പാന്റ്സും, തെർമോവെയറും, റെയിൻകോട്ടും, എയർകോട്ടും, കയ്യുറയുമൊക്കെ ധരിച്ച് വടി ഊന്നികൊണ്ട് കുടിക്കാനുള്ള ചൂടുവെള്ളം, ബിസ്ക്കറ്റ്,

മരുന്ന്, ക്യാമറ, കൂളിംഗ് ഗ്ലാസ് ഉച്ചഭക്ഷണത്തിന്റെ പാക്കറ്റ് ഇവയോരോന്നും പല പല പോക്കറ്റുകളിലായി നിറച്ച് ഊന്നുവടിയും കുത്തി ഞങ്ങൾ നടന്നു! പരിക്രമം ! ഉയരങ്ങളിലേക്കുള്ള നടത്തം, ഭയത്തോടെ സംശയത്തോടെ സങ്കോചത്തോടെ നടന്നുകയറിയപ്പോൾതന്നെ ശരീരം തളർന്നു തുടങ്ങിയിരുന്നു. ഓരോ ഇഞ്ച്കയറ്റവും അടിവെച്ചടിവച്ചു നടന്നു.

ശക്തന്മാരിൽ ചിലർ മുമ്പേ നടന്നു. ദുർബലന്മാരായ ഞങ്ങൾ പുറകിലായി. എല്ലാവരും ആൾക്കൂട്ടത്തിൽത്തനിയെയായിരുന്നു. സംസാരിക്കാതെ, ആനന്ദിക്കാതെ, അടിവച്ചടിവച്ച്, തൊണ്ടവരളുമ്പോൾ അൽപം ഗ്ലൂക്കോസ് വെള്ളവും കുടിച്ച് ഞാനും മകളും നടന്നത് ചിന്തിക്കുമ്പോൾ ഇന്ന് ഭയം തോന്നുന്നു. കൈലാസ പരിക്രമത്തിന് രണ്ടും കൽപ്പിച്ചിറങ്ങിയവർ പലരും തലേദിവസത്തെ അഷ്ടപദമലകയറ്റത്തോടെ പിൻവാങ്ങി. മനസ്സ് തളരുമ്പോഴും കൈകാലുകൾ വേദനിച്ചപ്പോഴും, മനസ് നിറഞ്ഞിരുന്നത് ഇന്നുവരെ കാര്യമായി നടന്നും മലകയറിയും ദുഃഖങ്ങളനുഭവിച്ചും ശീലമില്ലാത്ത മകൾ ഉദ്ദിഷ്ട ലക്ഷ്യം വരെയെത്തുമോ എന്നുമാത്രമായിരുന്നു. ഞങ്ങളുടെ യാത്രയുടെ അന്നത്തെ ലക്ഷ്യബിന്ദു ദെറാപുക്കിലെ ചെറിയ ടെന്റുകളും ഇടുങ്ങിയ മുറികളുമായിരുന്നു.

**അവ്യക്തമായ ദൂരവും സമയവും**

എത്ര ദൂരമുണ്ടെന്ന ചോദ്യത്തിനു മറുപടി ഇന്നലെ നടന്നതിന്റെ അഞ്ചിരട്ടി 3, 5, 7, 10, 17 കിലോമീറ്റർ എന്നിങ്ങനെ മാറി മാറി പലരും പലതും പറഞ്ഞു. എത്രസമയമെടുക്കുമെന്നതിനും വ്യത്യസ്ത മറുപടിയായിരുന്നു. 2, 3, 5, 7 മണിക്കൂറുകൾ ! അധികാരികളും സംഘാടകരും യാഥാർത്ഥ്യമറിയാത്തതുകൊണ്ടല്ല വെളിപ്പെടുത്താത്തതത്രെ. യഥാർത്ഥ ദൂരവും സമയവും കേട്ടാൽ നടക്കുന്നവർ തളർന്നുപോയാലോ എന്നു ഭയന്നാണത്രെ പറയാത്തത്.

ഏകദേശം 12 മണിക്ക് കയറ്റം ആരംഭിച്ച ഞങ്ങളെ കുതിരകളിലും യാക്കുകളിലും സഞ്ചരിച്ചവർ മറികടന്നു. മണിക്കൂറുകൾ കഴിഞ്ഞ് പുറകിലാരും ഇല്ലാതായാലോ എന്ന ഭയം വന്നപ്പോഴും ഞാൻ തളരുന്നുണ്ടായിരുന്നു. ചെറുപ്പക്കാരനായ ഞങ്ങളുടെ ഷെർപ്പ സഹായി കൂടെക്കൂടെ സഹായിക്കുന്നുണ്ടായിരുന്നു. നട്ടുച്ചയായപ്പോൾ സൂര്യതാപം കറുത്ത സ്വെറ്ററിലൂടെ കുത്തിയകത്തേക്കു കയറുമ്പോളും ഐസിന്റെ ചെറുഗോളങ്ങളും ശരീരത്തിൽ വീണുതട്ടിതെറിക്കുന്നുണ്ടായിരുന്നു. കൈയ്യുറകളിൽ നിന്ന് കയ്യെടുത്ത് ഒരു തുള്ളിവെള്ളം കുടിക്കാനും എന്തെങ്കിലും ഭക്ഷിക്കാനുമൊരുമ്പെടുമ്പോൾ കൈയ്യ് തണുത്തു വിറ

ങ്ങലിച്ച് നീലിക്കുന്നത് അസഹനീയമായി. ഒരു കമ്പിളിയുറയും അതിനു മുകളിൽ തോലുറയുമിട്ട് പരിചയമില്ലാത്ത കയ്‌വിരലുകളുടെ ചലനം അനിയന്ത്രിതമായി. വടിപിടിക്കാനും പോക്കറ്റിൽ നിന്നെടുത്തത് യഥാ സ്ഥലത്തുവെക്കാനും സാധിക്കാതെ വന്നപ്പോൾ ചിലതെല്ലാം വഴി യിൽവീണു നഷ്ടപ്പെട്ടുപോയി. പാന്റും മറ്റും ഊർന്ന് താഴേക്കിറങ്ങു മ്പോൾ അതുയർത്താനും കയ്യുറയുള്ളതുകൊണ്ടു പറ്റാതായി. റെയിൻകോട്ടുണ്ടായിരുന്നതിനാൽ ശരീരത്തെ വിയർപ്പു മുഴുവനും അകത്തുള്ള പാന്റിൽ ഘനീഭവിച്ച് പാന്റിൽ ലിറ്ററുകണക്കിന് വെള്ള ത്തിന്റെ ഭാരവുമായി, നടക്കാൻ പറ്റാത്ത അവസ്ഥ.

ഞാനെന്റെ മകളെ പ്രോത്സാഹിപ്പിച്ച് കൈപിടിച്ചും നടത്തിക്കുമ്പോൾ അവളുടെ ഇരട്ടിപ്രായമുള്ള എന്റെ ശരീര പ്രശ്നങ്ങളറിയാവുന്ന അവ ളെന്നെ പുറകിൽ നിന്നു തള്ളിത്തന്നിരുന്നു. മുകളിലേക്കുള്ള കയറ്റ ത്തിൽ പുറകിലായി ധാരാളംപേർ ഇനിയും വരുന്നുണ്ട്. അച്ഛൻ ഭയ പ്പെടേണ്ടതില്ലെന്നവൾ ആത്മവിശ്വാസത്തോടെ പറഞ്ഞുകൊണ്ടിരുന്നു. അവളെന്നേക്കാൾ തളർന്നിരുന്നുവെങ്കിലും എനിക്കാവേശം തന്നത വളായിരുന്നു.

ഇടക്കുവച്ച് ഒരേയൊരു ടെന്റു കണ്ടു. അതായിരിക്കും ഞങ്ങളുടെ വാസ സ്ഥാനമെന്നു സന്തോഷിച്ചു. അടുത്തെത്തിയപ്പോളാണറിഞ്ഞത് സോഫ്ട് ഡ്രിംഗ്സും ചൈനയിൽ നിന്നു ടിബറ്റിലേക്കൊഴുകുന്ന മദ്യവും വിൽക്കുന്ന ടെന്റാണതെന്ന്. ഞങ്ങൾ നടന്നുകൊണ്ടേയിരു ന്നു. നാലുമണിക്കൂർ, അഞ്ചുമണിക്കൂർ, ഉരുളൻകല്ലുകളും ഉയർച്ചയും താഴ്ചയുമുള്ള മലകളും നിരന്തരം വെള്ളമൊഴുകുന്ന അരുവികളും ശ്രദ്ധിച്ചു. മറുകരയിലേക്കു ശ്രദ്ധിച്ചു കടന്നില്ലെങ്കിൽ ലെഥർ ഷൂസും സോക്സും നനഞ്ഞു കുതിരും. പുറമേ താപനില - 3 മുതൽ -5 ഡിഗ്രിവരെയാണ്. അതുമതി ഷൂസിന്റെ പുറത്തുള്ള വെള്ളം ഐസാകാൻ.

**നടന്നു നടന്നു തളർന്ന ഞാനും മകളും**

അഞ്ചുമണിക്കൂർ നടന്നപ്പോൾ മകളെ ശ്രദ്ധിക്കാൻ പറ്റാത്ത അവസ്ഥ യിലായി ഞാൻ. കല്ലുകളിലിരുന്നും വെള്ളം കുടിച്ചും നീങ്ങിയ ഞാൻ അങ്ങകലെ ഞങ്ങളുടെ വാസസ്ഥലം കണ്ടു. സന്തോഷമേ തോന്നി യില്ല. അവിടെയെത്തുന്നതിനുമുമ്പ് ഞാനും മകളും താഴെ വീഴുമോ യെന്നു ഭയന്നു. മകൾ വളരെ പുറകിലായിക്കൊണ്ടേയിരുന്നു. എന്റെ ദൃഷ്ടിയെത്താത്തിടത്തായി അവൾ. എനിക്ക് കരിച്ചിൽ വന്നു. തളർന്ന ഞങ്ങളുടെയടുത്ത് ഷെർപയുണ്ടായിരുന്നില്ല. അയാൾ നേരത്തേ ക്യാമ്പിലെത്തിയിരുന്നു. ഞങ്ങളേക്കാൾ തീവ്രവേഗതയിൽ സഞ്ചരിച്ച

അയാൾ എന്നെയും മകളേയും പരമാവധി സഹായിച്ചിരുന്നുവെങ്കിലും ഒന്നാം ദിവസയാത്രയുടെ അവസാന ഭാഗത്ത് ആരുടെയെങ്കിലും തോളത്തു പിടിച്ചു നടക്കാതെ ഒരടി മുമ്പോട്ടുപോകില്ലെന്നു തോന്നി. ആടിയാടിത്തളർന്ന ഞാൻ ആറരയോടെ കാമ്പിലെത്തി. കൈലാസത്തിൽ നിന്നു നേരിട്ടൊഴുകി വരുന്ന തണുത്ത ഐസ് വെള്ളം രണ്ട് ഗ്ലാസും ഒരു കപ്പു ചായയും കുടിച്ചു.

എന്റെ മകളെവിടെ? ഹേമയെവിടെ...? ഞാൻ ഞങ്ങളുടെ ലീഡറോടും ട്രാവൽ ഏജന്റിന്റെ ചാർജ്ജുള്ള രവിയോടും ചോദിച്ചു. "എന്റെ കുട്ടിയെത്തിയിട്ടില്ല അവളെക്കൊണ്ടുവരണം" എനിക്കു കരച്ചിൽവന്നു. രവിയെന്നെ നോക്കിപ്പറഞ്ഞു "സാറൊന്നുകൊണ്ടും ഭയപ്പെടേണ്ട ഞാനുണ്ട്. ഒരാളും ഇവിടെയെത്താതിരിക്കില്ല. ഇനിയും പകുതിപേർ വരാനുണ്ട്. അവരുടെ കൂടെ സാറിന്റെ ഹേമയും വരും. ഇല്ലെങ്കിൽ ഞാൻപോയി ചുമലിലെടുത്തുകൊണ്ടുവരും." അവളെന്റെ തൊട്ടുപുറകിലുണ്ടാകുമെന്ന് വിചാരിച്ച് മദ്യം കഴിച്ചവനെപ്പോലെ പകുതി ബോധത്തിൽ നടന്ന് ക്യാമ്പിലെത്തിയ എന്നെയെനിക്ക് വെറുപ്പുതോന്നി. മകളെ വഴിയിൽ വിട്ടുവന്നവനാണോ ഞാൻ. ഏകദേശം ഇരുട്ടു വ്യാപിച്ചു തുടങ്ങിയിരുന്നു. വീണ്ടും ഷൂസുകെട്ടിവലിച്ച് മങ്കിക്യാപ്പുമിട്ട് വിറങ്ങലിക്കുന്ന തണുപ്പിൽ ഞാൻ തിരിച്ചു നടക്കാനൊരുമ്പെടുമ്പോൾ ഞങ്ങളുടെ ഗ്രൂപ്പിലെ സഹയാത്രികനായ ശ്രീ സായിയുടെ കൂടെ മകൾ വരുന്നു. തളർന്ന് തകർന്ന് ജീവച്ചവമായി അവൾ നിരങ്ങി നടന്നുവരുന്നു. അവൾ പറഞ്ഞു "സായിചേട്ടൻ കുറച്ച് പെപ്സി കുടിക്കാൻ തന്നില്ലായിരുന്നുവെങ്കിൽ ഞാൻ വഴിയിൽ കിടന്നേനെ" തളർന്ന വശനായി അരോഗദൃഢഗാത്രനായ സായിയും ഒന്നും സംസാരിക്കാനുള്ള ശക്തിയില്ലാതെ ടെന്റിൽ കയറി ഒടിഞ്ഞ കട്ടിലിലിരുന്നു. എന്റെ മകളും എന്റെ മുറിയിലെ കട്ടിലിൽ കിടന്നു.

**തളരാത്തവരുമുണ്ടായിരുന്നു**

ഞങ്ങളുടെ ശാരീരിക ആരോഗ്യത്തിന്റെ പത്തിലൊരംശംപോലുമില്ലാത്ത വൃദ്ധകളും, പല പ്രാവശ്യം സർജറി കഴിഞ്ഞവരും, കുതിരപ്പുറത്തും നടന്നും സാവധാനത്തിൽ വരുന്നുണ്ടായിരുന്നു. തളർന്നു തകർന്ന ഞങ്ങൾ തീരുമാനിച്ചു നാളെ കുതിരയില്ലെങ്കിൽ മുമ്പോട്ടില്ല. നടന്നത്രയും ദൂരംപുറകോട്ട് നടന്ന് ഡർച്ചനിലെ കാമ്പിലേക്ക് മടങ്ങുകയേ രക്ഷയുള്ളൂ. പരിക്രമത്തിനില്ലാത്തവർ അവിടെ ഡർച്ചനിൽ തങ്ങുന്നുണ്ട്. യാത്ര ചെയ്തവരും ചായകൊണ്ടു വന്നവരും ഡെറാപുക്കിലെ ഈ ഇടുങ്ങിയ മുറിയിലെ ആറുകട്ടിലുകളിൽ തകർന്നു കിടന്നവരോട് ചോദിച്ചു "എങ്ങിനെയുണ്ട്?" മറുപടി ഉടനെ വന്നു "95

ശതമാനം മരിച്ചു ബാക്കി 5 ശതമാനം ജീവനുണ്ട് അനങ്ങാൻ വയ്യ" നടന്നുവന്നവർ പറഞ്ഞു. ഞങ്ങൾ താമസിച്ചിരുന്നതിനോടു ചേർന്ന് കുറേ തമിഴരായ പരിക്രമക്കാരുമുണ്ടായിരുന്നു. അവർ ഹോമവും പൂജയും നടത്തുന്നുണ്ടായിരുന്നു. വളരെ വൃത്തികെട്ട ചുറ്റുപാടുകളുള്ള താമസസ്ഥലത്തുതന്നെ കുറേ താൽകാലിക ഷെഡുകളുമുണ്ടായിരുന്നതിലാണ് ചിലർ താമസിച്ചത്. അതിന് 50 യുവാൻ പ്രത്യേകമായി വാങ്ങുകയും ചെയ്തിരുന്നു.

അതേപ്രദേശത്തായിരുന്നു പരിക്രമത്തിനുപയോഗിച്ച കുതിരകളെകെട്ടിയിരുന്നത്. നായ്ക്കളുടെ ഘോഷയാത്രയായിരുന്നതുകൂടാതെ എല്ലാ പ്രായത്തിലുള്ള ഭിക്ഷക്കാരും ഈ തീർത്ഥാടകരെ പൊതിയുന്നുണ്ടായിരുന്നു. മറ്റുവീടുകളോ വാസകേന്ദ്രങ്ങളോ, ഒന്നും അവിടെയുണ്ടായിരുന്നില്ലെങ്കിലും ക്യാമ്പിനോട് ചേർന്ന് രാത്രി 7 മണിക്ക് അരണ്ട വെളിച്ചത്തിൽ തിബറ്റൻ സ്ത്രീകൾ നല്ല ആകർഷകമായ ഡാൻസ് ചുവടുകൾ വെക്കുന്നുണ്ടായിരുന്നു. അവർ ആരാണെന്ന് ഏകദേശം വ്യക്തമായിരുന്നു. തൊട്ടടുത്ത് തിമിർത്തു നടക്കുന്ന മദ്യശാലയിൽ എല്ലാമുണ്ടായിരുന്നു. കോച്ചിവലിക്കുന്ന -5 ഡിഗ്രിയിൽ ആർത്തുല്ലസിക്കുന്ന തിബറ്റിന്റെ യൗവനം നൂറുകണക്കിന് ചൈനീസ് മദ്യകുപ്പികളിലും മദിരാക്ഷികളിലും കവിഞ്ഞൊഴുകുന്നു.

ജനറേറ്ററിൽ നിന്നുവരുന്ന ചെറിയ വൈദ്യുതിയിലെ ചെറിയ വെളിച്ചത്തിൽ ഞങ്ങൾ അടുത്ത പ്രഭാതത്തിലെ യാത്ര ക്യാൻസൽ ചെയ്ത് തിരിച്ചുപോകാനായി എല്ലാം തയ്യാറാക്കി. കൂടെയുണ്ടായിരുന്ന പലരും തിരിച്ചുപോകാനായി ഓരോ കാരണം പറയുന്നുണ്ടായിരുന്നു. ഇന്നത്തെ അനുഭവത്തിന്റെ പത്തിരട്ടി സങ്കീർണമാണ് നാളത്തെക്കയറ്റം. ഇന്ന് ഉച്ചക്ക് 12 മുതൽ ആറുവരെ നടന്നപ്പോൾ കുത്തനെയുള്ളതല്ലാത്ത മല കയറിയപ്പോൾത്തന്നെ തളർന്നില്ലേ? അത് എഴു കിലോമീറ്ററേയുള്ളു എന്നാവർത്തിച്ചവർ പറഞ്ഞു. യാത്ര കഴിഞ്ഞപ്പോൾ തകർന്ന ഞങ്ങൾ നാളെ 27 കിലോമീറ്റർ 22,500 അടി ഉയരത്തിലേക്ക് ഏഴുമണിക്കൂർ കൊണ്ടും പിന്നെയൊരു രണ്ടു മണിക്കൂർകൊണ്ട് വെള്ളച്ചാട്ടം പോലെ താഴേക്കും, പിന്നെയൊരഞ്ചു മണിക്കൂർ കയറ്റവും ഇറക്കവും ചേർന്ന് ക്യാമ്പുവരെയും നടക്കില്ലെന്നുറപ്പാണ്. നടന്നാൽ ചത്തുപോകുമെന്നുമുറപ്പ്. വഴിയിൽ കിടന്നന്ത്യശ്വാസം വലിക്കും. ഞങ്ങളുടെ ശരീരം ഞങ്ങൾക്കും കൂടെയുള്ളവർക്കും ഭാരമാകും. അതു സംഭവിക്കരുതെന്നാഗ്രഹത്താൽ നാളത്തെ യാത്ര ക്യാൻസൽ ചെയ്യാൻ തീരുമാനിച്ചു."

ഒരു മരമോ, മനുഷ്യനോ, ഷെഡ്ഡോ, ഒരുതുള്ളി വെള്ളംതരുന്ന സ്ഥലമോ ഒന്നുമില്ലാത്ത വിജനമായ 27 കിലോമീറ്ററിലെവിടേയെങ്കിലും വീണുചത്താൽ ശവശരീരമെടുക്കാൻപോലും ഷേർപകളല്ലാതെയാരും വരില്ല. മരണത്തോടുള്ള ഭയമല്ല നടക്കാൻ പറ്റില്ലെന്ന തോന്നലുണ്ടാക്കിയത്. ക്ഷീണം കൊണ്ട് രാത്രിഭക്ഷണം അൽപം മാത്രം കഴിച്ചവസാനിപ്പിച്ചു. വെറും ഒരു ഗ്ലാസ് കഞ്ഞിവെള്ളംമാത്രം മറ്റൊന്നും ഇറങ്ങുന്നില്ല. കയ്യിലുള്ള അൽപം നട്സും, ചോക്കലേറ്റും, ബ്രിട്ടാനിയയുടെ ചീസും, മാംഗോ ജ്യൂസും യാത്ര കഴിഞ്ഞെത്തിയ ഉടനെ അകത്തു ചെന്നപ്പോൾ അൽപം ഊർജ്ജം ലഭിച്ചു. രാത്രി എല്ലാവരും ഉറങ്ങാൻ കിടന്നത് അടുത്തദിവസത്തെ പ്രഭാതത്തെക്കുറിച്ച് ചിന്തിച്ചായിരുന്നു.

**കളവിനു സാക്ഷിയായി**

ഒരിക്കലും കളവുചെയ്യാത്തവരെന്നു പറയപ്പെടുന്ന തിബറ്റർ കതകു തുറന്നു രാത്രി കൂടെയുള്ളവന്റെ ബാഗുമായി കടന്നുകളഞ്ഞു. തണുത്തുവിറങ്ങലിക്കുന്ന ഇരുട്ടു നിറഞ്ഞ ചെറിയ ചന്ദ്രിക മാത്രമുള്ളിടത്ത് ആര് ആരോട് പറയാൻ. ഞങ്ങൾ ടോർച്ചുമായി ചുറ്റും നോക്കി. കത കടച്ചു വീണ്ടും കിടന്നു. വീണ്ടും ആരോ കതകു തുറക്കുന്ന ശബ്ദം. രണ്ടുമൂന്നുപേർ മുറിയിൽ നിന്നിറങ്ങിനോക്കി. മിനിറ്റുകൾക്കുമുമ്പ് നഷ്ടപ്പെട്ട ബാഗിൽ നിന്നൊന്നും എടുക്കാതെ അതേപടി തിരിച്ചുവെച്ചിരിക്കുന്നു. അതിൽ കറൻസിയൊന്നുമുണ്ടായിരുന്നില്ലാത്തതിനാലാണ് അതിന്റെ ആവശ്യക്കാരൻ അതു ലഭിക്കാതെ വന്നപ്പോൾ ബാഗു തിരിച്ചുവച്ചത് എന്നറിഞ്ഞു.

ഇടക്കൊന്ന് അർധരാത്രിക്കു പുറത്തിറങ്ങി നോക്കി കൈലാസ പർവതത്തിന്റെ പുറകുവശം തൊട്ടുമുമ്പിലുയരത്തിൽ കാണാം. ശിവക്ഷേത്രത്തിൽ പാലും തൈരും പഞ്ചാമൃതവും തേനുമെല്ലാം അഭിഷേകം നടത്തുമ്പോൾ കാണുന്നതുപോലെ കൈലാസപർവതം രാത്രിയിലുള്ള ചന്ദ്രശോഭയാൽ വെട്ടിത്തിളങ്ങുന്നുണ്ടായിരുന്നു. അവിസ്മരണീയ കാഴ്ച. കൈലാസത്തിന്റെ ചുവട്ടിൽ നിൽക്കുന്ന അനുഭവം. കൈലാസ തീർത്ഥം മൂന്നുനാലു കുപ്പി കുടിച്ചു ധന്യനായി ഉറങ്ങി. കൈയ്യുംകാലും കോച്ചിവലിക്കുന്നുണ്ടായിരുന്നു. നായ്ക്കളെ ഭയപ്പെട്ടുകൊണ്ടാണെങ്കിലും അർദ്ധരാത്രിതന്നെ പ്രഭാതത്തിൽ ചെയ്യേണ്ടതെല്ലാംചെയ്തു. പലതും ചിന്തിച്ചു കിടന്നു. കൈലാസത്തിൽ നിന്ന് നേരിട്ടൊഴുകിവരുന്ന വെള്ളം ആവോളം വീണ്ടും കുടിച്ചു. ശരീരത്തിനകംപോലും തണുപ്പുകൊണ്ടു മരവിച്ചു.

**ജൂൺ 25 ന് അതികഠിനയജ്ഞം**

ഞങ്ങൾ തലേദിവസം രവിയോട് പറഞ്ഞിരുന്നു. "കുതിരയെ ലഭിക്കു

മെങ്കിൽ മാത്രമേ പരിക്രമം പൂർത്തിയാക്കാൻസാധിക്കൂ. ശരീരം ഇനിയൊരടി മുമ്പോട്ടു പോകില്ല" എന്ന്. എങ്ങിനെയെങ്കിലും പരിക്രമത്തിന് കുതിരയെ ശരിയാക്കാൻ പറ്റുമോ എന്നു നോക്കട്ടെയെന്നു രവിയും പറഞ്ഞു. രാവിലെ കട്ടൻകാപ്പി കുടിച്ചുകഴിഞ്ഞ്, ചൂടുവെള്ളത്തിൽ പല്ലുതേപ്പെല്ലാം കഴിഞ്ഞപ്പോൾ രവി വന്നു പറഞ്ഞു "കുതിരയെ കിട്ടാനില്ല. ഇന്നലെ ചിലർ പാതിവഴിക്കുവച്ച് കുതിരയേയും പോർട്ടറേയും ഷേർപയേയും ആവശ്യപ്പെട്ടപ്പോൾ ആയിരക്കണക്കിനാണവർ ചോദിച്ചത്. ഏതായാലും കുതിരയില്ല....."

ഞാൻ മറുപടികൊടുത്തു. "ഞങ്ങളിനി മുമ്പോട്ടില്ല. തിരിച്ച് ഡർച്ചനിലേക്കു പോകുന്നു. ഇന്നലെത്തന്നെ എടുത്ത തീരുമാനമാണ്." രവി അസന്ദിഗ്ദമായ ശബ്ദത്തിൽ പറഞ്ഞു. "എന്തെല്ലാം സംഭവിച്ചാലും സാറു പോകണം. ഗോപാലകൃഷ്ണൻ സാർ നടന്നു പരിക്രമം നടത്തി, അതിനുശേഷം അതിന്റെ വിവരണം ലോകത്തിനു നൽകിയാൽ, അതു ലോകത്തിനു പ്രയോജനപ്പെടും. സാറുപോകണം. ചിന്തിക്കാനൊന്നുമില്ല, മറ്റാരോടും എനിക്കൊന്നും പറയാനില്ല. തിരിച്ചുപോകേണ്ടവർക്കു വേണ്ട ഏർപ്പാടുകൾ ചെയ്തിട്ടുണ്ട്. നിങ്ങൾ ഇറങ്ങി യമദ്വാരം വരെയെത്തുമ്പോൾ നിങ്ങളെക്കാത്ത് വണ്ടി നിൽക്കുന്നുണ്ടാകും. പരിക്രമത്തിനു പോകുന്നവർ ഇതിലൂടെ മുമ്പോട്ട്! തിരച്ചു പോകുന്നവർ പുറകോട്ട്! പലരും യാത്രയായിക്കഴിഞ്ഞു...."

ഏതോ ദൈവവിളിപോലെ മരിച്ചാൽ മരിക്കട്ടെ, സംഭവിക്കുന്നതു സംഭവിക്കട്ടെ എന്നു വിചാരിച്ച് ഞാൻ മുമ്പോട്ടു നടന്നു. എന്റെ ശരീരം കരയുന്നുണ്ടായിരുന്നു. അനങ്ങാൻ വിഷമിക്കുന്ന കാലുകൾ എന്നെയും വഹിച്ചുകൊണ്ടു നിരങ്ങി നീങ്ങി. കുത്തനെയുള്ള കയറ്റം അസഹനീയമായിരുന്നു. കുറേപ്പേർ മുമ്പോട്ടു നീങ്ങിക്കഴിഞ്ഞു. ഏറെപ്പേർ പുറകിൽ വരുന്നുണ്ട്. മരുഭൂമിയിലെ ഒട്ടകങ്ങൾ നിരനിരയായി പോകുന്നതുപോലെ കീഴ്ക്കാംതൂക്കമായ പർവ്വതത്തിലേക്ക് 45 മിനിറ്റോളം നടന്നുകയറി. കാലുകൾ ഇനിയൊരടി മുമ്പോട്ടുപോകില്ല. സമയം രാവിലെ 7.45, രാത്രി 10 മണിവരെ നടന്നാലെ അടുത്ത കേന്ദ്രത്തിലെത്തൂ. വയ്യ... വയ്യ.... നടക്കരുതെന്ന് എന്റെ ശരീരം പറഞ്ഞു.

ഞാൻ തിരിഞ്ഞുനടന്നു.

ഞാൻ യാത്ര അവസാനിപ്പിച്ച് തിരിഞ്ഞുനടന്നു. അഞ്ചു സ്റ്റെപ്പ് പുറകോട്ടുവച്ച് കരഞ്ഞുകൊണ്ട് പിൻവാങ്ങി! ഇഹലോകവാസം 16 വർഷങ്ങൾക്കുമുമ്പുവെടിഞ്ഞ എന്റെ അച്ഛൻ ഇതാ മുമ്പിൽ നിൽക്കുന്നു. "നീയെന്താണ് തിരിച്ചുപോകുന്നത്. ഈ പരിക്രമം നമ്മുടെ കുലത്തിൽ നിനക്കുമാത്രമേ ചെയ്യാനാകൂ. തളരരുത് മുമ്പോട്ടു പോകണം...."

എന്റെ ഭാര്യ ഇതാ എന്നോടു പറയുന്നു. "എന്തെല്ലാം സംഭവിച്ചിട്ടും ഏറ്റെടുത്ത ഒന്നിൽ നിന്നും പിന്മാറാത്ത നിങ്ങൾ തിരിഞ്ഞു നടക്കരുത്. മുമ്പോട്ടു പോകണം."

"ഒന്നിനേയും ഭയപ്പെടാതെ മുമ്പോട്ടു പോയവനാണ് നീ! നീ പോകണം മുമ്പോട്ട്...." ആരെല്ലാമോ പറയുന്നു. ഞാനവിടെ നിന്നു!

എന്റെ മൂത്തജ്യേഷ്ഠന്റെ ശബ്ദമായിരുന്നു പിന്നീട് ഞാൻ കേൾക്കുന്നത്. "ബാലകൃഷ്ണാ പുറകോട്ടു വരരുത്. ഈ ജന്മത്തിലിനിയൊരവസരം ഇതുപോലെ നിനക്കു ലഭിക്കില്ല. എല്ലാം സഹിച്ചുകൊണ്ട് മുമ്പോട്ടു നടക്കണം. ഒന്നും നോക്കണ്ട.... പോകൂ !"

എന്നെ ഞാനാക്കിമാറ്റിയ ഇഹലോകവാസംവെടിഞ്ഞ മഹാരാജാസിലെ പ്രൊഫസർ ഡോ. പി.എസ്. രാമൻസാർ ശാന്തനായി നിർദ്ദേശിച്ചു. "തിരിഞ്ഞു നടക്കുന്ന പതിവില്ലല്ലോ. ഇപ്പോഴെന്താ ഗോപാലകൃഷ്ണന് ഇങ്ങിനെ സംഭവിക്കുന്നത്?"

ഞാൻ 22,500 അടി ഉയരത്തിലേക്ക് വീണ്ടും തിരിഞ്ഞു നടക്കാനാരംഭിച്ചു. തിരുവനന്തപുരത്ത് കോവളത്തിനടുത്തുള്ള മുക്കുവരുടെ അമ്പലത്തിലെ ധർമ്മശാസ്താവിനെ വിളിച്ചു, ശ്രീകൃഷ്ണനേയും! തളർന്നു തന്നെ നടന്നു! ഇരുന്നിരുന്നു നടന്നു. ശ്വാസം വലിച്ചു നടന്നു. പതിപ്പത്തടിവീതം വെച്ചും ഇരുന്നും കിടന്നും നടന്നു. ഈശ്വരാ... ! വയ്യ കാലു വലിക്കുന്നു, കോച്ചിവലിക്കുന്നു!

സമയം 11 മണിയായപ്പോൾ വലിയൊരു പാറപ്പുറത്ത് ഒറ്റക്കിരുന്നു. അതുവഴി ഭാരം ചുമന്നുകൊണ്ടുവന്ന യാക്കിന്റെ പുറത്തുള്ള ഭാരിച്ച സാധനം എന്റെ പുറത്തിടിച്ചു. ഞാൻ കയ്യും കുത്തി മുമ്പോട്ടു വീണു. ഒരു നിമിഷം വിറങ്ങലിച്ചുപോയി. കുത്തിയ കൈപ്പത്തി അരയടി മുമ്പോട്ടായിരുന്നുവെങ്കിൽ, കുറഞ്ഞത് 1500 അടി താഴെ ഐസായി ഉറഞ്ഞുകിടക്കുന്ന ജലാശയം എന്റെ ശരീരം ഏറ്റുവാങ്ങുമായിരുന്നു. ഭാരം ശക്തിയായി പുറകിലിടിച്ചത് വലതുവശത്തുള്ള മസിലിലായതും നട്ടെല്ലിനാകാതിരുന്നതും ഈശ്വരാനുഗ്രഹമായി തോന്നി. വേദനയോടെ ഞാനെഴുന്നേറ്റ്, അറിയാതെ ശരീരവേദനകൊണ്ട് കണ്ണീരു വന്നു. ശക്തമായി ശ്വാസമകത്തേക്കെടുത്തു വീണ്ടും കയറി..... ഏകദേശം 12.30 ആയപ്പോൾ ചില കുതിരക്കാർ ചോദിക്കുന്നുണ്ടായിരുന്നു മുകളിലേക്കുപോകാൻ കുതിര വേണോ എന്ന്. ഞാനൊന്നും പറഞ്ഞില്ല. കുതിരവേണ്ടെന്നു തിരീമാനിച്ചിരുന്നു. ചുവട്ടിലുള്ളവരെ മുകളിൽ ഡോൾമാപാസ് എന്ന ഏറ്റവും ഉയർന്ന ബിന്ദുവിൽ എത്തിച്ചിറക്കി മറ്റൊരു വഴിയിലൂടെ അവർ ഇറക്കത്തിന്റെ മറ്റൊരുഭാഗത്തേക്കുപോകുംവഴി ഒരാളെക്കൂടി മകുളിലേക്ക് മുക്കാൽ മണിക്കൂർകൊണ്ട് കയറ്റി

വിട്ടാൽ ലഭിക്കുന്നത് നല്ലൊരു തുകയായിരിക്കും. അതിനാണവർ ചോദിച്ചത്. ഇനി ഡോൾമാപാസെന്ന അത്ത്യുന്നത ബിന്ദുവിലേക്ക് കഷ്ടിച്ച് അരമണിക്കൂർ കയറുകമാത്രം. അതൊന്നുംചിന്തിക്കാതെ ഞാൻ നടന്നു. ഇല്ലാത്ത ഇടുങ്ങിയ പാറക്കെട്ടിനിടയിലൂടെ പോകുന്ന വഴിയിൽ പലരും ഇരിക്കുന്നുണ്ടായിരുന്നു തളർന്നവശരായിത്തന്നെ. പലരും തളരാതെ നടക്കുന്നുമുണ്ടായിരുന്നു. ചില പ്രായമായവർ ഒന്നും സംഭവിക്കാത്തതുപോലെ നടന്നതു കാണുമ്പോൾ അത്ഭുതവുംതോന്നി. അവർ ഷെർപ്പകളെപോലെ നിരന്തരമഭ്യാസമുള്ളവരെപ്പോലെ കാണപ്പെട്ടു. ഇച്ഛാശക്തിമാത്രമായിരുന്നു അവർക്കാധാരം.

**അതാ ഡോൾമാപാസ് കാണുന്നു**

നട്ടുച്ചക്ക് 1 മണിയായപ്പോൾ ചിലർ ചൂണ്ടികാണിച്ചു "അതാ അതാണ് അവസാനത്തെ ബിന്ദു. ഡോൾമാ പാസ്, ആഞ്ഞു നടന്നുകൊള്ളൂ." വിതാനങ്ങളാൽ അലംകൃതമായ ഉത്തുംഗശൃംഖത്തിലെത്തി ഒന്നു നിന്നു. ചിലരവിടെ പൂജ നടത്തി, ചിലർ ഭജന നടത്തി, ചിലർ അവരുടെ സഹയാത്രികരെ കുങ്കുമം ചാർത്തി സ്വീകരിച്ചു. ആഞ്ഞടിക്കുന്ന വിറങ്ങലിക്കുന്ന കാറ്റിൽ ചിലർ ചന്ദനത്തിരിയും കത്തിച്ചു പ്രാർത്ഥിച്ചു; മഹാദേവനെ, കൈലാസവാസനെ.... ! ഞാനും വണങ്ങി, ഇറക്കമാരംഭിച്ചു. കല്ലും പാറയും പിടിച്ചുപിടിച്ചിറങ്ങി. ഒന്നു കാലുതെറ്റിയാൽ ആയിരക്കണക്കടി താഴേക്ക്. കുറേയിറങ്ങി നോക്കിയപ്പോഴുണ്ട് ഇനിയുമൊരുകയറ്റം. കാലിനോടു പറഞ്ഞു നടക്കലല്ലാതെ വിശ്രമിക്കാൻ നേരമില്ല. രണ്ടരമണിക്കൂറോളം ഇറക്കമുണ്ട്. പിന്നെയൊരഞ്ചു മണിക്കൂർ നടത്തവും. ഇരുട്ടായാൽ ആരേയും കാണില്ല. എന്റെ ഷേർപ്പ ഇടക്കിടെ പ്രത്യക്ഷപ്പെടുന്നുണ്ടായിരുന്നു. വെള്ളവും മറ്റും തന്ന് കുതിരയേക്കാൾ വേഗത്തിൽ അയാൾ കയറിയും ഇറങ്ങിയും മുമ്പോട്ടുപോയി.

ഇറക്കത്തിലൂടെ തുടരെ നടന്നു. കുറേക്കഴിഞ്ഞപ്പോൾ അതിമനോഹരമായ ഗൗരീകുണ്ഡം കണ്ടു. മരതകത്തിന്റെ നിറമുള്ള ജലാശയം. പുരാണ പ്രസിദ്ധമായ ആ ചെറിയകുളത്തിനു ചുറ്റുമുള്ള ചെറിയ ജലാശയങ്ങളിലെല്ലാം ജലം ഐസായിട്ടുണ്ടായിരുന്നു. ഇതിൽമാത്രം ചെറിയ അലയോടെ വെള്ളം കാണാം. ഏകദേശം 1500 അടി മുകളിൽ നിന്നാണതുകാണാൻ സാധിച്ചത്.

പലനിറത്തിലും രൂപത്തിലും ആകൃതിയിലും ഘടനയിലുമുള്ള പാറകൾ. ഒരു പുൽച്ചെടിപോലുമില്ലാത്ത കീഴ്ക്കാം തൂക്കായ പർവ്വത സാനുക്കളിലൂടെ ഞാൻ നടന്നു. ഐസിലൂടെ നടന്ന് മുന്നിലൂടെ പോകുന്നവരെ കണ്ട് ദൂരെനിന്ന് വഴി മനസ്സിലാക്കിയും അൽപം വഴി തെറ്റിയും

നാൽപതുമീറ്റർ കാലുതെറ്റി ഉരുണ്ടുതാഴേക്കുവന്നു. ഉടുത്തിരുന്ന പാന്റ്സും റെയിൻകോട്ടും ഈ വിഴ്ചയിൽ കീറി. മഞ്ഞും ഐസും ആകാശത്തിലെ പുഷ്പവർഷംപോലെ ഏറ്റുവാങ്ങി. 2.45 ഓടെ വെള്ള ച്ചാട്ടത്തിലെ വെള്ളംപോലെ താഴെയെത്തി. മുമ്പിൽ മനോഹരമായ മൂന്നു ടെന്റുകൾ ! ഈശ്വരാ വാസസ്ഥലത്തെത്തിയ സന്തോഷത്തോടെ അവിടെയെത്തി. അപ്പോഴാണ്, മൂന്നുപ്രാവശ്യം കൈലാസ പരിക്രമം നടത്തിയ കുറുപ്പു സാർ പറഞ്ഞത്; ഇവിടെ നിന്നും ഇനി അഞ്ചുമണി ക്കൂർ നടക്കണം ക്യാമ്പിലേക്ക്. (ഞാനിനി ഈ സമയത്തുണ്ടായ വികാ രമൊന്നും എഴുതുന്നില്ല) കയറ്റവും ഇറക്കവും ചേർന്ന വഴിയിലൂടെ നടക്കാനാരംഭിച്ചു.

കുതിരപ്പുറത്ത് ഡോൾമാപാസുവരെ വന്നവരെ അവിടെ ഇറക്കി, ഇവിടെ അവരുടെ കുതിര കാത്തു നിൽക്കുന്നുണ്ടായിരുന്നു. അവർ കുതിരപ്പുറത്തും യാക്കിന്റെ പുറത്തും കയറി യാത്രയാരംഭിച്ചു. ശ്രീ. കുറുപ്പു തന്ന മാങ്കോ ജ്യൂസും കഴിച്ച് ഞാൻ നടന്നപ്പോൾ രണ്ടു മുയ ലുകളെ വേട്ടയാടുന്ന ചെന്നായയെപ്പോലുള്ള നായയെ കണ്ടു. അതു പ്രകൃതിയെനിക്കു തന്ന ഒരു പാഠമായിരുന്നു. ആ മുയലിന് നിലനിൽക്ക ണമെങ്കിൽ ഓടണം. മറ്റൊരു മാർഗ്ഗവുമില്ല. ഓടാൻ വയ്യെന്നു പറഞ്ഞാൽ നായതിന്നുമെന്നതുറപ്പ്. എന്റെ അവസ്ഥയുമതുതന്നെയായിരുന്നു. നടന്നേ മതിയാകൂ. നിലനിൽക്കണമെങ്കിൽ ചിക്കുൻഗുനിയയുടെ വേദ നയുണ്ടെന്നെല്ലാം ആരോടു പറയാൻ? ഞാൻ നടന്നു. കയ്യിൽ കരു തിയ വെള്ളം തീർന്നു. കുത്തിയൊലിക്കുന്ന സരയൂനദിയിൽ നിന്ന് ഐസുപോലുള്ള വെള്ളമെടുത്തു കുടിച്ചു.

ശ്രീരാമൻ ദേഹത്യാഗം ചെയ്ത നദിയെത്തൊട്ടുവണങ്ങി പറഞ്ഞു രക്ഷ രക്ഷ മഹാദേവാ ശ്രീരാമാ .......... ! ഞാനൊറ്റക്ക് നടന്നു. ഡോൾമാ പാസു കഴിഞ്ഞപ്പോൾ എന്നെക്കാൾ പ്രായമായ എന്റെ ഗ്രൂപ്പിലുള്ള ശ്രീമാൻ നാരായണൻകുട്ടി എന്ന വ്യക്തിയേയും ശ്രീ പരമേശ്വരനേയും ഇറക്കത്തിലവിടവിടെയായിക്കാണുന്നുണ്ടായിരുന്നു. ഇറക്കം പൂർത്തി യായി ഏതാണ്ട് രണ്ടുമണിക്കൂർ ഒറ്റക്കു നടന്നുകഴിഞ്ഞപ്പോൾ അവർ വീണ്ടും മുമ്പിലെത്തി. ഞാനവരോടപേക്ഷിച്ചു. "എനിക്കു നടക്കാൻ വയ്യ എന്നെ വിട്ടേച്ചു പോകരുത്. നമുക്കൊരുമിച്ചു പോകാം." അവർ സന്തോഷത്തോടെ സമ്മതിച്ചു. അടിവച്ചടിവച്ച് മുമ്പോട്ടു നീങ്ങുമ്പോൾ അസാധാരണ വേഗത്തിൽ കയറ്റിറക്കം അവർക്കു സാധിക്കുമായിരുന്നു. എന്നേക്കാൾ എത്രയോ പ്രായമുള്ള അവർ, ഈശ്വരനിയോഗംപോലെ ഓരോകാര്യങ്ങളും പറഞ്ഞ് എന്നെ നടത്തിച്ചു.

സംസാരിക്കാനുള്ള ശേഷിയില്ലാതിരുന്നതിനാൽ അവർ പറഞ്ഞ തെല്ലാം കേട്ടുകൊണ്ടു ഞാൻ നടക്കുകയായിരുന്നു. ഒരക്ഷരംപോലും

ഞാൻ തിരിച്ചു മറുപടി പറഞ്ഞില്ല. ഇരുപതും ഇരുപത്തിയഞ്ചും അടി നടന്നുകഴിയുമ്പോൾ ശ്രീ. നാരായണൻകുട്ടി എനിക്കിരിക്കാനായി നല്ലൊരു പാറക്കല്ലു കാണുച്ചുതരും. മോശമായ ഒരു കല്ലിൽ അദ്ദേഹവും പരമേശ്വരനും ഇരിക്കും. അരുവികളും, പാറകളും, കല്ലുപാലങ്ങളും താണ്ടി ഞങ്ങൾ നടന്നു. അഞ്ചുമണിക്കൂർ കഴിഞ്ഞപ്പോൾ രണ്ടു ഭംഗിയായ ടെന്റുകൾ വീണ്ടും കണ്ടു. അതാണ് ഞങ്ങളുടെ അന്നത്തെ അന്ത്യവിശ്രമ കേന്ദ്രമെന്നു ധരിച്ച് എല്ലാ ശക്തിയുപയോഗിച്ചവിടെയെത്തിയപ്പോളറിഞ്ഞു, ഇനിയും ഞങ്ങളുടെ ഷെഡ്ഡിലേക്ക് ഒരു മണിക്കൂർ നടക്കേണ്ടതുണ്ടെന്ന്.

കുത്തിയൊഴുകുന്ന സരയൂവിന്റെ തീരത്തുകൂടി ആഞ്ഞടിക്കുന്ന കാറ്റുമേറ്റ് ഏതാണ്ട് സമയം ഇരുളാൻ തുടങ്ങിയപ്പോൾ വലിയൊരു കയറ്റവും കഴിഞ്ഞപ്പോൾ കുന്നിന്റെ മുകളിൽ ഒരു ബുദ്ധവിഹാരക്ഷേത്രം കണ്ടു. അതാണിന്നത്തെ തലചായ്ക്കാനുള്ള കേന്ദ്രമെന്നറിഞ്ഞു. വഴിയറിയാൻ ഒരു മാർഗവുമില്ലാതിരുന്നതിനാൽ പലർക്കും വഴിതെറ്റിയിരുന്നു. ക്ഷീണിച്ചു തകർന്നവർ പലരും വഴിയിൽ കിടക്കുന്നുണ്ടായിരുന്നു. വൃദ്ധകളും വൃദ്ധരുമായ ചിലർ ഒരു വിഷമവുമില്ലാത്തതുപോലെ നടന്നുവരുന്നുമുണ്ടായിരുന്നു. രാത്രി ഏട്ടരമണിയോടെ ബുദ്ധമൊണാസ്ട്രിയിലെത്തിയ ഞാൻ ആരുടേയോ കിടക്കയിൽ അരമണിക്കൂർ നേരം ബോധമറ്റു കിടന്നു. മൊണാസ്ട്രിയിൽ കയറിയ ഉടനെ രവി സ്വീകരിച്ച് ചൂടു ചായ തന്നു. അവിടെ എത്തിയവർ കിട്ടിയ കട്ടിലിൽ ബോധക്ഷയം വന്നവരെപ്പോലെക്കിടന്നുറങ്ങി.

**ബുദ്ധവിഹാരത്തിലെ താമസം**

വളരെ വൃത്തിഹീനമായ അന്തരീക്ഷം. ചെറുമുറികളിൽ കുത്തിനിറച്ചിരിക്കുന്ന കട്ടിലുകൾ. മെഴുകുതിരിയുടെ അരണ്ട വെളിച്ചം മാത്രം. അവിടത്തന്നെ താമസിക്കുന്ന അന്തേവാസികൾ വേറെയുമുണ്ട്. മലമൂത്ര വിസർജനം പതിവുപോലെ ആസനം വ്യസനംകൊള്ളുമ്പോൾ അമ്പലം വെളീംപറമ്പ്. കാര്യമായി നായ്ക്കളില്ല. ചേരിനിവാസികളെപോലെ അടുത്ത് ചെറിയ കുടിലുകളുടെ പരമ്പരയുണ്ട്.

വാസസ്ഥലത്തിലെ ഓരോ മുറിയുടെ വാതിലും നാലരയടി ഉയരമേയുള്ളൂ. പലരുടേയും തല പലപ്രാവശ്യം ശക്തമായി ഇടിച്ചു. എല്ലാം സഹിച്ചവർ അവിടെ വസിച്ചു. അരമണിക്കൂർ കഴിഞ്ഞപ്പോൾ എനിക്ക് മറ്റൊരു ചെറുമുറിയിൽ ഇട്ടിരിക്കുന്ന ആറുകട്ടലിൽ ഒന്നുലഭിച്ചപ്പോൾ. രാത്രി പത്തു മണി കഴിഞ്ഞിരുന്നു.

എന്റെ മൂന്നു നാലു പാന്റ്സിൽ നിന്നുംവെള്ളം ഇറ്റിറ്റുവീഴുന്നുണ്ടായിരുന്നു. ശരീരത്തിലെ വിയർപ്പ് കണ്ടൻസ് ചെയ്ത വെള്ളമാണത്.

പ്ലാസ്റ്റിക് റെയിൻകോട്ടിന്റെ ആവരണമുണ്ടായിരുന്നതിനാൽ പുറത്തേക്കു പോകാനാകാതെ നനഞ്ഞു കുതിർന്ന എല്ലാ ഉടുപ്പുകളും ഞാൻ ഇരുണ്ട വെളിച്ചത്തിൽ കട്ടിലിൽ തന്നെ വച്ചു. ഓരോരുത്തരുടേയും ഉടുപ്പുകളിൽ നിന്നും, കുളിച്ചിട്ടു ദിവസങ്ങളായ ശരീരത്തിൽ നിന്നും, ആ പരിസരത്തിൽ നിന്നും, അതിനുചുറ്റുമുള്ള മൈതാനത്തിലെ വിസർജ്യവസ്തുക്കളിൽ നിന്നും, വരുന്ന ദുർഗന്ധം സഹിച്ച് രാത്രി 11 മണിയോടെ കഞ്ഞിയും റൊട്ടിയുംകഴിച്ച് കൈലാസപർവ്വതം തൊട്ട വ്യക്തിയുടെ സമീപത്തുള്ള കട്ടിലിൽ ഞാൻ കിടന്നുറങ്ങി. ഈ സ്ഥലത്തിന്റെ പേര് സുതുൽപുക്ക് എന്നായിരുന്നു. കൈലാസ പരിക്രമത്തിന്റെ ഏറ്റവും കഠിനമായ ഈ ദിവസത്തെ സൂര്യനസ്ഥമിച്ചു.



ഗൗരീകുണ്ഡ്

ഉറങ്ങുന്നതിനു മുമ്പ് അസഹനീയമായ വിശപ്പ് അടക്കാൻ വിരസമായ കഞ്ഞിയും തലേദിവസം രാത്രി ലഭിച്ചതുപോലെ നല്ലരുചിയുള്ള പൊങ്കലും കഴിച്ചു. ഭൂരിഭാഗം സഹയാത്രികരും തളർച്ചയുടെ കൊടുമുടിയിലായിരുന്നതിനാൽ അരക്കപ്പു കഞ്ഞിവെള്ളം മാത്രം കുടിച്ചു കിടന്നുറങ്ങി.

നടത്തത്തിന്റെ തളർച്ചയും തകർച്ചയും കാരണം രാത്രിയിൽ പലരും പലവിധ ശബ്ദങ്ങളും ഭയന്നസ്വരവും ഉണ്ടാക്കുന്നത് കേൾക്കാമായിരുന്നു. ചിലർ ഉറക്കത്തിൽ കരയുന്നുമുണ്ടായിരുന്നു. മൂത്രമൊഴിക്കാനോ ദാഹജലം കുടിക്കാനോപോലും എഴുന്നേൽക്കാവുന്ന അവസ്ഥയിലായിരുന്നില്ല അവരാരും തന്നെ! പക്ഷേ ഷേർപമാരും രവിയും പൂർണ ഊർജ്ജത്തോടെ എല്ലാം ചെയ്യുന്നുണ്ടായിരുന്നതു അത്ഭുതത്തോടെയാണു ഞാൻ നോക്കികണ്ടത്.

**ജൂൺ 26 പരിക്രമമവസാനിക്കുന്നു**

അതിരാവിലെ ഉണർന്ന് പ്രഭാതകൃത്യങ്ങൾകഴിച്ചു. ചായയും പ്രാതലും കഴിഞ്ഞ ഉടനെ പലരും ബുദ്ധക്ഷേത്രം സന്ദർശിച്ച് പ്രാർത്ഥിച്ചു, വഴിപാടിനു നൽകി ഐശ്വര്യപൂർണമായ അവിടം ആത്മീയത നിറഞ്ഞു നിന്നിരുന്നു. ആ ദർശനംകഴിഞ്ഞ ഉടനെ 50 യുവാൻ വച്ച് ഓരോ കട്ടിലിനും വാടകയായി ചോദിച്ചിരുന്നു. ഞാനും കാശു കൊടുത്തതിനു ശേഷം, പ്രാതലുംകഴിച്ച് ഞങ്ങളോരോരുത്തരായി യാത്രയായി.

### പരിക്രമത്തിന്റെ അവസാനഭാഗം

സരയൂനദിയുടെ ശക്തമായകുത്തിയൊലിപ്പു ശബ്ദവും വലിയ കയറ്റവും ഇറക്കവുമില്ലാത്ത മലഞ്ചെരിവും നടന്ന് അകലുമ്പോൾ കൂടെയുണ്ടായിരുന്ന ശ്രീ. രാമചന്ദ്രൻ തേനും ഗ്ലൂക്കോസുമുള്ള വെള്ളം കുടിക്കാൻ തന്നിരുന്നു. ഞാനും കയ്യിലുള്ളതു പങ്കുവച്ചുകൊണ്ട്, വളരെ വേഗത്തിലല്ലാതെ നടന്നു. അതിമനോഹരമായ കാഴ്ചയും കണ്ട് നടന്ന് മനുഷ്യവാസമില്ലാത്ത സ്ഥലത്തുകൂടെ പാറകൾക്കിടയിലൂടെ നടക്കുമ്പോൾ ഇടയ്ക്കിടക്ക് തീർത്ഥാടകരേയുംകൊണ്ട് കുതിരകൾ തലങ്ങും വിലങ്ങും പോകുന്നുണ്ടായിരുന്നു. കിടന്നു നമസ്കരിച്ചു പരിക്രമം നടത്തുന്നവരേയും ഇവിടെ കണ്ടു. തലേദിവസത്തെ അതികഠിനമായ യാത്രക്കുശേഷം രാത്രി വിശ്രമവുംകഴിഞ്ഞ് പ്രാതലും കഴിഞ്ഞിറങ്ങിയപ്പോൾ കാര്യമായ ക്ഷീണമില്ലാതിരുന്നതിനാൽ വേഗത്തിൽ നടന്ന് മൂന്ന് മണിക്കൂർകൊണ്ട് ഞങ്ങൾ ഡർച്ചനിലെത്താനുള്ള വാഹനങ്ങൾ കാത്തുനിൽക്കുന്നുണ്ടായിരുന്ന സ്ഥലത്തെത്തി. ഡാമ്പർ എന്ന ഷെർപ, എന്റെ ലഗേജ് കൊണ്ടുവരാൻ വളരെ വൈകിയതുകൊണ്ട് അവിടെ ഒരു മണിക്കൂർ കാത്തു നിൽക്കേണ്ടിവന്നു. പലരും എത്തിച്ചേരാൻ വൈകിയതുകൊണ്ട്, ശക്തമായ വെയിലിൽ ഞാൻ കാത്തുനിന്ന്, ഉച്ചയോടെ ഞങ്ങൾ എല്ലാവരും ഡർച്ചനിലെത്തി.

### ഡർച്ചനിലെ മുറിയിൽ അൽപസമയംമാത്രം

പരിക്രമത്തിനു വരാത്തവർ ഡർച്ചിനിലെ ക്യാമ്പിൽ വിരസമായി ഞങ്ങളെക്കാത്തിരിക്കുന്നുണ്ടായിരുന്നു. വാഹനത്തിലും ഞങ്ങളുടെ മുറിയിലും ഉണ്ടായിരുന്ന രണ്ടു ലേഡി ഡോക്ടർമാരും രോഗഗ്രസ്ഥരായി, ഡർച്ചനിൽ നിന്ന് 400 കിലോമീറ്റർ ദൂരെയുള്ള ആശുപത്രിയിലായിരുന്നു. അവിടെ നിന്ന് അവർ തിബറ്റ് - നേപ്പാൾ ബോർഡറിലുള്ള സാംഗ് മൂവിൽ ലോഡ്ജിലേക്ക് മാറിയിരുന്നുവത്രെ.

## ഭാഗം - 3

## മടക്കയാത്ര

### പര്യാംഗിലേക്കുള്ള മടക്കം

ഉച്ചക്ക് ഡർച്ചനിൽ നിന്ന് ഭക്ഷണം കഴിച്ച്, പരിക്രമത്തെക്കുറിച്ച് ചോദിച്ചവരോടെല്ലാം സംക്ഷിപ്തമായി വിവരണം നൽകി, മടക്കയാത്രക്ക് ആരംഭം കുറിച്ചു. വെളുത്തവാവായതിനാൽ മാനസസരസിൽ അർദ്ധരാത്രിക്കുശേഷം ദേവതകൾ വരുന്നതായ ദൃശ്യവുംകാണാനുള്ള പരിപാടിയായിരുന്നെങ്കിലും പ്രത്യേക കാരണത്താൽ അതു ക്യാൻസൽ ചെയ്തു എന്നറിയിച്ചു. ഈ പൗർണമിക്ക് അസാധാരണ തിരക്കുണ്ടാ

കുമെന്ന് മുൻകൂട്ടി അറിഞ്ഞതിനാലും ആ തിരക്ക് ഉൾക്കൊള്ളാനുള്ള ഒരു സംവിധാനവും അവിടെയില്ലാത്തതിനാലും, എല്ലാവർഷവും ചൈനീസ് ഗവൺമെന്റ് അനുവദിക്കാറുള്ള (ഈ ദിവസങ്ങളിലെ സന്ദർശകർക്കായുള്ള) ടെന്റ് നിർമ്മാണം തടഞ്ഞതിനാൽ, ഞങ്ങളുടെ മാനസസരസിലെ പൗർണമി ദർശനം സാധ്യമായില്ല. ഞങ്ങൾ വൈകുന്നേരം 5.30 മണിയോടെ മടക്കയാത്രയിലെ ആദ്യ വിശ്രമകേന്ദ്രമായ പര്യാംഗിലെത്തി.

## കഴിയുന്നത്രയും തീർത്ഥവുമെടുത്ത്

മടങ്ങുന്നവഴിക്ക് മാനസസരസിലെ തീർത്ഥം എല്ലാവരും കഴിയുന്നത്രയും കുപ്പികളിൽ നിറച്ചിരുന്നു. പരിക്രമത്തിനുപോയവർക്ക് അതിന്റെ ക്ഷീണവും പോകാത്തവർക്ക് ഡർച്ചനിലെ മുറികളിലൊതുങ്ങികൂടേണ്ടിവന്ന വിരസതയും, പലർക്കുമുണ്ടായ അസുഖവും മടക്കയാത്രയെ വളരെ വിരസമാക്കിയുരന്നു. കാലുവേദന, വായ്പുണ്ണ്, തൊണ്ടവേദന, ശ്വാസംമുട്ടൽ, ഭക്ഷണത്തോടുള്ള വെറുപ്പ് എല്ലാം പലരിലും പ്രകടമായിരുന്നു.

പര്യാംഗിലെത്തിയ ഞങ്ങൾ വിജനമായ ലോഡ്ജുകളാണ് കണ്ടത്. കൈലാസയാത്രാ വേളയിൽ എല്ലാ മുറികളിലും തിരക്കനുഭവപ്പെട്ടുവെങ്കിലും ഈ മടക്കയാത്രയിൽ ഞങ്ങളുടെ ഗ്രൂപ്പുമാത്രമാണുണ്ടായിരുന്നത്. ചായയും മണിക്കൂറുകൾക്കുശേഷം രാത്രി ഭക്ഷണവും കഴിഞ്ഞാണ് 12 മണിക്ക് ഞങ്ങൾ കിടന്നുറങ്ങിയത്. ഞങ്ങളുടെ ഭക്ഷ്യസാധനങ്ങളും ലഗേജുകളുമെല്ലാം വഹിക്കുന്ന രണ്ടു ട്രക്കുകൾ രാത്രി 10.30നാണ് ക്യാമ്പിലെത്തിയത്. അതനുസരിച്ച് രണ്ടുമണിക്കൂർ കൂടിയെടുത്ത് അർധരാത്രിക്കാണ് ഭക്ഷണം ലഭിച്ചത്. അപ്പോഴേക്കും ഭൂരിഭാഗവും തളർന്നുകിടന്നിരുന്നു. ഞാനും മകളും ചില ക്ഷീണിച്ചവശരായ വൃദ്ധസ്ത്രീകൾക്ക് മരുന്നു കൊടുക്കുകയും കാലുതിരുമ്മിക്കൊടുക്കുകയും ചെയ്തിരുന്നു. അന്ന് അവിടെനിന്നും തിരുവനന്തപുരത്തേക്ക് ഫോൺ ചെയ്ത് പരിക്രമം വിജയകരമായി പൂർത്തിയാക്കിയെന്നറിയിച്ചു.

## ജൂൺ 27ന് മടക്കയാത്രയുടെ തുടർച്ച

അടുത്തദിവസം രാവിലെ തന്നെ ഞങ്ങൾ സാഗയിലേക്കു പുറപ്പെട്ടു. റോഡു പണിയുന്ന തൊഴിലാളികളല്ലാതെ വിജനമായ വീഥിയിലൂടെയായിരുന്നു യാത്ര. ഇരുവശത്തുമുള്ള മഞ്ഞുമൂടിയ മൊട്ട പർവ്വതങ്ങളും, താഴെ ജലാശയങ്ങളും കണ്ട്, മരുഭൂമിപോലെ പരന്നു കിടക്കുന്ന സ്ഥലങ്ങളിലൊരിടത്ത് ഉച്ചഭക്ഷണത്തിന് വാഹനം നിർത്തി. വളരെ രുചികരമായ ഭക്ഷണം അർദ്ധമനസ്സോടെ കഴിച്ചു ബാക്കി കള

ഞ്ഞു. നൂറുകണക്കിന് ഭിക്ഷക്കാരായ കുട്ടികൾ ഭക്ഷണം കയ്യിൽ നിന്നു തട്ടിപ്പറിക്കുന്നുണ്ടായിരുന്നു. ലോകജനതയ്ക്ക് കമ്മ്യൂണിസ്റ്റുചൈന നൽകികൊണ്ടിരിക്കുന്ന തിബറ്റിലെ ഭിക്ഷക്കാർ.... ! വേദനയോടെയാണ് അവരുടെ വിശപ്പും ആർത്തിയും കണ്ടത്. എത്യോപ്യയിലെ പട്ടിണിപ്പാവങ്ങളെ ഓർമ്മിപ്പിക്കുന്ന ജീവച്ഛവങ്ങൾ.

ചൈനയുടെ കാൽക്കീഴിൽ വന്ന തിബറ്റ് കഴിഞ്ഞ അരനൂറ്റാണ്ടായി അനുഭവിക്കുന്ന വേദനയറിയണമെങ്കിൽ ഓരോ സ്ഥലത്തും ജീവിക്കാൻവേണ്ടി ശരീരം വിൽക്കുന്ന കോളേജുകുമാരികളുടെ മാത്രം പ്രായമുള്ള നൂറുകണക്കിന് വേശ്യകളെ കാണണം. അതേപോലെ ചെറുപട്ടണത്തിലും വളരെ ചെറിയ പത്തിരുപതു വീടുകൾ മാത്രമുള്ള കുഗ്രാമത്തിലും തണുപ്പിന്റെ കൂർത്ത ശരമേറ്റു ജീവിക്കുന്ന ഈ ഭിക്ഷക്കാരെ കാണണം. വാഹനത്തിലിരുന്ന് യാത്ര ചെയ്തപ്പോൾ കണ്ട ഈ രണ്ടു കാഴ്ചകളേക്കാൾ ഭീകരമായി തോന്നി റോഡുപണിയുന്ന തൊഴിലാളികളുടെ അവസ്ഥ. രാവിലെ സൂര്യോദയം 4.30 ന്. റോഡുപണി തുടങ്ങുന്നതാകട്ടെ 7 മണിക്കും. സൂര്യാസ്തമയം വെകുന്നേരം 8.00 ന്. ജോലി 8.00 മണിക്കും തുടരുന്നതായി കണ്ടു. തിബറ്റിലെ പാവപ്പെട്ട യുവാക്കൾ അവരുടെ ജീവൻ നിലനിർത്താൻ 11 മണിക്കൂർ തുച്ഛമായ കൂലിക്കു പണിയെടുക്കുന്നു. പൊടിപടലങ്ങളുടെ വൻ കാട്ടിലവർ തണുത്തു വിറങ്ങലിക്കുന്ന കാറ്റടിയേറ്റ് മുഖംമൂടിയില്ലാതെ പണിയെടുക്കുന്നു. ഗവൺമെന്റ് സൂപ്പർവൈസർ നോക്കി നിൽക്കുന്നതെല്ലായിടത്തും കണ്ടു. അവർക്ക് തല ചായ്ക്കാനോ, ഒരു ഗ്ലാസുവെള്ളം കുടിക്കാനോ സ്വസ്ഥമായിരുന്നു ഭക്ഷണം കഴിക്കാനോ ഒരിടവും ഞങ്ങൾ കണ്ടില്ല. മിക്കവാറും എല്ലാവരുടേയും കയ്യിൽ ചൈനീസ് മദ്യക്കുപ്പിയുണ്ടായിരുന്നു. അഞ്ചാറു കിലോമീറ്റർ കൂടുമ്പോൾ മദ്യക്കുപ്പികൾ കൂട്ടിയിട്ടിരിക്കുന്ന മദ്യശാല കാണാം.

---

**സാക്ഷി :** കേരളത്തിലെ അധ്വാനിക്കുന്ന തൊഴിലാളിവർഗ്ഗ നേതാക്കളും മന്ത്രിമാരും നോക്കുകൂലിയും അട്ടിമറിയും വാങ്ങിക്കുന്ന തൊഴിലാളികളും ലോക ജനതയുടെ അവസ്ഥയെഴുതുന്ന ഉപയോഗ ശൂന്യരായ ബുദ്ധിജീവികളും ഒരാഴ്ചയെങ്കിലും, അവരുടെ തലതൊട്ടപ്പന്മാർ ഭരിക്കുന്ന ചൈനയുടെ കാൽക്കീഴിലമരുന്ന തിബറ്റിലെ ചെറുപ്പക്കാരുടെ കൂടെ പണിയെടുത്തിരുന്നെങ്കിൽ! അവരിവിടെ വന്ന് ഇതൊന്നു കണ്ടിരുന്നുവെങ്കിൽ! അന്നുമുതൽ ഭാരതത്തിലെ മൂന്നു സംസ്ഥാനങ്ങളിലും പറക്കുന്ന കൊടിയുടെ നിറം മാറുമായിരുന്നു. പല മുദ്രാവാക്യങ്ങളും മാറും, പല വീക്ഷണങ്ങളും മാറും, ചൈനയെ പാടിപ്പുക

ഴ്ത്തിയ കവി അതു മാറ്റിയെഴുതും, ബുദ്ധിജീവികൾ വിറങ്ങലിച്ച് ആറ്റുകാൽ പൊങ്കാലയിടും, ശ്രീനിവാസന്റെ അറേബ്യൻ കഥമറ്റൊരുവിധത്തിൽ പര്യവസാനിക്കും.

---

**എന്റെ ചിന്തകൾ കവിഞ്ഞൊഴുകി**

മടക്കയാത്രയിൽ വാഹനത്തിലിരുന്നു ഞങ്ങൾ പരസ്പരം പറഞ്ഞു. കേരളത്തിലെ പുരോഗമന സാഹിത്യകാരന്മാരും നമ്മുടെ മന്ത്രിമാരും പാർട്ടി നേതാക്കളും, ചൈനയിലൂടെ യാത്ര ചെയ്ത് ലോകത്തിലെ സ്വർഗമെന്ന് ഈയിടെ ചാനലിലൂടെ വിശേഷിപ്പിച്ചവരും, പുരോഗമന ചാനൽകാരും ജീവിതത്തിലൊരിക്കലെങ്കിലും കൈലാസ ദർശനത്തിനു വരണം. അവർ കൈലാസ പരിക്രമം നടത്തണ്ട. ഡർച്ചൻ വരെ വഴിയിൽ കണ്ടതുമാത്രം വീഡിയോയിലെടുത്ത്, അവരുടെ പുരോഗമന ചാനലിൽ അരമണിക്കൂർവീതം കാണിക്കണം. ചില ഫോട്ടോകൾ പാർട്ടിനേതാക്കൾക്കും കൊടുക്കണം. വേദനാജനകമായ തിബറ്റിന്റെ മക്കളോട് കാണിക്കുന്ന ക്രൂരത നേരിട്ടുകണ്ടു മനസ്സിലാക്കണമെങ്കിൽ, അവരതു ചെയ്യണം. 1.72 കോടി ജനതയെ കൊന്ന സ്റ്റാലിൻ ചെയ്തതിനു തുല്യമായതാണോ ഇതെന്നു പരിശോധിക്കണം.

എങ്കിലും ഒരു കാര്യം മറക്കാതെയെഴുതാനാഗ്രഹിക്കുന്നു. തിബറ്റിലുള്ള ആയിരക്കണക്കിന് ബുദ്ധക്ഷേത്രങ്ങൾ ചൈനീസ് ഭരണം വന്നതോടെ തച്ചുതകർക്കപ്പെട്ടു. മാനവരാശിയെ പടുത്തുയർത്താനുപയോഗിച്ച തത്വചിന്തകൾ ലോകജനതക്കു ചൈതന്യവത്തായി സംഭാവന നൽകിയ തിബറ്റിന്റെ അടിവേരറുത്തതിനെക്കുറിച്ച് ധാരാളം പുസ്തകങ്ങൾ രചിക്കപ്പെട്ടിട്ടുണ്ട്. ഹിറ്റ്ലറെ പോലും നാണിപ്പിക്കുന്ന ഉന്മൂലനം ചെയ്ത ചൈനക്കാരുടെ കൈകൾ ഭാരതീയരുടെ പവിത്ര വിശ്വാസകേന്ദ്രമായ കൈലാസം മാത്രം തകർത്തില്ല. ഈശ്വരാ......... ! ചെയ്തുകൂട്ടുന്നതുംകൂട്ടിയതുമായ മഹാപാപത്തിന്റെ പ്രായശ്ചിത്തമെന്നോണം കൈലാസത്തിലേക്ക് ആയിരത്തിലധികം കിലോമീറ്റർ ദൂരം നല്ല റോഡുകൾ അവരിപ്പോൾ നിർമ്മിക്കുന്നു. ഒരഞ്ചു വർഷത്തിനുള്ളിൽ ലാന്റ് ക്രൂയിസർ ട്രക്കറിനുപകരം 60 സീറ്റുള്ള ഒറ്റ വോൾവോ ബസ് 110 കിലോമീറ്ററിലോടിക്കാൻ സാധിക്കുന്ന റോഡുപണി പുരോഗമിക്കുന്നു. നേപ്പാൾ തിബറ്റ് ബോർഡറിൽ നിന്ന് ഡർച്ചൻവരെ 20 മണിക്കൂർകൊണ്ടെത്തി നാലു ദിവസംകൊണ്ട് പരിക്രമം കഴിഞ്ഞു മടങ്ങാവുന്ന അവസ്ഥയുടനെയുണ്ടാകും.

കൈലാസത്തിനു സമീപം 2010 ഒക്ടോബറിൽ ഉദ്ഘാടനം ചെയ്യാൻ പോകുന്ന വിമാനത്താവളം (ഭാരതത്തിനെതിരെ മിലിട്ടറി ആവശ്യത്തിനല്ലെങ്കിൽ) അവർ പറയുന്നതുപോലെ അതുപൂർണമായും ഭാരതത്തിലെ കൈലാസ യാത്രക്കാർക്കുള്ളതാണെങ്കിൽ തിരുവനന്തപുരത്തുനിന്ന് ഒറ്റദിവസം കൊണ്ട് കൈലാസദർശനം നടത്തി അടുത്ത ദിവസം മടങ്ങാം. പരിക്രമത്തിന് ഒരു മൂന്നുദിവസംകൂടി ചേർന്നാലും ആകെ നാലുദിവസം.

ഈ കർമ്മങ്ങളെല്ലാം സാങ്കല്പിക കഥകളല്ല. അതിവേഗത്തിൽ യാഥാർത്ഥ്യമായിക്കൊണ്ടിരിക്കുന്നതാണ്. പാപപ്രായശ്ചിത്തമോ വിനോദ സഞ്ചാരത്തിന്റെ കോടികളുടെ വരവോ എന്തായാലും ഇന്നത്തെ ചിലവിന്റെ പകുതികൊണ്ട് ഒരു ഭാരതതീർത്ഥാടകന് ഗ്രൂപ്പു വിസയിൽ കൈലാസം കണ്ടു മടങ്ങാം. അതിനായി ചൈനീസ് ഗവൺമെന്റ് തിബറ്റിലെ പിള്ളേരെക്കൊണ്ടു ചോര നീരാക്കി പണിയെടുപ്പിക്കുന്നുണ്ട്...

ചിന്തകൾ കവിഞ്ഞൊഴുകിയപ്പോൾ സമയം പോയതറിഞ്ഞില്ല. നാലുമണിയോടെ ഞങ്ങൾ സാഗയിലെത്തി. വിജനമായ ലോഡ്ജുകൾ, വേശ്യകളും പിച്ചക്കാരും വട്ടമിട്ടു പറന്നു. ഞങ്ങൾ ചായകുടിച്ച്, നല്ല വെളിച്ചമുണ്ടായിരുന്നതിനാൽ റോഡിലൂടെ നടന്നു. ഭാരതത്തിലെ കൊച്ചു പട്ടണംപോലെയുള്ള സാഗ. പച്ചക്കറിയോ പഴങ്ങളോ ഇല്ലാത്ത സ്ഥലത്ത്നിന്ന് ഓറഞ്ചുജ്യൂസുവാങ്ങി യഥേഷ്ടംകുടിച്ചു. നാട്ടിലേക്കു ഫോൺ ചെയ്തു. സംതൃപ്തിയോടെ ഞാനും മകൾ ഹേമയും ആ കൊച്ചുപട്ടണം കണ്ടു മുറിയിലേക്കു മടങ്ങി.

നേപ്പാളിൽ കണ്ടതുപോലെ പച്ചക്കറുത്തിവെച്ചരിക്കുന്ന പന്നിയേയോ ആടിനേയോ കണ്ടില്ല. ഉണക്കിയ യാക്ക് ഇറച്ചിയാണ് തിബറ്റുകാർ ഭക്ഷിക്കുന്നതെന്നു പറഞ്ഞു കേട്ടിരുന്നെങ്കിലും അവർക്കേറ്റവും ഇഷ്ടം പച്ച ഇറച്ചിയാണെന്നും കേട്ടിരുന്നുവെങ്കിലും, റോഡ്‌വക്കിലൊരിടത്തും യാക്കിന്റേയോ, പശുവിന്റേയോ ആടിന്റേയോ രക്തം വാർക്കുന്ന ശരീരം കണ്ടില്ല. കോഴിയെ കൊന്നു വറുത്തുവക്കുന്ന ധാരാളം ഹോട്ടലുകൾ കണ്ടു. ഒരിന്ത്യൻ ഹോട്ടൽപോലുമുണ്ടായിരുന്നില്ല. ഇന്ത്യൻ ചായപോലുമില്ലായിരുന്നു.

വഴിവിളക്കും വൈദ്യുതിയും ഞങ്ങളുടെ യാത്രയിൽ ന്യാലത്തും സാഗയിലുമല്ലാതെ മറ്റൊരിടത്തും കണ്ടില്ല. കുഗ്രാമങ്ങളിൽ രണ്ടു മണിക്കൂർ നേരം ജനറേറ്റർ പ്രവർത്തിപ്പിച്ച് വിളക്ക് കത്തിക്കുകമാത്രം ചെയ്തിരുന്നു. കോച്ചിവലിക്കുന്ന മഞ്ഞുകാലത്ത് സൂര്യോദയം രാവിലെ 10നും അസ്തമയം വൈകുന്നേരം 3.30നുമാകുമ്പോൾ രാത്രി

താപം -25 ഡിഗ്രിയിലെത്തുമ്പോൾ ഇവർ ഹീറ്ററില്ലാതെ ജീവൻ നില നിർത്തുന്നതെങ്ങിനെ? വിറകു കത്തിക്കാനൊരു മരംപോലുമില്ലാത്തിടത്ത് യാക്കിന്റെ ചാണകവറളി മാത്രമാണാശ്രയമെന്ന് ചർച്ച ചെയ്തു. സാഗ നടന്നു കണ്ടു. സാമാന്യം വൃത്തിയുള്ളറോഡിന്റെ കാണാപ്പുറങ്ങളെല്ലാം മനുഷ്യവിസർജ്യമാണ്. ഉയർന്ന നിലവാരത്തിലുള്ള ഹോട്ടലുകളിൽപോലും ബാത്ത് റൂമോ ടോയ്ലറ്റോ ഇല്ല. സാഗയിലെ ഭക്ഷണവും ശാന്തമായ ഉറക്കവും കഴിഞ്ഞ് ഞങ്ങൾ നേരെ അടുത്തദിവസം പ്രാതൽ കഴിച്ച് പുറപ്പെട്ടത് ന്യാലത്തേക്കായിരുന്നു.

**ജൂൺ 28 ന് സാഗയിൽ നിന്ന് ന്യാലത്തേക്ക്**

ഏകദേശം ഏഴുമണിക്കൂർ വാഹനമോടിച്ച് ഇടക്ക് ഉച്ചഭക്ഷണവും കഴിച്ച് വൈകി 4 മണിയോടെ ഞങ്ങൾ ന്യാലത്തെത്തി. കൈലാസത്തിലേക്കുള്ള യാത്രാവേളയിൽ ഈ സ്ഥലങ്ങളിലെല്ലാം താമസിച്ചിരുന്നു എന്നുചിന്തിക്കാൻ തന്നെ വിഷമമായിരുന്നു. എല്ലാവരും മുറിയിലൊതുങ്ങിയപ്പോൾ എല്ലാവരേയും സമീപിച്ച് ചെറിയ തുകകൾ സംഭാവനയായി സ്വീകരിച്ച്, ഭക്ഷണം പാകം ചെയ്ത്, അതിരാവിലെ നമ്മളെ ഉണർത്തി എല്ലാം ചെയ്തുതന്ന ഷേർപകൾക്ക് ചെറിയൊരു തുകടിപ്പായി കൊടുക്കാൻ വേണ്ടതെല്ലാം ചെയ്തു. പലർക്കും അതിലെതിർപ്പുണ്ടായിരുന്നു. സഹകരിച്ചവരെല്ലാവരും തന്ന തുക ഷേർപ്പകളുടെ ലീഡർക്കും ഒരു ചെറിയ തുക രവിക്കും കൊടുത്തു. ഇതിൽ അഭിപ്രായ വ്യത്യാസങ്ങളൊന്നും ശ്രദ്ധിക്കാതെ കാര്യങ്ങൾ നിർവഹിക്കാൻ പലരും സഹായിച്ചു. രാത്രിയിൽ കുറച്ചു ദൂരം ന്യാലം സന്ദർശിച്ചു പതിവുപോലെ രാത്രി ഭക്ഷണവും കഴിച്ചുറങ്ങി.

**ജൂൺ 29-ാം തീയതി തിബറ്റു വിടുന്നു.**

ന്യാലത്തു നിന്നു പുറപ്പെട്ടതോടെ ഇരുവശവും പ്രകൃതി രമണീയതയും, വെള്ളച്ചാട്ടങ്ങളും, അരുവികളും പച്ചപ്പരവതാനി വിരിച്ച പർവതനിരകളും കണ്ടുകൊണ്ട് ഞങ്ങൾ നീങ്ങി. ഉച്ചക്കുമുമ്പ് 10 മണിയോടെ കോടാരിയിലെത്തി തിബറ്റ്-നേപ്പാൾ ബോർഡർ കടക്കാൻ കാത്തിരുന്നു. ഞങ്ങളുടെ ട്രക് ലഗേജുകളെല്ലാം നേപ്പാളിൽ കടന്ന്, ഏകദേശം രണ്ടു മണിക്കൂർ കാത്തിരിപ്പിനുശേഷം, ചൈനയുടെ ആർച്ചും കടന്ന് നേപ്പാളിന്റെ മണ്ണിൽ ചവുട്ടിയപ്പോൾ ഇത് ഭാരതമാണെന്ന സ്വാതന്ത്ര്യബോധമുദിച്ചു. ചൈനയുടെ പിതൃത്വം മനസ്സിലില്ലാത്തതുകൊണ്ടാകാം നേപ്പാൾ ഒരു വിദേശരാജ്യമാണെന്നേ തോന്നിയില്ല. തളർന്നവശരായവർ ഹോട്ടലിലിരുന്ന് ഭക്ഷണവും കഴിച്ച്, ചൈനീസ് സമയത്തിൽ നിന്ന് നേപ്പാൾ സമയത്തിലേക്ക് വാച്ച് രണ്ടരമണിക്കൂർ പുറകോട്ടു തിരിച്ചുവെച്ച്, 2.30 ഓടു കൂടി കാഠ്മണ്ഡുവിലേക്കുള്ള

രണ്ടു ബസ്സുകളെത്തിയതിൽ കയറി. ഇടക്കിടക്ക് പ്രശ്നമുണ്ടാക്കുന്ന ബസ്സിലായിരുന്നു ഇടം കിട്ടിയത്.

രണ്ടു മൂന്നു നല്ല ഇന്ത്യൻ ചായയും കേരളീയ ഭക്ഷണവും കഴിച്ച് കൂലിക്കായി അടിപിടി കൂടുന്ന കുട്ടികളേയും കണ്ട്, ഞങ്ങൾ അഭയാർത്ഥികളെപ്പോലെ റോഡരുകിൽ രണ്ടുമണിക്കൂർ ബസ്സിനായി കാത്തുനിന്നു. അതിനുശേഷമാണ് ആ ബസ് വന്ന് കാഠ്മണ്ഡുവിലേക്ക് യാത്ര തുടർന്നത്. രാത്രി 8 മണിയോടെ കാഠ്മണ്ഡുവിലെ തമേൽ ഹോട്ടലിലെത്തി, വൃത്തിയായിക്കുളിച്ച്. കാഠ്മണ്ഡുവിട്ടതിനുശേഷം, മാനസസരസിലൊന്നു മുങ്ങിയതല്ലാതെ കഴിഞ്ഞ ദിവസങ്ങളിലൊന്നും കുളിക്കാതെ വീണ്ടും വിസ്തരിച്ചു കുളിച്ചത് ഈ ഹോട്ടലിൽ വന്നതിനുശേഷമാണ്. കുളിക്കു ശേഷം ഭക്ഷണം കഴിച്ച്, റോഡിലൂടെ അൽപം നടന്നും, എല്ലാ സാധനങ്ങളും റീപാക്കു ചെയ്ത് കിടന്നുറങ്ങി. ദിവസങ്ങൾക്കു മുമ്പ് കൈലാസപര്യടനം നടത്താതെ കിടന്നുറങ്ങിയതിൽ നിന്നു വ്യത്യസ്ഥമായി ഓരോരുത്തരും ഭക്ഷണം കഴിച്ച് പിരിയുന്ന ചെറിയ മൂഡിലായിരുന്നു.

ഇവിടെ നിന്നാണ് ഒരു വിഭാഗം, കാഠ്മണ്ഡുവിൽ നിന്ന് ഭൈരവ എയർ പോർട്ടുവഴി ഫ്ളൈറ്റിൽ പോയത്. അവിടെ നിന്നും ബസ്സിൽ ഘോരക്പൂരെത്തി ട്രെയിനിൽ നാട്ടിലേക്കു മടങ്ങുന്നത്. ബാക്കിയുള്ളവർ അടുത്ത ദിവസം ഡൽഹിയിലേക്കും. വേർപാടിന്റെ ദുഃഖം ആർക്കുമുള്ളതായി തോന്നിയില്ല. അങ്ങിനെ ദുഃഖം തോന്നുന്ന ഒരു ബന്ധവും കാര്യമായിട്ടില്ലായിരുന്നു. എങ്കിലും കുറേയധികം സ്ത്രീകൾ വിരസതയകറ്റാൻ ഓരോ നിമിഷവും സന്തോഷഭരിതമാക്കിയിരുന്നു. അവർക്കൊരുപക്ഷേ വേർപാടിന്റെ ചെറിയ വിഷമതയനുഭവപ്പെട്ടിരിക്കും. ബാക്കിയെല്ലാവരും വീട്ടിലേക്കെത്താനുള്ള ധൃതിയിലായിരുന്നു.

**ജൂൺ 30-ാം തീയതി ഭാരതമണ്ണിലേക്ക്**

തമേൽ ഹോട്ടലിൽ പ്രഭാതഭക്ഷണം കഴിച്ച്, പരസ്പരം നന്ദിവാക്കുകൾ പറഞ്ഞ്, നേപ്പാളിലെ സത്യം ട്രാവൽസിന്റെ വകയായി നൽകിയ സർട്ടിഫിക്കറ്റും സ്വീകരിച്ച്, ഞങ്ങൾ റോഡിലൂടെ നടന്ന് അതിരാവിലെ തട്ടുകടയിൽ നിന്നു ചായയും കുടിച്ച് കയ്യിലുള്ള യുവാനെല്ലാം ഇന്ത്യൻ രൂപയാക്കി മാറ്റി.

ഷേർപയുടെ പരമാചാര്യൻ എനിക്കു ഗൗരീകുണ്ഡത്തിൽ നിന്ന് തീർത്ഥമെടുത്തു തരുകയും പലവിധ സഹായങ്ങൾ തരുകയും ചെയ്തതിന് 100 യുവാൻ കൊടുത്തു. എന്റെ വ്യക്തിപരമായ കാര്യങ്ങൾ പോലും പരിക്രമ സമയത്ത് ചെയ്തു സഹായിച്ച ദാമ്പർ എന്ന

ഷേർപ്പക്ക് അഞ്ഞൂറു രൂപയും കൊടുത്ത് പിരിഞ്ഞു. എയർ ജാക്കറ്റും തിരിച്ചേൽപിച്ചു എല്ലാവരും കൂടി 10 മണിയോടെ കാഠ്മണ്ഡു എയർപോർട്ടിലെത്തി, എന്റെ ലഗേജിറക്കിയെടുത്തപ്പോഴാണ് ഞാന റിഞ്ഞത് ചിക്കുൻ ഗുനിയ കാരണം വലത്തെ കയ്യിലുണ്ടായിരുന്ന പൊള്ളുന്ന വേദന ഇപ്പോൾ ഇടത്തേ കയ്യിലേക്കുമാറിയിരിക്കുന്നു വെന്ന്. ട്രോളി കൊണ്ടുവന്ന് ലഗേജുകളെല്ലാം കയറ്റി കാഠ്മണ്ഡു എയർപോർട്ടിലെ കൈക്കൂലിയുടെ ഞെട്ടിക്കുന്ന പൂരം അനുഭവിച്ചറി ഞ്ഞു. നേപ്പാളെന്ന രാഷ്ട്രത്തിന്റെ അനാഥാവസ്ഥയറിയണമെങ്കിൽ അവിടത്തെ എയർപോർട്ടിലെ ഓരോ ഉദ്യോഗസ്ഥനും, സെക്യൂരിറ്റി ക്കാരനും, എമിഗ്രേഷൻ ഓഫീസറും, അവിടെയുള്ള കച്ചവടക്കാരും, സ്ത്രീപുരുഷ ഭേദമന്യേ ഇന്ത്യൻ കറൻസി നോട്ടിനും ബാഗിലുള്ളത് കൈക്കലാക്കാനും ശ്രമിക്കുന്ന രീതി കണ്ടാൽമതി.

ഒരു സാധാരണ എയർപോർട്ടായ കാഠ്മണ്ഡു എയർപോർട്ടിൽ ഒരു കുപ്പിവെള്ളത്തിന് നൂറുരൂപ, ഒരു കാപ്പിക്കും, ഒരു ചോക്കലേറ്റിന് 75 രൂപ വീതം. അവനവന്റെ ഹാന്റ് ബാഗിലുള്ള സാധനങ്ങൾ ശ്രദ്ധിച്ചി ല്ലെങ്കിൽ എവിടെ വെച്ചെങ്കിലും അവിടത്തെ ഉദ്യോഗസ്ഥർ അത് അടി ച്ചുമാറ്റും. ചെക്കിൻ ബാഗേജിലെ പൂട്ടുകളെല്ലാം കാഠ്മണ്ഡുവിൽ വെച്ചു തന്നെ തല്ലിപ്പൊട്ടിച്ചിരുന്നു. അത് ഡൽഹിയിലിറങ്ങുമ്പോഴേക്കും നഷ്ട പ്പെട്ടിരുന്നു. അവിടെ വെച്ചുതന്നെയാണെന്നു തോന്നുന്നു എന്റെ കൈലാസ യാത്രയുടെ അഞ്ഞൂറോളം ചിത്രം പകർത്തിയ പുതിയ കാനൺ കാമറയും അന്തർധാനം ചെയതു.

28 വർഷങ്ങൾക്കു മുമ്പ്, ഇന്ത്യാ നേപ്പാൾ ബോർഡറിൽ വെച്ച് ഒരു പത്തുരൂപ കൈക്കൂലി കൊടുക്കാത്തതിന് ഞാൻ കൊണ്ടുവന്ന 200 രൂപയുടെ കാമറ എന്നെക്കുടിപ്പിച്ച കണ്ണീര് ഞാനെന്റെ ജീവചരിത്ര ത്തിലെഴുതിയിട്ടുണ്ട് (എന്റെ ജീവിതാനുഭവങ്ങൾ). അതേ നേപ്പാളിൽ 28 വർഷത്തിനുശേഷം പലരും കൈക്കൂലി ചോദിച്ച് കൊടുക്കാതിരു ന്നതുകൊണ്ടാകാം അവർ ഇവിടെ വെച്ച് ഇന്ന് കാനൺ കാമറ കട്ടെ ടുത്തത്. നേപ്പാളിൽ നിന്ന് ജറ്റ്ലൈറ്റ് എയർവേയ്സിൽ ഹീനമായ പലവട്ട പരിശോധനയുണ്ടായി. ഇത്രയും യാത്രക്കാരെ പൊരിവെയി ലത്തു നിർത്തി കുറ്റവാളികളെ പോലെ ജറ്റ് ലൈറ്റിലെ മിന്നിത്തിള ങ്ങുന്ന പയ്യന്മാരും പയ്യത്തികളും അവരുടെ അധികാര ദുർവിനിയോഗം കാണിച്ചു. ഭാരതീയരെ ഹീനമായി പരിശോധിച്ച ജെറ്റ് ലൈറ്റിലെ ഈ കുമാരന്മാരേയും കുമാരികളേയും കൈലാസ പരിക്രമം കഴിഞ്ഞവർ മനസാ ശപിക്കുന്നതു കേട്ടു.

### ഡൽഹിയിലെ മണ്ണിൽ

ജെറ്റ്ലൈറ്റ് വിമാനം വൈകുന്നേരം 6.30 ഓടുകൂടി ഡൽഹിയിലെത്തി. ഞങ്ങൾ എല്ലാവരും ഇറങ്ങി ലഗേജുമായി പുറത്തുവരുമ്പോൾ ഭാരത തലസ്ഥാനത്തിലെ അത്യാധുനീക എയർപോർട്ടിന്റെ വെട്ടിത്തിളക്കം ആത്മാഭിമാനമുണ്ടാക്കി. ചിക്കാഗോ, ഹ്യൂസ്ററൺ. ഹീത്രൂ എയർപോർട്ടുകളെ വെല്ലുന്ന ചൈതന്യം, ചടുലമായ എമിഗ്രേഷൻ ക്ളിയറൻസും ആത്മാഭിമാനം തോന്നിച്ചെന്ന് ഒരിക്കൽ കൂടി എഴുതട്ടെ.

അവിടെനിന്നും ഞങ്ങളെയെല്ലാവരേയും ഒരു വോൾവോ ബസ്സിലാണ് കരോൾ ബാഗിലെ മെട്രോ ലോഡ്ജിലെത്തിച്ചത്. വഴിയറിയാത്ത ഡ്രൈവർ ഡൽഹി മുഴുവനും ചുറ്റിക്കറക്കിയാണെന്ന വേദനാജനക മായ അനുഭവം അവസാനയാത്രയിൽ കയ്പു നൽകി. 42 ഡിഗ്രി താപ നിലയിൽ വിയർത്തൊലിച്ച ഒരു യാത്ര അവസാനം രണ്ടുമണിക്കൂർ ഡ്രൈവർക്ക് വഴിയറിയാതെ ഡൽഹിയിൽ കറങ്ങി മെട്രോ ലോഡ്ജി ലവസാനിച്ചു.

### ആദ്യത്തെ ഹോട്ടലിൽ അവസാന ദിവസം

കരോൾ ബാഗിലെത്തിയ സന്തോഷം സീമാതീതമായിരുന്നു. നമ്മുടെ മാതൃഭൂമി സ്പർശിച്ച സുഖം! അവിടെയൊരു കുളി പാസാക്കി പുറ ത്തിറങ്ങി. ഞാനും മകളും അടുത്തുള്ള ശരവണഭവ ഹോട്ടലിൽ നിന്ന് തനിമയാളി ഭക്ഷണവും കഴിച്ച് കുറച്ചുനേരം കറങ്ങിമുറിയിലെത്തി. രാത്രി 10 മണിക്ക് ഭക്ഷണവും കഴിഞ്ഞ്, കൈലാസപരിക്രമത്തിന്റെ അവസാനഭാഗ യാത്രക്കായി തയ്യാറെടുത്തു. ഡൽഹിയിലെ മെട്രോ ഹോട്ടലിൽ രാത്രി സുഖമായുറങ്ങി കഴിഞ്ഞദിനങ്ങളിലോരോ ദിവ സത്തേയും അനുഭവങ്ങൾ ഞങ്ങൾ അയവിറക്കി. എനിക്കവളും അവൾക്കു ഞാനും താങ്ങായി ഒരു കൈലാസ ദർശനതീർത്ഥാടനം കഴിഞ്ഞു ഞങ്ങൾ ടെൻഷനില്ലാതെ ഉറങ്ങി.

### ജൂലൈ 1-ാം തീയതി കേരളമണ്ണിലേക്ക്

ജൂലൈ 1 ന് അതിരാവിലെ ഉണർന്ന് കുളിച്ച് ഗായത്രീ ജപം കഴിഞ്ഞ് കരോൾ ബാഗിലെ തെരുവിലൂടെ നടന്ന്, വഴിച്ചായ അഞ്ചുരൂപക്കു കുടിച്ചാസ്വദിച്ചു. കുറേക്കഴിഞ്ഞ് മെട്രോവിൽ നിന്നും പ്രാതലും കഴിച്ച് ഒരു മണിക്കൂർ കഴിഞ്ഞ് അടുത്തുള്ള ഉഡുപ്പിഹോട്ടലിലെ ഉഴുന്നുവ ടയും സാമ്പാറും സ്വാദു നോക്കി, എയർപോർട്ടിലേക്ക് യാത്രയാകാൻ തയ്യാറായി. രാവിലെ മുതൽക്കുള്ള ഫ്ളൈറ്റിൽ പലരും തിരുവനന്ത പുരം, കോഴിക്കോട് എന്നിവിടങ്ങളിലേക്ക് പോകുന്നുണ്ടായിരുന്നു. ഞങ്ങൾ പത്തുമണിയോടെ ഇന്ദിരാഗാന്ധി ഡൊമസ്റ്റിക്ക് എയർപോർട്ടി

ലെത്തി 2 മണിക്കുള്ള ഹൈദരാബാദ് കൊച്ചി ഇൻഡിഗോയിൽ കയറി, വൈകിട്ട് 6 ന് നെടുമ്പാശ്ശേരിയിൽ വിമാനം ഇറങ്ങുവനായിട്ടാരംഭിച്ചു. റൺവേ സ്പർശിക്കുന്നതിന് രണ്ടുസെക്കന്റു മുമ്പ് ആഞ്ഞടിച്ച കാറ്റും മഴയും വിമാനത്തിന്റെ ദിശതെറ്റിച്ചു. അവിടെ നിന്നും വിമാനം കുത്തനെയുയർത്തി പലവട്ടം ആകാശത്ത് വട്ടമിട്ടു കറങ്ങി, അവസാനം ബാംഗ്ലൂരിലേക്കു പറന്ന് അവിടെയിറക്കി.

ഒന്നരമണിക്കൂറിനുശേഷം വീണ്ടും കൊച്ചിയിലിറങ്ങി. അവിടെ നിന്നും നേരെ തൃപ്പൂണിത്തുറയിൽ പോയി ജ്യേഷ്ഠനെക്കണ്ടു നമസ്കരിച്ച്, ഭക്ഷണം കഴിച്ച്, കൈലാസതീർത്ഥം എല്ലാ കുടുംബാംഗങ്ങൾക്കും നൽകി. വാഹനമോടിച്ച ശ്രീകുമാർ ഞങ്ങളെ തിരുവനന്തപുരത്ത് അർദ്ധരാത്രി കഴിഞ്ഞെത്തിച്ചു. വഴിയിൽ വെച്ച് രാത്രിയിലെ ഓവർ സ്പീഡിന് പോലീസ് വാഹനം പിടിച്ചു. പിന്നീട് പോലീസുകാരൻ എന്റെയടുത്തു വന്നു പറഞ്ഞു. "സർ രാത്രി ഇത്രയും സ്പീഡിൽ വണ്ടിയോടിച്ചതിന് 300 രൂപ ഫൈനുണ്ട്. അതു സാർ തരണ്ട, പകരം ഞങ്ങളുടെ അമ്പലത്തിൽ വന്ന് ഒരു പ്രഭാഷണം നടത്തണം." ശരി നോക്കാമെന്നു പറഞ്ഞൊഴിഞ്ഞു.

വീട്ടിലെത്തി സുഖമായി കിടന്നുറങ്ങിയെഴുന്നേറ്റപ്പോൾ ചുമച്ചു കാറുകയും, ശരീരം വേദനയും തളർച്ചയും കൊണ്ട് വിറക്കുകയും ചെയ്യുന്നുണ്ടായിരുന്നു. കൈലാസ പരിക്രമത്തിന്റെ ജന്മസാഫല്യപുണ്യം നുകർന്ന അനുഭൂതി ചിന്തിച്ചുകൊണ്ടിരുന്നു. ലോകത്തിലെ മറ്റെല്ലാ തീർത്ഥാടനങ്ങളും ഒരുമിച്ചു ചേർത്താലും അതിന്റെ പത്തിരട്ടി കഠിനമായ കൈലാസ പരിക്രമം മനസ്സിലും ശരീരത്തിലും കുടുംബത്തിലും സമൂഹത്തിലും രാഷ്ട്രത്തിലും പൈതൃക ചൈതന്യം പകർത്താൻ എന്നെ അനുഗ്രഹിക്കേണമേ!

കൈലാസവാസനും പ്രണാമമർപ്പിക്കട്ടെ

ഭാരതമാതാവേ അവിടുത്തേക്കെന്റെ പ്രണാമം.

ഋഷീശ്വരന്മാരേ കൃത്ജ്ഞതാപൂർവമായ പ്രണാമം.

മഴുവഞ്ചേരി മഹാദേവാ അവിടുത്തേക്ക് പ്രണാമമർപ്പിക്കുന്നു.

ഗുരുപരമ്പരകളുടെ പാദങ്ങളിലും എന്റെ മാതാപിതാക്കളുടെ പാദങ്ങളിലും ഈ പുസ്തകം ഞാനും എന്റെ മകൾ ഹേമയും സമർപ്പിക്കുന്നു.

---

**സാക്ഷി :** കണ്ടതെല്ലാം ഞാനെഴുതി. കേട്ടതിൽ വളരെക്കുറച്ചു മാത്രമേ എഴുതിയുള്ളു. അനുഭവിച്ചതെല്ലാം എഴുതാനുള്ള വാക്കുകളില്ല. ഇതു

തന്നെയായിരിക്കും മറ്റുള്ളവരുടെയും അവസ്ഥ. അതുകൊണ്ടുതന്നെ കഴിയുന്നത്രയും അനുഭവിച്ചറിയുകയാണുത്തമമെന്ന് എഴുതട്ടെ. ഭാരതത്തേയും ഭാരതീയ സംസ്കൃതിയേയും അനുഭവിച്ചറിയാൻ ഈ അതികഠിനയജ്ഞത്തിന് തയ്യാറെടുക്കുന്ന ജനലക്ഷങ്ങളുണ്ട്. അവരെ ഈ യജ്ഞത്തിൽ പങ്കെടുപ്പിക്കാതിരിക്കാനുള്ള ശ്രമവും ചിലമാധ്യമങ്ങളിലൂടെ നടക്കുന്നുണ്ടാകും. ഒരു കാര്യം വ്യക്തമാക്കട്ടെ ഇന്നല്ലെങ്കിൽ അടുത്ത പത്തുവർഷത്തിനുള്ളിലെന്നെങ്കിലും, നിങ്ങൾക്ക് 70 വയസ്സു തികയുന്നതിനു മുമ്പ് ഒരിക്കൽ കൈലാസ പരിക്രമം നടത്തണം. അതിനുവേണ്ടി മാത്രമാണ് ഇങ്ങിനെയൊരു പുസ്തകം ജഗദീശ്വര നിയോഗത്താൽ എഴുതി സമർപ്പിക്കുന്നത്. ഭാരതമെമ്പാടുമുള്ള തീർത്ഥാടന കേന്ദ്രങ്ങൾ സന്ദർശിക്കണം. അന്ധമായ ആത്മീയതയില്ലാതെ ബുദ്ധിക്കും യുക്തിക്കും ശാസ്ത്രത്തിനും നിരക്കുന്ന വിധത്തിൽ അവയെല്ലാം വിശകലനം ചെയ്ത് കഴിയുന്നത്രയും ജനതക്ക് വിശദീകരിച്ചു കൊടുക്കണം. അതേ പോലെ ഭാരതീയ പൈതൃകത്തിലെ ഓരോ ബിന്ദുവും തന്തുവും അറിയാവുന്നീടത്തോളം മറ്റുള്ളവർക്കെത്തിച്ചു കൊടുക്കണം. ആ യജ്ഞത്തിൽ തിരിച്ചൊന്നും പ്രതീക്ഷിക്കാതെ വേണം അതെല്ലാം ധർമ്മമായി ചെയ്യുവാൻ. ഈ ഒരു പുസ്തകത്തിന്റെ ലക്ഷ്യവും മാർഗവുമതാണ്. അപ്രാപ്യമെന്നു നാം ധരിക്കുന്ന പലതിനേയും പ്രാപ്യമാണെന്നു ബോധ്യപ്പെടുത്തുക. ഈ കർമ്മവും ധർമ്മവും നമുക്കൊരുമിച്ച് അനുഷ്ഠിക്കാം. ഭാരതമാതാവിന്റെ അനുഗ്രഹാശിസ്സുകൾക്കായി തലകുനിച്ച് പ്രാർത്ഥിക്കാം. ഇനിയൊരു നൂറുജന്മമുണ്ടെങ്കിൽ അതെല്ലാം ഭാരതത്തിന്റെ മടിത്തട്ടിലാകേണമേ! എന്നു പ്രാർത്ഥിക്കാം.

ഈ യജ്ഞത്തിൽ പങ്കെടുത്തവരുടെ വീക്ഷണവും, അനുഭവങ്ങളും, വിചാരങ്ങളും, വികാരങ്ങളും വ്യത്യസ്തമായിരിക്കും. അതെല്ലാം എഴുതാനുള്ള അനുവാദമോ അവരുമായി ചർച്ചയോ ചെയ്തിട്ടില്ല. അതുകൊണ്ട് അവരുടെ തോന്നലുകളും അനുഭവങ്ങളും അവരുടെ അനുവാദമില്ലാതെ ഇവിടെ കുറിക്കാൻ ഞാൻ തയ്യാറാകുന്നില്ല. അത് അവരുടെ അനുഭവങ്ങളെ നിസ്സാരവൽക്കരിക്കലോ എന്റെ അനുഭവങ്ങളെ മഹത്വവൽക്കരിക്കലോ ആണെന്ന് തെറ്റിദ്ധരിക്കരുതേയെന്നപേക്ഷിക്കുന്നു.

സാക്ഷി

---



Dolma Pass
(5800 m)
Direpuk
(4800 m)
Mount
Kailash
Zong Zerbu
(4600 m)
Tarchen
(4600 m)
Parkha Plains
Hore (4550 m)
Zaid
Lake
Rakshas Tal
Manasarovar
Chuggu (4550 m
Kailas & Manasasarovar
Tavchen
Paryang
Saga
Nyalam
Kadari
Katmandu
Delhi



Gourikund



Himalayas



Om Parvath



Manasasarovar